# "ധർമ്മാമൃതം"



ഗ്രന്ഥകർത്താവ്:

കെ. മുരുകൻ എഴുത്തശ്ശൻ,

പെരുവെമ്പ്.

# ധർമ്മാമൃതം







ഗ്രന്ഥകർത്താവ്:—

കെ. മുരുകനെഴുത്തച്ഛൻ,

പെരുവെമ്പ്.

1000 കോപ്പി.

1114

വില 1ക 4ണ.

കോൺഗ്രസ്സ് പ്രസ്സ്, പാലക്കാട്.

ശ്രീ.

ശ്രീമാൻ, കെ. മുരുകൻ എഴുത്തശ്ശൻ അവർകൾക്ക്,

പേരുവേമ്പ്.

---

പി. ഗോപാലൻ നായർ, (*Retd. Pandit, Kollengode.*)

പ്രിയ മഹാശയ!

നിങ്ങൾ നേരിട്ടുതന്ന "ധർമ്മാമൃതം" എന്ന ദ്രാവിഡവൃത്തത്തിലെഴുതിയ കവിത അവിടവിടെ ഒന്നു വായിച്ചുനോക്കി സന്തോഷിച്ചു. സംസാരദുഃഖം നിരന്തരമനുഭവിക്കുന്ന ജനങ്ങളെ ആശ്വസിപ്പിച്ചു, ആ ദുഃഖത്തിൽനിന്ന് സമുദ്ധരിക്കുവാൻ ഭക്തിപ്രധാനങ്ങളായ ഗ്രന്ഥങ്ങൾക്കുള്ള ശക്തി ഒന്നു വേറെതന്നെയാണെന്നു മഹാന്മാർ അനുഭവിച്ചറിഞ്ഞു നിശ്ചയിച്ചിരിക്കയാൽ ഭക്തിയെ അഭിവൃദ്ധിപ്പെടുത്തുന്ന ഗ്രന്ഥങ്ങളുടെ പരിശീലനം മുമുക്ഷുക്കൾക്കത്ത്യാവശ്യമാണെന്നാണ് എനിക്കുള്ള വിനീതാഭിപ്രായം. നിങ്ങളുടെ കവിത പൂർവ്വവാസനയുടെ ഫലമാണെന്ന് അതു വായിക്കുന്നവക്കറിവാൻ സാധിക്കുന്നവിധത്തിൽ ലളിതവും ആകർഷവുമായിക്കാണുന്നതിൽ ഞാൻ നിങ്ങളെ അഭിനന്ദിക്കുന്നു. ഭക്തന്മാർ നിങ്ങളുടെ ഈ പരിശ്രമത്തെ സാദരം സ്വീകരിച്ചു നിങ്ങളെ അനുഗ്രഹിക്കയും പ്രോത്സാഹിപ്പിക്കയും ചെയ്യുമെന്നാണെന്റെ വിശ്വാസം. ഭഗവൽകഥ കീർത്തിക്കുക, അതിന്നന്യന്മാരെ കേൾപ്പിക്കുക, എന്നിവയുടെ ഫലം ഐഹികവും ആമുഷ്മികവുമായ ശ്രേയസ്സിനെ പുഷ്ടിപ്പെടുത്തുന്നതാകയാൽ നിങ്ങളുടെ ഈ പരിശ്രമം സർവ്വഥാ ശ്ലാഘ്യംതന്നെ. നിങ്ങളുടെ ഗ്രന്ഥത്തിന്നു പ്രചുരപ്രചാരത്തെ ഞാനാശംസിക്കുന്നു.

എന്ന്,

നിങ്ങളുടെ ക്ഷേമകാംക്ഷി

പി. ഗോപാലൻ നായർ.

# അവതാരിക.

ശ്രീമാൻ മുരുകനെഴുത്തച്ഛന്റെ "ധൎമ്മാമൃത"ത്തെ സഹൃദയസമാസ്വാദനത്തിന്നായി അവതരിപ്പിക്കുന്നതിൽ എനിക്കതിയായ സന്തോഷമുണ്ട്. ഗ്രന്ഥകാരനേയും ഗ്രന്ഥത്തേയും പററി അനതിദീൎഘമായ ഒരു വിജ്ഞാപനം മാത്രമേ എന്റെ ഈ അവതാരിക ലക്ഷീകരിക്കുന്നുള്ളു.

കൈരളീദേവിയുടെ ഏകാന്ത ഭക്തനാണു മാന്യനായ ശ്രീ. മുരുകനെഴുത്തച്ഛൻ. സുശീലനും കുലീനനും മദ്ധ്യവയസ്കനുമായ അദ്ദേഹത്തിന്നു ശാസ്ത്രപരിചയവും അതിനേക്കാൾ ലോകപരിചയവും ഉണ്ട്. മാതൃഭാഷയിലും സംസ്കൃതഭാഷയിലും പ്രായോഗികമായ വ്യുല്പത്തിയുള്ള അദ്ദേഹത്തിന്റെ ബുദ്ധിക്കു തമിഴിനോടാണ് അപ്രതിഹതമായ പ്രതിപത്തി. താൻ വളരെ തമിഴുപുസ്തകങ്ങൾ വായിച്ചിട്ടുണ്ടെന്നും ആ ഭാഷായോഷയുടെ സൌന്ദൎയ്യം തന്നെ എന്തെന്നില്ലാതെ വശീകരിച്ചിട്ടുണ്ടെന്നും എഴുത്തച്ഛൻ എന്നെ അറിയിക്കയുണ്ടായിട്ടുണ്ട്. ഈ അഭിപ്രായം പാരമാൎത്ഥ്യസ്പൎശിയാണെന്നു ധൎമ്മാമൃതത്തിന്റെ ഉല്പത്തിയും പറയുന്നു. പ്രസ്തുത ഗ്രന്ഥകൎത്താവിന്റെ കവിതാരാധനം കീൎത്തിസമ്പാദനത്തിന്നല്ല; ധനാൎജ്ജനത്തിന്നുമല്ല; തനിക്കു പ്രകൃതിസിദ്ധമായ സാരസ്വതഭക്തികൊണ്ടു ആത്മനിർവൃതി നേടുവാൻ മാത്രമാകുന്നു. ഇന്നു മിക്ക ഭാഷാ കവിതകളുടേയും രുചിയും കാവ്യഗതിയും വ്യത്യസ്തങ്ങളായിട്ടുണ്ടെങ്കിലും തുഞ്ചത്താചാൎയ്യപാദരുടെ പുരാണസമ്പ്രദായത്തെ കൈവിടാത്ത ചില ഗുരുഭക്തന്മാരായ കവികളും നമുക്കുണ്ട്. അവരുടെ മദ്ധ്യത്തിൽ മഹനീയമായ ഒരു സ്ഥാനത്തിന്നൎഹനാണ് വിനീതനായ ശ്രീ. മുരുകനെഴുത്തച്ഛൻ. അതിന്നു കാരണം അദ്ദേഹത്തിന്റെ ഈ ധൎമ്മാമൃതംതന്നെയാണ്. സ

ത്ര്യത്തിൻേറയും സൌന്ദര്യത്തിൻേറയും സനാതനമായ മാഹാത്മ്യത്തെ പ്രദർശിപ്പിക്കുവാനും ഉദ്ഘോഷിക്കുവാനുമുള്ള ശക്തി രണ്ടുപാധികൾക്കു മാത്രമേയുള്ളു. അവയിൽ ഒന്നു കാലവും മററേതു കവിതയുമാണ്. ഭാഷയും പ്രസ്ഥാനഭേദവും അഗണ്യം, കവിപൂർവ്വോക്തമായ ധർമ്മം നിർവ്വഹിച്ചിട്ടുണ്ടെങ്കിൽ അദ്ദേഹം തന്നെയാണ് യഥാർത്ഥത്തിൽ കവി.

തെലുങ്കിലുള്ള പുണ്ഡരീകമാഹാത്മ്യത്തേയും തമിഴിലുള്ള ഭക്തവിജയത്തേയും ഉപജീവിച്ചു വിരചിക്കപ്പെട്ടിട്ടുള്ളതാണ് ധർമ്മാമൃതം. അതിൽ അങ്ങിങ്ങു ദേവീഭാഗവതത്തിൽനിന്നും മററും എടുത്തു ചേർത്തിട്ടുള്ള കഥകളുമുണ്ട്. യഥായോഗ്യം കോർത്തു കെട്ടിയപ്പോൾ ധർമ്മാമൃതത്തിലെ കഥാകുസുമങ്ങൾക്കുണ്ടായിട്ടുള്ള ആസേചനകത്വം അനന്യസാധാരണംതന്നെയെന്നു ആരും സമ്മതിക്കാതിരിക്കയില്ല. പുരാണങ്ങളുടെ പ്രധാനമായ ഉദ്ദേശം ധർമ്മപ്രചാരമാണല്ലോ. ധർമ്മാമൃതവും ആ കൃത്യത്തെ ആദ്യന്തം നിർവ്വഹിക്കുന്നുണ്ട്. പുണ്ഡരീകൻ മുതലായവരുടെ കഥകളായ കല്ലോലിനികളിൽക്കൂടി മനുഷ്യഹൃദയത്തിലെ പങ്കത്തെ കഴുകിക്കളയുന്ന ഭക്തിയും അനന്തമായ ആനന്ദവുമാണ് പ്രവഹിക്കുന്നതു്. ധർമ്മാമൃതത്തിലെ ശരീരവിവരണവും കുക്കുടോപദേശവും പ്രത്യേകം വായിച്ചറിയേണ്ടതാകുന്നു.

ഭാഷയുടെ പ്രയോജനം വിചാരവിനിമയമാകയാൽ ശ്രവണമാത്രത്തിൽ അർത്ഥബോധമുണ്ടാക്കുന്നതാണ് ഏററവും നല്ല ഭാഷ. ഒരുത്തമഗ്രന്ഥത്തിലെ വ്യാകരണസംബന്ധമായ വൈകല്യങ്ങൾ ത്യാജ്യകോടിയിൽ ഉൾപ്പെടുത്തേണ്ടവയാണെന്നു ഭാഷാ തത്വവേദികൾ സിദ്ധാന്തിക്കുന്നു. മുതുകുറെഴുത്തച്ഛൻെറ ഭാഷയാകട്ടെ സുഗമവും പ്രസന്നവുമാകയാൽ അനുവാചകന്മാർക്കു ഗ്രന്ഥത്തോടു ഒരു പ്രത്യേക വാത്സല്യമുണ്ടാക

വാൻ കാരണമുണ്ടു്. മലയാളപദങ്ങളുടെ ആധിക്യം ഭാഷക്കു സ്വാതന്ത്ര്യത്തേയും സംസ്കൃതപദങ്ങളുടെ വൈരളൃം കുളിർമ്മയേയും ഉളവാക്കിയിരിക്കുന്നു.

ഭക്തിമാർഗ്ഗാനുയായികളായ നമ്മുടെ നാട്ടുകാർ ഈ ഗ്രന്ഥത്തെ ആഹ്ലാദം തിരതല്ലുന്ന മനസ്സോടുകൂടി സ്വീകരിക്കുകയും ഗ്രന്ഥകർത്താവിനെ അഭിനന്ദിക്കയും ചെയ്യാതിരിക്കുകയില്ല. സാഹിത്യകുതുകിയായ ശ്രീ. മുരുകനെഴുത്തച്ഛന്നു ഇനിയും ഉത്തമഗ്രന്ഥങ്ങൾ ഉണ്ടാക്കുവാൻ സംഗതിവരട്ടെ എന്നു ഞാൻ സർവ്വാത്മനാ പ്രാർത്ഥിച്ചുകൊള്ളുന്നു.

തത്തമംഗലം,

എം. നടേശമേനോൻ, ബി. എ.,



ധൎമ്മാമൃതം കിളിപ്പാട്ട്.

# വിഷയാനുക്രമണികാ.

99_100 കുട്ടികളെ അനസൂയ തൊട്ടിലിൽഇട്ടു കളിപ്പിച്ചു വളർത്തുന്നതു

101_105 നാരദർചെന്ന് ദേവിമാരോടറിവിച്ച് 'അത്രിയുടെ ആശ്രമത്തിലേക്ക് പുറപ്പെടുവിക്കുന്നത്

106_108 അനസൂയയും അത്രിയും ദേവിമാരും തമ്മിലുണ്ടായ സംവാദം

109 ദേവിമാക്ക് അനസൂയ അവരവക്ക് ഭത്താക്കന്മാരെ തേടിക്കൊടുത്തത്

111_114 സ്വാഹ ചന്ദ്രനെക്കണ്ട് മോഹിച്ച് ചന്ദ്രനെപ്പുണൎന്നു പിരിഞ്ഞുപോകുന്നത്

115_116 അഗ്നി സ്വാഹയെ മന്ത്രശക്തിയാൽ ജഠരത്തിൽ മറച്ചുവെച്ചത്

117 സ്വാഹ അഗ്നിയെ ചതിച്ച് ചന്ദ്രനെ തേടക്കണ്ടു പുണൎന്നത

118_119 അഗ്നിയോടു സ്വാഹമന്ത്രോപദേശം വാങ്ങിയത്

120_122 സ്വാഹമന്ത്രസിദ്ധിയാൽ ചന്ദ്രനെ ഉദരത്തിലടക്കിവെച്ച് അഗ്നിയെ തോല്പിച്ചത്

123_124 ദേവന്മാർ ചന്ദ്രനെത്തേടി കാണാതെ ത്രിമൂത്തികളെ അറിയിക്കുന്നത്

125 126 ത്രിമൂത്തികളുടെ കല്പനക്ക് ദേവസഭ കൂടുന്നത്

127_128 ദമ്പതിസമേതരായി സഭകൂടുവാൻ സ്വാഹയെ വമിച്ച്‌വിട്ട് അഗ്നി പുറപ്പെടുന്നത

129 സ്വാഹയാൽ വമിക്കപ്പെട്ട ചന്ദ്രൻ മലിനനായ് ഭടന്മാരോടുചേന്ന് സഭക്കു വരുന്നതു

130_131 ചന്ദ്രനെ ത്രിമൂത്തികൾ വിസ്തരിച്ച് തെളിവെടുത്ത് താക്കീത്ചെയ്തു് വിടുന്നത്

132_133 ചന്ദ്രൻ വീണ്ടും സ്വാഹയുടെ ഉദരത്തിലൊളി

# ധൎമ്മാമൃതം.

•••••••••••••

## ഒന്നാം അദ്ധ്യായം.

ഓം ശ്രീ മഹാഗണപതയെ നമഃ-

ശ്രീകൃഷ്ണ കൃഷ്ണ വിഷ്ണോ ശ്രീവാസുദേവസൂനോ
ശ്രീകൃഷ്ണ ഗോപാലക ഗോപികാ മനോഹര
ദേവകീകുമാരക ദേവേശ വിഷ്ണോ കൃഷ്ണ
ദേവദേവേശ നിത്യം പാലിക്കജഗല്പതേ.
ഗോവിന്ദ ദാമോദര ശ്രീപതേ കൈടഭാരെ
ഗോവൃന്ദംമേച്ച കളിയാടിന നന്ദസൂനോ
വെണ്ണകട്ടുണ്ടോരുണ്ണികൃഷ്ണനാം ഭഗവാനെ
കണ്ണിണയണച്ചെന്നെ കനിഞ്ഞുപാലിക്കണേ.
കംസാരെ കാരുണ്യാബ്ധെ കല്മഷവിനാശന
സംസാരമഹീരുഹ ബീജകാരണ ദേവ
നമസ്തെ നാരായണ നമസ്തെ ഹൃഷീകേശ
നമസ്തേ പുരാതന നമസ്തെ നളിനാക്ഷ
സരസീരുഹനാഭ ക്ഷീരസാഗരവാസ
കരുണാവാരിരാശേ കാമദ രമാപതെ
മുകുന്ദ മുരാന്തക മാധവ മധുരിപൊ
മുകിൽവൎണ്ണനാം കൃഷ്ണ വിഷ്ണോ തെ നമസ്കാരം
കൃഷ്ണനാമത്തെപ്പാടി വന്നോരു കിളിപ്പെണ്ണെ
കൃഷ്ണന്റെ കഥാമൃതം പാവനം മോക്ഷപ്രദം
ചൊല്ലേടൊ പണ്ഡരിയാം പുരിയിൽ വാസുദേവൻ
ചൊല്പൊങ്ങും പണ്ഡരീശനായ്വാണ ചരിതം നീ
കലിയാം യുഗത്തിങ്കൽ കല്മഷ വിനാശനൻ
കല്മഷം തീൎത്തുകൊൾവാൻ മാനുഷപ്പരിഷയ്ക്കു

ദുരിതം തീൎന്നു മോക്ഷം നൽകീടും കൃപത്തോടും
പെരികെ മുനിമാരാൽ പൂജിതനായി നിത്യം
അരികെ ദാരങ്ങളോടണ്ണോജ വിലോചനൻ
വരുന്നെ മേവുന്നോരു ചരിതം പറകെടൊ
ഇത്തരം ചോദ്യംചെയ്തു നേരത്തു കിളിപ്പൈത
ലുത്തരത്തിൽ മോദത്തോടും ചൊല്ലിനാൾ ഭക്തിയോടേ
ശങ്കരൻ ശിവാധവൻ ത്ര്യംബകൻ ചന്ദ്രചൂഡൻ
പങ്കങ്ങളകററിമാം പാലിക്ക സദാകാലം
പങ്കജഭവൻതന്റെ ജായയാംസരസ്വതി
ശങ്കവിട്ടെൻ നാവിന്മേൽ നടനം ചെയ്തിടട്ടെ
ശ്രീകൃഷ്ണ ഗോപാലാഖ്യദേശികാനുഗ്രഹത്താൽ
ശ്രീകരമാകും കഥയൊന്നിഹ കഥിക്കുവാൻ
കവിനായകൻ വ്യാസൻ ശുകനും സൂതൻതാനും
കവിയാം വാല്മീകിയും മററുള്ള മുനികളും
തുണച്ചീടണമിനിക്കതിന്നായവരെ ഞാൻ
വണങ്ങീടുന്നേനിതാ നിർഭരഭക്ത്യാദരം
പാരിതിൽ കവിശ്രേഷ്ഠരസംഖ്യമുണ്ടുചൊൽവാൻ
ഭാരതീവിലാസമങ്ങേറിയ ദോഷജ്ഞന്മാർ
ഭോഷനാമടിയന്റെ ദുൎമ്മോഹംകൊണ്ടീവണ്ണം
ഭാഷണംചെയ്യാനായിട്ടുദ്യോഗിച്ചേന്നേ വേണ്ടു
വിദ്വത്വം ചൊല്ലിലില്ല പാടവം തെല്ലുമില്ല
വാൎദ്ധക്യാവിസ്മൃതിയും കിഞ്ചനയില്ലെന്നില്ല
എങ്കിലും ചൊൽവൻ ഗുരുകാരുണ്യാലാകുംവണ്ണം
പങ്കങ്ങളകററുന്ന കഥയൊന്നനവദ്യം
പിഴകൾ കണ്ടെന്നാലും സുധികൾ പൊറുത്തീടും
പഴിക്കുന്നതുമൂഢരല്പജ്ഞരഹംമന്യർ
ഭഗവൽഭക്തികൊണ്ടു ശ്ലാഘ്യനാം പുണ്ഡരീക-
ഭഗവൽഭക്തൻതന്റെ ചരിത്രം ചുരുക്കി ഞാൻ
ചൊല്ലുന്നേൻ ദുരിതൌഘനാശനം മോക്ഷപ്രദം

കല്യാണപ്രദം മുനിപ്രോക്തമത്യത്ഥം രമ്യം
ഖണ്ഡിലാവന്യമെന്നും ചൊല്ലുന്നു ഭൂഭാഗത്തെ
ദണ്ഡകാരണ്യമെന്നും ചൊല്ലുന്നുചിലരെല്ലാം
ഏററവും പ്രസിദ്ധമായുള്ളോരാവനത്തിന്നു
ചെററട്ടത്തായുണ്ടൊരു പട്ടണം മനോഹരം
അമ്മഹാനഗരിക്കു ഭൂഷയായ് മേവിടുന്ന
നിമ്മലജലം നിറഞ്ഞൊഴുകുന്നൊരുനദി
പറയാം ചന്ദ്രഭാഗയെന്നുപേരുള്ളാനദി
നിറയജ്ജനംവന്നു കുളിക്കും പുലർകാലെ
ഐശ്വയ്യലക്ഷ്മിനിത്യം കൃത്താടും പുരവര
മാശ്ചയ്യം സവ്വസമ്പത്സമൃദ്ധ മതിലെന്നും
ശോഭിക്കുംഭൂസുരന്മാരസംഖ്യമുണ്ടുചൊൽവാൻ
പ്രാഭവമെഴുന്നവർ ബന്ധുമിത്രാദ്യാവൃതർ
എത്രയും വിഷ്ണുഭക്ത നത്യന്ത ഗുണശീലൻ
തത്രസ്ഥനൊരുവിപ്രൻ പുത്രശോകത്താലാത്തൻ
നിത്യവും പുലർകാലെ കുളിച്ചു ഭാർയ്യയോടും
അത്തൽതീത്തരുളുവാൻ വിഷ്ണുവെ പൂജിച്ചിതു
പലവത്സരം കഴിഞ്ഞളവിലൊരുദിനം
കലനാരിയും ഗഭം ധരിച്ചു ദൈവയോഗാൽ
പുണ്ഡരീകാക്ഷൻ തന്റെ കാരുണ്യമോത്തുക്കാമ്പി
ലിണ്ടൽനീങ്ങിന ജായാധവന്മാർ ദേവൻതന്നെ
സേവിച്ചുവാഴുംകാലം ജനിച്ചു സുതരത്നം
അവന്നു ജാതകമ്മം വിധിപോൽ ചെയ്തുതാതൻ
വൃദ്ധന്നു പുത്രലാഭമുണ്ടായ വാത്തകേട്ടു
വൃദ്ധമാരായ നാരീജനങ്ങളെന്നുവേണ്ടാ
പണ്ഡരീപുരേ വാഴും ബ്രാഹ്മണരെല്ലാം വന്നു
കണ്ടലംകൊണ്ടാടിനാർ പുത്രന്റെ തേജസ്സിനാൽ
വളന്തു ദിനംതോറും വിധുമണ്ഡലംപോലെ
വിളങ്ങും കുമാരനു വിധിപോൽ പ്രിയതാതൻ

പുണ്ഡരീകാക്ഷൻ തന്റെ ഭക്തരിലഗ്രേസരൻ
പുണ്ഡരീകനെന്നുള്ള നാമവു മിട്ടീടിനാൻ
ജനകജനനിമാരുള്ളത്തിൽ കവിയുന്നോ
രനഘവാത്സല്യത്താൽ സുതനെ വളൎത്തിനാർ
വിപ്രനങ്ങഞ്ചാമാണ്ടു തികഞ്ഞൊരളവിങ്കൽ
ക്ഷിപ്രമങ്ങവരുപനയനം കഴിച്ചിതു
പഠിപ്പാനായിപ്പിന്നെ ദേശികോത്തമന്റെ
യടുക്കൽ വാണീടിനാൻ സഹപാഠികളോടും
വേദങ്ങളെല്ലാം വേഗം പഠിച്ചു പുണ്ഡരീകൻ
വേദിയന്മാരിലേററം ശ്രേഷ്ഠനായ്വിളങ്ങിനാൻ
ശാസ്ത്രങ്ങളും ഗുരുമുഖാൽ പാഠംചെയ്തതിലേററം
ശാസ്ത്രജ്ഞനെൻ പുണ്ഡരീകനൊന്നു താതനുംകണ്ടു
ഗുരുവിൻദക്ഷിണയും കൊടുത്തു ദ്വിജവൎയ്യൻ
അരികേ പുത്രനോടും വസിക്കും കാലത്തിങ്കൽ
ഭാസുരശരീരത്താൽ തീക്ഷ്ണമാം പ്രതിഭയാ
ഭൂസുരക്കൊരുദീപ മായ്വന്നു പുണ്ഡരീകൻ
താതനും ജനനിയും ദൈവമാണെന്ന ബോധം
ചേതസ്സിലവനേററം വൎദ്ധിച്ചു ദിനംതോറും
ഭയവും ബഹുമാന ഭക്തിയും പിതാക്കളിൽ
പ്രിയമേറിയും കണ്ടവാഴ്വിനെയീക്ഷിക്കയാൽ
സൎവ്വരുമിത്രബുദ്ധിമാനായ ബാലൻ പാൎത്താ
ലുൎവ്വിയിലെങ്ങും തന്നെയില്ലെന്നുകൊണ്ടാടിനാർ
പുത്രന്നു യൌവനമായെന്നു കല്പിച്ചുതാതൻ
തത്രസ്ഥരാകും വിപ്രവരരോടാലോചിച്ചു
തനയൻ തനിക്കിന്നു വേളിക്കു കുലം ശീലം
ധനവും ലാവണ്യവുമുള്ളൊരു കന്യാരത്നം
തിരഞ്ഞുകണ്ടു വേളി കഴിച്ചുകൊൾകവേണം
തരത്തിലെങ്ങാനുണ്ടോ ചൊല്ലുവിനെന്നോതിനാൻ
കന്യകതന്നെപല ദിക്കിലുമന്വേഷിച്ചു
ധന്യനാം വിപ്രവൎയ്യൻ ക്ലേശിച്ചുവാഴുംകാലം

ജാതകം കൊണ്ടുവന്ന പലതും ചേൎത്തുനോക്കി–
ട്ടേതുമേ യോജിക്കാതെ മടക്കീ ചിലതൊക്കെ;
നന്നായി പരീക്ഷിച്ച യോജിപ്പുകണ്ടിതൊന്നു,
കന്യക പാൎത്താൽ നല്ല സുന്ദരീരത്നം തന്നെ.
താതനും ജനനിയും സഹജന്മാരും കൊള്ളാം
സതിതാനെന്നുംപാൎത്താൽ ചൊല്ലാതെ കഴിവില്ല.
കുലവും പിഴവില്ല ധനവും നൽകുമേവം
പലതു മോൎത്തു താതനുറച്ചാൻ വിവാഹവും.
ഒട്ടുത്തു ശുഭലഗ്നെ വിധിച്ചു മുഹൂൎത്തവും
കൊടുത്തു പത്രങ്ങളും വരുത്തി ദ്വിജന്മാരെ;
വിധിക്കു വിവാഹവും കഴിച്ചു പുത്രൻ തനി
ക്കധിക സന്തോഷത്താൽ വസിച്ചാരഖിലരും.
കഴിഞ്ഞു കാലമൊട്ടു ജനകൻ മഹാവൃദ്ധ
നൊഴിഞ്ഞു പുത്രൻ തന്നെയേല്പിച്ചുഗൃഹകാൎയ്യം.
ഗൃഹകൃത്യവും വൃദ്ധയ്ക്കാവാതെ വന്നമൂലം
സഹസാ പുത്രഭാൎയ്യ വഹിച്ചാളതുസൎവ്വം.
ജനക ജനനിമാർ ഹിതത്തിന്നൊത്തവണ്ണം
ദിനവു മവരെല്ലാം നടത്തിവന്നുമോദാൽ.
ചരിച്ചു ദാസിമാരെ തിരഞ്ഞു പുണ്ഡരീകൻ
ദുരിത തരുക്കൂട്ടത്തെ നട്ടു വളൎത്തിനാൻ.
ധനമങ്ങുള്ളതൊക്കെ നശിപ്പിച്ചതുമൂലം
മനസി ഖേദംകൊണ്ടു പുത്രനെ വെറുത്തിതു.
സ്നേഹവും പരസ്പരം കുറഞ്ഞു ദിനന്തോറും,
മോഹവും മദം കോപ മാദിയാംഗുണമൊക്കെ
പുത്രകലൊരിക്കലും പിരിയാതിരിപ്പായി
ട്ടേത്രയും വൈരത്തോടും പിരിഞ്ഞുവാണാരവർ.
വൃദ്ധനാം ദ്വിജൻ ഭിക്ഷയെടുത്തുകൊണ്ടുവന്നാൽ
വൃദ്ധതാൻ ചമയ്ക്കേണ മെന്നതും വന്നുചേൎന്നു.
നടപ്പാനില്ലശക്തി താതനും ജനനിക്കും
കൊടുത്താൽ ഭുജിച്ചീടും കണ്ണുകൾക്കില്ലകാഴ്ച;

പട്ടിണികൊണ്ടുതന്നെ പകലും കഴിച്ചീടും,
കിട്ടിയാൽ ചിലദിനം ഭക്ഷിച്ചു മേവുംതാനും.
കാണുന്ന ദ്വിജരെല്ലാം ബാലനെ ദുഷിച്ചിതു;
കാണുമാറില്ല നിന്നെപ്പോലൊരുത്തനെയെന്നാർ
താതനോ വൃദ്ധനേറെജ്ജനനി താനുമേവം
ഖേദമി നിനക്കൊട്ടും കനിവില്ലാത്തതെന്തേ?
സൽപുത്രനാം നിന്റെ താതനെ മറക്കാമോ?
ശോകമങ്ങവർക്കൊട്ടും വന്നുപോകരുതല്ലൊ.
സകല ശാസ്ത്രാദ്യസ്സും ഗ്രഹിച്ച നിനക്കിന്നു
പകലും രാത്രികൂടീട്ടറിയാതിരിക്കാമോ?
വളർത്ത പിതൃമാതൃജനത്തെ മറന്നഹി
വളർന്ന മോഹംകൊണ്ടു തരുണീവശനായി-
ഭവിപ്പാൻ മൂലമെന്തു ചൊല്ലെടോ പുണ്ഡരീക?
ഭാവമെന്താണു നിന്റെ തരുണീവാർത്തയാണോ?
പലരും പലതരം പറഞ്ഞുകേട്ടെന്നാലും
നിലയിലൊരുഭേദമവനു വന്നീലേതും!
വാർദ്ധക്യം വന്നോരിവർ ദുരിതമെന്നല്ലാതെ
ക്രുദ്ധത മിവന്നിഹ വരുവാനില്ലബന്ധം
എത്രയും ബോധമുള്ള ബ്രാഹ്മണൻ പുണ്ഡരീകൻ
ചിത്രമെത്രയുമിവനിങ്ങിനെയായതോർത്താൽ
പണ്ഡരീനഗരത്തിൽ വാണിടും ദ്വിജരൊക്കെ
പുണ്ഡരീകനെ നിനച്ചേററവും വിസ്മയിച്ചാർ.
വിഷ്ണുതന്നാജ്ഞാവശാൽ ബാലന്റെ ചിത്തമൊന്നു-
വൈഷ്ണവീശക്തിമെല്ലെ മോഹത്തിലാക്കിവെച്ചു,
ചലിപ്പിച്ചതുമൂലം മറന്നു പുണ്ഡരീകൻ
ഫലിക്കാതിരിക്കുമോ മായതാൻ പരീക്ഷിച്ചാൽ.
അക്കാലമൊരുദിനം പണ്ഡരീപുരത്തിങ്ക-
ലുൾക്കാമ്പു തെളിവുള്ള വിപ്രരങ്ങൊത്തുചേർന്നു
സൽക്കഥാ പാരായണം ചെയ്യുവാനൊരേടത്തു
സൽക്കരിച്ചൊരു മുഖ്യ ദ്വിജനെ നിയമിച്ചാർ.

മുറയായ് ദിനം പ്രതി നടത്തി വരുംകാലം
നിറഞ്ഞ മോദത്തോടും ദ്വിജന്മാരെല്ലാവരും
ഭാമിനീ സമേതരായ് ദക്ഷിണയതും നൽകി
കോമളം കഥാസാരം ശ്രവിച്ചാരനുദിനം.
നാരികൾ തന്നൊടൊത്തിട്ടൊരുനാൾ പുണ്ഡരീക-
ചാരുഭാഷിണി ഭാര്യതാനും പോയ്ക്കഥകേട്ടാൾ.
തന്നുടെ രമണനോടൊത്തു പോയ്ക്കേൾപ്പാനായി
തന്വംഗീമണിക്കേറെ മാഗ്രഹം വർദ്ധിക്കയാൽ,
പിരിഞ്ഞു പോകുന്നേരം മാനസേ ചിന്തചെയ്താൾ
വരരോടൊത്തിട്ടല്ലേ വരുന്നു നാരീജനം.
വിധവപോലല്ലയോ വന്നതു ഞാനുമിപ്പോൾ
വിധിയിതെന്റെ ഭാഗ്യ ഹീനതകൊണ്ടല്ലയോ.
വരനോടൊരുമൊന്നും പറഞ്ഞാലേന്നില്ലാ,
കരളിലെന്നിൽപ്പോലും വരനു കനിവില്ലാ!
പോരുന്നനേരമൊക്കെ ക്രോധമാകയാലൊന്നും
വാരത്തു ചെന്നുചൊൽവാൻ സമയം കാണുന്നില്ലാ.
പറഞ്ഞു ബോധിപ്പിച്ചു വരനെക്കൂട്ടിഞാനും
നിറഞ്ഞ സഭതന്നിൽ വാണു വായന കേൾപ്പാൻ
പെരികെ മോഹമിനിക്കരികെ വരനോടും
ചരിതം കേട്ടുകൊൾകിൽ ദുരിതം നശിച്ചീടും.
മാനസെ പലവിധം ചിന്തിച്ചു മെല്ലെമെല്ലെ
മാനിനീ മണിചെന്നു ഗൃഹത്തിൽ പ്രവേശിച്ചാൾ.
ചമച്ചു ഭോജ്യങ്ങളും കൊളുത്തി വെച്ചു ദീപം
നമിച്ചു രമാകാന്തനാകിയ വിഷ്ണുതന്നെ,
പതിക്കു നല്ലബുദ്ധി യുളവാകുവാനായി
സതിതന്മനം നൊന്തു ഭജിച്ചു കേണുവാണാൾ.
സതിയാമവൾതന്റെ മാനസ താപംകൊണ്ടി
ട്ടുതിയായ് സന്തോഷിച്ചു വാരിജനാഭൻ താനും,
പുണ്ഡരീകനും വന്നു നിത്യകർമ്മവും ചെയ്തു
പണ്ഡിതനായോരവൻ ഭക്ഷണം ചെയ്തുമോദാൽ

ഭാമിനിമാരാമല്ല മശിച്ച വന്നവേഗം,
കോമളാംഗിയാമവൾ ചാരത്തു ചെന്നു നിന്നാൾ.
പുണ്ഡരീകന്നുഭാവം തെളിഞ്ഞു കണ്ടുതന്വീ
പുണ്ഡരീകാക്ഷൻ തന്നെ ചിത്തത്തിൽ നിരൂപിച്ചു.
പുരിയിലന്യഗേഹ വൃത്താന്തമാദിയായി
വരനോടോരോന്നേവം പറഞ്ഞു തുടങ്ങിനാൾ.
ഭർത്താവേ! നാഥ! മമ വാർത്തകൾ കേൾക്കഭവാൻ.
ഓർത്തുചൊല്ലേണമെന്നിൽ കാരുണ്യമുണ്ടെന്നാകിൽ.
നമ്മുടെ പണ്ഡരിയാം പുരിയിലെത്രനാളായ്
സന്മഹീ ദേവന്മാർക്ക നന്മകൾവരുവാനായ്,
എല്ലാരുമൊത്തുചേർന്നു നല്ലൊരു പുരാണത്തെ
കല്യനാം ഭൂസുരൻതാൻ പറഞ്ഞു കേൾപ്പിക്കുന്നു.
നാരിമാരെല്ലാവരും വരന്മാരോടുചേർന്നു
വരുന്നു ദിനന്തോറും കേൾക്കുന്നു കഥാസാരം,
ഇന്നലെ യടുത്തില്ലത്തമ്മമാരോടും കൂടി
ധന്യനാം ഭർത്താവേ! ഞാൻ കുറച്ചു ചെന്നുകേട്ടേൻ
കേൾക്കവാനാശപാരമതിനാൽ പോകനാമെ
ന്നക്കല നാരീമണി പറഞ്ഞു ബോധിച്ചപ്പോൾ
ചൊല്ലിനാൻ പുണ്ഡരീകൻ നാരിമാർമണേ! കേൾക്ക
നല്ലൊരു പുരാണംനാം കേൾക്കുകിൽനല്ലതല്ലോ.
വിധിയും നിഷേധവും ചൊല്ലീടുമതിലുള്ള
വിധിപോൽ നടക്കുവാൻ നമുക്കു കഴിവരാ.
അറിഞ്ഞു നടക്കാഞ്ഞാൽ പെരികെ ദോഷമുണ്ടാം
പറഞ്ഞുകേട്ടുവെന്നാലങ്ങിനെ നടക്കേണം.
ഗൃഹത്തിലുള്ളവേല കെട്ടുത്തുപോയീടേണം
അഹസ്സുകഴിക്കുവാൻ നമുക്കുതൊഴിൽവേണം.
നിയമവിധിപോലെ നടന്നുകൊൾവാനുള്ളിൽ
ഭയത്തിന്നതുതന്നെ കാരണമെന്നുംവരും.
അതിനാലതുകേൾപ്പാൻ ഞാൻ വരികില്ലബാലേ!
മതിയിലോർത്തുനിയ്യും കൊതികളടക്കുക

ഇനിക്കുകൊതിപാര മതിനാൽ ഭവാൻതാനും
ഇനിക്കു കേൾപ്പിപ്പാനായ്പരികിലതേപോരും.
തനിയെചെന്നുഞാനും കേൾപ്പതു യുക്തമല്ലാ
വിനയമുള്ളഭവാനരികെ മരുവേണം,
വരികപോകനാമെന്നവളും തുനികയാൽ,
വരനാം പുണ്ഡരീകൻ തുടൎന്നുയാത്രമെല്ലെ.
ഭൂസുരവരരൊക്കെ നിറഞ്ഞ സഭയിങ്കൽ
വസുധാസുരശ്രേഷ്ഠൻ പുണ്ഡരീകനുംചെന്നാൻ;
പൂജിച്ചുവിനായകൻ തന്നെയും പൌരാണികൻ
തേജസ്വി വിപ്രവൎയ്യൻ കഥകളാരംഭിച്ചു,
മംഗളാചരണവും വായിച്ചുബോധിപ്പിച്ചു;
മംഗളം മഹാസഭ തന്നിലങ്ങുത്ഭവിച്ചു
ജഗത്തിന്നുൽപ്പത്തിക്കു കാരണമായീടുന്ന
ജഗച്ഛക്തിയും ശക്തനിവരെ ബോധിപ്പിച്ചു
ത്രിഗുണാത്മികയാകും ശക്തിതൻഗുണംകൊണ്ടു
ത്രൈലോക്യസൃഷ്ടികാൎയ്യ മുരച്ചാൻവഴിപോലെ.
മൂൎത്തികൾമൂവൎക്കുള്ള താരതമ്യവുംചൊല്ലി,
കൎത്താക്കളവൎക്കുള്ള കൃത്യവുമുരച്ചിതു.
ജന്മകാരണമാകും കൎമ്മത്തെപിരിച്ചേവം
നിൎമ്മലൻവിസ്തരിച്ചു പറഞ്ഞുതുടങ്ങിനാൻ.
ദമ്പതിമാരേ! കേൾപ്പി നത്യന്തസാരമിദം
ദാമ്പത്യം പാലിക്കുവാനീശൻതാൻ രണ്ടായ്മേവി,
തന്നുടെ കായമൊന്നു കൊണ്ടുതാൻ രണ്ടായതി
ലൊന്നുപോൽ ശക്തനന്യ ഭാഗമായതുശക്തി.
ദമ്പതീ ധൎമ്മത്തോടും വസിച്ചോരിവരാലെ
ദാമ്പത്യം ത്രൈലോക്യത്തിൽ മുറകളറിഞ്ഞാലും
സതിധൎമ്മത്തെ തെളിയിച്ചിതാശ്ശക്തിയന്നു
മതിയിൽ ബോധം നാരിമാൎക്കുവന്നീടുവാനായ്
ശക്തനാ മീശൻ കാട്ടിയാശ്രമ ധൎമ്മത്തെയും
ഭക്തിയാൽ മുക്തിമാൎഗ്ഗം പുരുഷൎക്കായിക്കൊണ്ടും

അൎദ്ധനാരീശ്വരനാ മീശനും ശക്തിതാനും
വൎദ്ധിച്ചു വരുമാറു പ്രപഞ്ച രീതിയൊക്കെ
പെരുത്തിക്കാട്ടിയോരു മുറയാൽ വന്നലോകം
പരക്കെ കൎമ്മഭേദാൽവന്നൊരു താരതമ്യം
കൊണ്ടഹോ പുണ്യപാപ ഭേദത്താൽ ജന്മഭേദാ
ലിണ്ടലായ്മരുവുന്ന ഭേദവും പറഞ്ഞീടാം.
കൎമ്മങ്ങൾ രണ്ടും പ്രാണി വൎഗ്ഗങ്ങൾ ചെയ്യുതെല്ലാ -
കൎമ്മവും മാനസികം കായികം വാചികമായ്,
ത്രിവിധ കരണത്താൽ ചെയ്യുന്ന സകലവും
ഭുവനേ പ്രാണിവൎഗ്ഗം കൎമ്മഭേദങ്ങൾപോലെ
വരുന്ന ജന്മഭേദം സ്ഥാവരജംഗമാദി
വരുന്നകൎമ്മഭേദ മായതും കേട്ടുകൊൾവിൻ
കായികമായകൎമ്മം കൊണ്ടഹൊ സ്ഥാവരത്വം
ന്യായമായ് വന്നുചേരു മെന്നതു ധരിച്ചാലും.
വാചികമായ കൎമ്മഭേദത്താൽ ജന്തുക്കൾക്കു
വചിക്കാം പക്ഷിമൃഗ ജന്മങ്ങളുണ്ടാകുന്നു
വരുന്ന മാനസിക കൎമ്മത്തിൻ ഭേദമ്പോലെ
ത്തരുന്ന ദേവാംശവും ബ്രാഹ്മണ ചണ്ഡാലാദി
ഭേദമാം ജന്മമോരോന്നോരോരോ കൎമ്മഭേദാൽ.
വേദിയപ്രവരരേ കേട്ടാലും ചൊല്ലീടുവൻ,
കൎമ്മങ്ങളേറെച്ചെയ്തു കൂട്ടിയ സഞ്ചിതത്തെ
കൎമ്മികളല്പാല്പമായ് ഭുജിച്ചുവാഴും മദ്ധ്യേ
പിന്നേയും ജന്മബീജ മധികം നേടുകയാൽ
മുന്നേതിലേറെയായിത്തീരുന്ന സഞ്ചിതവും
ആകയാൽ ജന്മനാശം വരുത്തിക്കൊള്ളുവാനാ
യകമേ ഭക്തിയോടും ജ്ഞാനത്തെ വളൎത്തേണം.
ജ്ഞാനാഗ്നികൊണ്ടല്ലാതേ സഞ്ചിതം നശിച്ചീടാ
ജ്ഞാനമുണ്ടാവാൻ ഭക്തിവൈരാഗ്യമിവരണ്ടും
കാരണമെന്നതോൎത്തു നിഷിദ്ധകൎമ്മങ്ങളെ
ദൂരവേസന്ത്യജിച്ചു വൈരാഗ്യവൃത്തിയോടും

വിധിച്ചകർമ്മംചെയ്തു ഭക്തിയോടനുദിനം
ബോധിച്ചുജ്ഞാനിയായി വസിച്ചുകൊള്ളുകെന്നും.
ആശ്രമം നാലുമിഷ്ടംപോലവേ ദീക്ഷിച്ചീടാ
മാശ്രമമേതെന്നാലും ജ്ഞാനത്തെവളർത്തേണം
മുക്തിയെസാധിച്ചീടാ മെല്ലാക്കുമൊന്നുപോലെ
ഭക്തിയോടെല്ലാവക്കും സ്വാശ്രമെവസിച്ചീടാം.
ഭക്തനാംമുക്തികാമൻ തനിക്കുപുരുഷാർത്ഥം
ശക്തനാ മീശൻ നൽകും സംശയം വേണ്ടാകേൾപ്പിൻ
ഈശനും ദേശികനും താതനും ജനനിയും
ആശയം തന്നിലോപ്പിൻ ഭേദമില്ലെന്നുനിത്യം
ഈശൻതന്നരുളിനാലുണ്ടായിതി പ്രപഞ്ച
മീശൻതാ നിപ്രപഞ്ചം രക്ഷിച്ചു കാത്തീടുന്നു
ഈശന്റെ ലീലയല്ലാതില്ലൊന്നും പ്രപഞ്ചത്തി
ലീശനില്ലാതെവന്നാൽ ചൈതന്യ മില്ലതെല്ലം.
ഈശൻതാൻ സർവ്വസാക്ഷി താൻതന്നെ കാരണവും
ഈശനല്ലാതെകാര്യം മററൊന്നും കാണ്മാനില്ല.
ആകയാൽ ദേശികനു മീശനും ഭേദമില്ല
വ്യാകുലം തീരുംവണ്ണം ബാലകനായകാലം
ബോധമങ്ങുണ്ടാക്കുവാൻ വിദ്യകൾ പഠിപ്പിച്ചു
ബോധിപ്പിച്ചോരുഗുരു വീശനെന്നുറച്ചാലും.
ജനനീജനകന്മാരുണ്ടാക നിമിത്തമായ്
ജനിച്ചു വളന്നിതു നാമെല്ലാമതിനാലെ,
ജനിച്ച കാലംമുതൽ വളത്തോരവരത്രെ
നിനയ്ക്കിലീശനെന്നു നിത്യവും ബോധിക്കേണം.
നിനയ്ക്കി ലീശൻസർവ്വ ലോകപാലനകർത്താ
തനിയ്ക്കു ഭേദമൊട്ടു മൊന്നിലുംവരുന്നില്ലാ.
പിതൃമാതാക്കളോത്താ ലീശനു മേലെചൊല്ലാം
സുതനെപ്പാലിപ്പതിൽ കാരുണ്യമുള്ളോരത്രെ.
ഇതിലും പ്രധാനമായോരുതീടുകവേണം
മതിയിൽ മാതാവിനെപ്പറയാം കേട്ടുകൊൾവിൻ.

ഗർഭത്തിലെല്ലാജന്തു വർഗ്ഗവും ഭരിക്കുന്നി
തൽകനന്മാരെയെന്നു ചിന്തചെയ്യുന്നവെങ്കിൽ,
അങ്ങിനെയല്ലാ നരജന്മത്തിൽ വിശേഷമു
ണ്ടംഗനമാക്കുദുഃഖം മൃഗങ്ങൾ പോലെയല്ലാ.
ജന്തുക്കൾക്കെല്ലാം പാക്കി ലോർത്തറിയുന്നബുദ്ധി
യന്തരെ തെല്ലുപോലുമില്ലെന്നു നിസ്സംശയം.
മാനുഷ ജന്മികൾക്കു ബുദ്ധിക്കു വിശേഷവും,
മാനസ ദുഃഖങ്ങളും ജ്ഞാനവു മേററമുണ്ടാം.
അതിനാൽ ദുഃഖമേററ മനുഷ്യർത്തങ്ങളാകും
മതിയിലോർത്തുനന്നായ്യാലിപ്പതതും ദുഃഖം
ഓർത്തുകൊള്ളുവിൻ പുത്രത്രാണനം ചെയ്യുവാനാ
യെത്രയും കഷ്ടപ്പെട്ട പിതൃമാതാക്കൾ തന്നെ
പാലനം ചെയ്യാത്തുള്ള ദുഷ്ടരാം നരന്മാരിൽ
പാലനപരനീശൻ കൃപയുണ്ടാകയില്ലാ.
ബുദ്ധിമാനായ നരനീശാളിന്നാൾവരേയും
ശുദ്ധനായ് ഭേദമെന്യേ പൂജിച്ചുകൊൾകവേണം.
പരസ്ത്രീരതിതന്നെ യകററി ക്ഷമകൊണ്ടു
ധരിത്രീസമയായ തരുണി തന്നെവേട്ടു,
ഗൃഹസ്ഥാശ്രമസ്ഥനായേക പത്നിയുമായി
ഗൃഹസ്ഥൻ വ്രതനിഷ്ഠാ തല്പരനായിനിത്യം
ഗുരുവും താതമാതൃ ദൈവമിന്നാൾവരേയും
പെരികെ ഭക്തിയോടും പൂജിച്ചു വസിക്കേണം.
നാരിയും വരഗേഹേ താതമാതാക്കളേയും
കാരുണ്യമോടുപിന്നെ പതിയെ ശുശ്രൂഷിച്ചും
സതിതൻ ധർമ്മത്തിനു പിഴവു വരുത്താതെ
മതിയിൽ ബോധത്തോടും വസിച്ചീടുകവേണം.
സതിയാം സാവിത്രി തൻപതിയെപ്പാലിപ്പാനായ്
മതിയിലോർത്തുകല്പിച്ചീടിനോ രഗ്നിതന്നിൽ
കാലനെയെരിക്കുവാൻ ദൃഢമായ് ഭാവിച്ചതും
കാലന്തുക്കയക്കാതെ വരനെപ്പാലിച്ചതും,

വരനിലവൾക്കുള്ള വാത്സല്യമത്രമെല്ലാം
സരസം ഭൂസുരേന്ദ്രൻ പറഞ്ഞു കേൾപ്പിച്ചിതു.
പില്പാടങ്ങനസൂയ തന്നുടെ ചരിത്രവും,
ചൊല്ലൊണ്ണു മരുന്ധതി തന്നുടെ ചരിതവും,
സതിയാം പത്മാവതി തന്നുടെ ചരിതവും,
ശ്രുതികൾ തെളിയുമാറുരച്ചു ഭൂമിദേവൻ,
നാരിമാരനസൂയ പോലവെ ഭവിക്കേണം,
ചാരിത്രം വേണ്ടുംവണ്ണം രക്ഷിച്ചീടുകവേണം";
പറഞ്ഞു പിന്നെ പുത്രന്മാരുടെ ധമ്മമൊക്കെ
നിറഞ്ഞ മോദത്തോടും ധരണീസുരന്മാരെ!
ധരിപ്പിൻ, പണ്ടു താതൻ തന്നുടെ വാത്തക്കായി
ധരണീ ദേവനാകും പരശുരാമൻ, തന്റെ
മാതാവുതന്നെ ഹനിച്ചീലയോ പിതൃവാക്യം
ചേതസ്സിലോത്തുനന്നായ്പാലിച്ചീടുകവേണം
ശ്രീരാമൻ താതവാക്യം രക്ഷിപ്പാൻ സീതയോടും
ചരിച്ചാൻ പതിന്നാലു വത്സരം വനാന്തരെ
ഗരുഡൻ പണ്ടു മാതൃവാക്യത്തെരക്ഷിപ്പാനായ്
സുരരെച്ചെന്നു വെന്നു കൊണ്ടുവന്നമൃതവും
കൊടുത്തു, മാതൃവാക്യം രക്ഷിച്ചുകൊണ്ടാനെന്നും,
മിടുക്കരായീടുന്ന പാണ്ഡവരഞ്ചുപേരും,
അഞ്ചാതെ മാതൃവാക്യം രക്ഷിച്ചുകൊൾവാനായി
പാഞ്ചാലിതന്നെവേട്ടു കൊണ്ടീലെകേട്ടുകൊൾവിൻ
മാതാവാംകുന്തിചൊന്ന വാത്തയെ രക്ഷിപ്പാനായ്
വാതനന്ദനനേക ചക്രയിൽ ചെയ്തവൃത്തം
ആദിയായുള്ളകഥ പലതും ചൊല്ലിക്കേട്ടു,
വേദിയവരരൊക്കെ യാനന്ദാബ്ധിയിൽ മുങ്ങി!
പിന്നെയാ ഭഗീരഥൻ ചെയ്തോരു തപോബലാൽ
സന്നമായ്പന്നു സഗരാദികൾ പാപമൊക്കെ.
ഗംഗയും ഭൂമിതന്നിലൊഴുകി വന്നവാറും
ഗംഗാ കാമുകൻ തന്റെ മാഹാത്മ്യമഖിലവും,

കാശിയിലൊഴുകുന്ന ഗംഗതൻ വിശേഷവും,
കാശീശനാകുമീശൻ തൻ ക്ഷേത്രവിശേഷവും,
ഗംഗയിൻ മാഹാത്മ്യവും സ്നാനത്തിൻ ഫലങ്ങളും,
ഗംഗയാമന്നപൂർണ്ണ തന്നുടെ മഹിമയും,
ചുരുക്കിപ്പിന്നെ കഥ യോരോന്നിൻ സാരമൊക്കെ
യുരച്ചു ഭൂമീദേവൻ കഥയും നിർത്തിവെച്ചാൻ.
പിരിഞ്ഞു ജനമെല്ലാം നടന്നു ഗൃഹന്തോറം
വിരിഞ്ഞു പുണ്ഡരീക മാനസസരോജവും
പറഞ്ഞു പത്നിയോടു വിളിച്ചു പുണ്ഡരീകൻ
നിറഞ്ഞ ഖേദത്തോടും ഭാമിനീമണേ! കേൾക്ക,
നിന്നുടെ വാക്കുകേട്ടു വന്നോരുമൂലമായി
ധന്യേ! ഞാൻപൌരാണികൻചൊന്നവയൊക്കെകേട്ടേൻ
ഇന്നുനാംപോകവേണം ഗംഗയിൽ സ്നാനംചെയ്‌വാൻ,
അന്നപൂർണ്ണയെച്ചെന്നു ദർശനം ചെയ്തീടേണം.
കാശിയിൽ വാഴുമീശൻ കാരുണ്യക്കടലായ
വിശ്വനാഥൻ തൻ പാദസേവയെ ചെയ്തീടണം.
വൈകരുതിനിയൊട്ടും താമസിക്കേണ്ടാബാലെ
വൈകുണ്ഠൻ തുണക്കെന്നു പറഞ്ഞു പുണ്ഡരീകൻ
നദിയിൽ ചെന്നുവേഗം കുളിച്ചു നിത്യകർമ്മം
മുദിതൻ മുറപോലെ നിർവ്വഹിച്ചനന്തരം
തന്നുടെ ദുരിതങ്ങളോരോന്നായ് നിരൂപിച്ചു
ചെന്നവൻ പരമീശൻ തന്നെയും ചിത്തേചേർത്തു
പത്നിയും താനുമായിക്കാശിക്കുപോകുന്നേരം,
മഗ്നമാനസരായിത്താതനും ജനനിയും
കൂടവേപുറപ്പെട്ടു നാൽവരും കൂടിച്ചേർന്നു
കാടുകൾ നദികളും കടന്നുകടന്നുപോയ്,
വാടിന മനസ്സോടും കേടകന്നീടുവാനായ്
തേടിനാൻ പുണ്ഡരീകൻ ശ്രീകാശീക്ഷേത്രദേശം.
ചെന്നുടൻ ഗംഗാതീരം തന്നുടെ നികടത്തി–
ലുന്നത തപോധനൻ കുക്കുടരൊന്നുപേരാം.

മാമുനിവാഴുന്നോരു പൎണ്ണശാലയിൽ ജന-
മാമോദാൽ പൊയിട്ടന്നിതസംഖ്യം ദ്വിജന്മാരും.
പുണ്ഡരീകനുംനോക്കി വിസ്മയമെന്തെന്നോൎത്തു.
പൎണ്ണശാലക്കുപോയി വരുന്ന ജനത്തോടു,
എന്തുവാൻ വിശേഷമിങ്ങോരുപോൽ വസിക്കുന്ന
തെന്തിനായ്കൊണ്ടു ജനമിങ്ങിനെ പോകുന്നതും?
ചൊല്ലുവിൻ ദ്വിജന്മാരേ! ഞാനൊട്ടുബോധിക്കട്ടെ,
നില്ലുനില്ലെന്നുചൊല്ലി പിന്നാലെപോകുന്നേരം,
പറഞ്ഞാർ ചിലർ കാശിക്ഷേത്രത്തിൽ വരുംജനം
അറിഞ്ഞു കൊൾക ഭവാൻ പറഞ്ഞുകേൾപ്പിച്ചീടാം
സമസ്തദുരിതൌഘ നാശിനിയാകുംഗംഗ
സാമ്യമില്ലാതെപുണ്യ സാധിനീ തന്നിൽ സ്നാനം
കഴിഞ്ഞു വരുംജനം കുക്കുടാശ്രമേചെന്നു
തൊഴുതു വിശ്വനാഥൻ തന്നുടെ സവിധെപോയ്
ദൎശനം കഴിപ്പതു വഴക്ക മാകയാലെ
ദൎശനം ചെയ്യുഞങ്ങൾ പോരുന്നു ദ്വിജവരാ
എന്നെല്ലാവൃത്താന്തവു മറിഞ്ഞു പുണ്ഡരീകൻ
ചെന്നുതൻ പിതൃമാതൃ ഭാമിനീജനത്തോടും
ചെന്നുടൻ സ്നാനംചെയ്തു വേഗത്തിൽ നടകൊണ്ടു
പിന്നാലെ മെല്ലെമെല്ലെ വന്നിതുമറക്കളവർ
കുക്കുടാശ്രമത്തിങ്കൽ കടന്നു ചെല്ലുന്നേരം
സൽക്കുലനാരിമാരായഞ്ചുപേരൊരുമിച്ചു
ആശ്രമശുദ്ധിക്കായിട്ടടിച്ചു തളിപ്പതും
ആശ്രമേവെള്ളംകോരി പൂന്തോട്ടം നനപ്പതും
ചിലർ പൂജയ്ക്കുവേണ്ടും പുഷ്പങ്ങളറപ്പതും
പലതും ധൃതിയോടെ ചെയ്യതും കണ്ടോതിനാൻ
മൈക്കണ്ണിമാരാം നിങ്ങളാരാണൊ തന്വിമാരെ
കുക്കുടാശ്രമത്തിങ്കൽ വേലക്കാരാണൊനിങ്ങൾ
വേലക്കാരെന്നതോൎപ്പാൻ കാരണമില്ലതെല്ലും
ബാലികമാരേക്കണ്ടാൽ കൌതുകമുണ്ടുപാരം

പാണികാണുമ്പോൾചാരു സാരസം തോററമണ്ടും
വേണികൾ നല്ലഭംഗി കാലടിയോളംമുററം
നീണ്ടുടനിരുണ്ടേററെ ചുരുണ്ടുവിലസുന്നു
വണ്ടുകൾ നിറംകണ്ടാൽ മണ്ടാതെകഴിവില്ലാ
പൂർണ്ണചന്ദ്രനെ വെല്ലും മുഖവും നെററികണ്ടാൽ
നിർണ്ണയമിളംപറച്ചന്ദ്രനും നാണമുണ്ടാം
ചില്ലികൾ മുല്ലബാണന്റെ വില്ലിനെക്കാളും രമ്യം
പല്ലുകൾമുല്ലമൊട്ടിന്നല്ലലങ്ങുളവാക്കും
അധരോഷ്ഠങ്ങൾരണ്ടും തൊണ്ടിക്കും നാണമേകും
മധുരഗാനംകേട്ടാൽ കുയിലിന്നഴലുണ്ടാം
തങ്കത്തിന്നങ്കമേകും ഗന്ധവും കാണുന്നാകിൽ
ശങ്കിച്ചു ജലധിയിലൊളിക്കും ചമ്പകബിംബം
തിലത്തിൻ കുസുമങ്ങൾ നാസികാഭയെക്കണ്ടാൽ
നിലത്തുനോക്കിത്തൂങ്ങീ മുഖവും താഴ്ത്തിനില്ക്കും
കർണ്ണങ്ങൾതന്നിൽ മിന്നും രത്നാഭകൊണ്ടുഗന്ധം
നിർണ്ണയം ദർപ്പണമാണെന്നു ശങ്കിച്ചുകൊള്ളും
കണ്ണുകൾ കാണുന്നാകിൽ സാരസപുഷ്പമുള്ളും
നിർണ്ണയ മർണ്ണസ്സികലതിന്നങ്ങൊളിച്ചീടും
കണ്മിഴികാണുന്നേരം നാണിച്ചിട്ടേണജാലം
കണ്ണുകൾ മൂടിയോടിക്കാനനെയൊളിയ്ക്കേണം
കഴുത്തു കാണ്കെമൂലം വെറുത്തുക്രമുകങ്ങൾ
പഴുത്തുകഴത്തോളം മുരിഞ്ഞുനില്ക്കുമാറായ്
പാണികൾരണ്ടുംകാമ പാശമാണെന്നുതോന്നും
നാണിക്കും കിസലയം കൈത്തലം കാണുന്നാകിൽ
വിരൽകൾതന്നിലുള്ള മോതിരനിരയൊക്കെ
കരങ്ങൾ വിട്ടുനേരെ പറന്നുപോകുംദീപ്ത്യാ
ഹസ്തങ്ങൾ വലയങ്ങളണിഞ്ഞു കിലുങ്ങുന്നു
മസ്തകമുടയ്ക്കുമെന്നോർത്തു മാരനും പേടി
വക്ഷസ്സുകണ്ടുകൊൾവാ നക്ഷികൾപോരാതിന്ദ്രൻ
ത്ര്യക്ഷന്റെ കണ്ണിലൊന്നു ചോദിച്ചുവാങ്ങിടേണം

ഇങ്ങിനെ ഭാമിനിയും ചൊന്നവാറൊന്നു മുദം-
മുങ്ങിനാൻ പുണ്ഡരീകനാധിയാം ജലധിയിൽ
ഗംഗക്കുളിപ്പാൻപോതും പതിയും ചൊന്നപോലെ
ഭംഗമാനസനായിത്തായതാതൻ്റെ കാക്കൽവീണാ
വണങ്ങിത്താതനേയും ജനനീപാദത്തെയും
ഗ്രഹിച്ചീടേണമെന്നു തൊഴുതങ്ങപേക്ഷിച്ചാൻ;
എടുത്തു തോളിലേററി ഗംഗതൻ തീരംനോക്കി-
യടുത്തുചെന്നവേഗ മിറക്കി കുളിപ്പിച്ചു,
ചേലികളണിയിച്ചു തടിനീതടേവെച്ചു
കറികളും ഭോജ്യങ്ങളും ചമച്ചു ഭാമിനിയും.
എടുത്തു കൊണ്ടുവന്നു പൂജിച്ചു കൊടുത്തൂട്ടി-
ക്കെട്ടുത്തുക്കൾപ്പിപ്പാദ താതനും ജനനിയും
ശിഷ്ടമുള്ളതുകൊണ്ടു ഭക്ഷണം ചെയ്തുവാണ
തുഷ്ടനായ്പുണ്ഡരീകൻ ഭാമിനീ സമേതനായ്.
പാദശുശ്രൂഷചെയ്തു സേവയും തിരുമാരെ
മോദമാർന്നുമന്ത്ര സ്തുതികളോതിവാണാൻ.
നിത്യവും ഗംഗതന്നിൽ മുങ്ങി നാലുപോതും
താതമാതാക്കളേയു മെടുത്തു പുണ്ഡരീകൻ,
ശ്രീകാശിക്ഷേത്രംതേടി വിശ്വനാഥനെക്കുപ്പി,
ശ്രീകരീയനാംപൂർണ്ണ തന്നെയും സേവചെയ്തു,
സ്നാനംചെയ്തു, നാലുപോതും ചെന്നൊരുത്തു
വിശ്രമിച്ചീടുംനേരം ചമച്ചും ഭോജ്യങ്ങളും;
താതമാതാക്കൾമുമ്പിൽ വെച്ചവർ പൂജചെയ്തു
പ്രീതരായോരശേഷ മശിച്ചു പതിയോടും
പതിയും താനുമായി പാദശുശ്രൂഷയോടും
ഗതിച്ചു ദിനങ്ങളെ നയിച്ചു വാഴുംകാലം,
കുക്കുടാശ്രമത്തിലെക്കേകദാ പുണ്ഡരീകൻ
ഉൾക്കരുന്നിങ്കലോരാം വഴിച്ചു ഭക്തിയോടും,
താപസൻതന്നെക്കണ്ടു താതമാതാക്കളോടും,
താപങ്ങളകറവവാ നാശിച്ചുപുറപ്പെട്ടു

മാഹാത്മ്യമേറമുള്ള മാമുനി തന്റെ മുമ്പിൽ
വസിച്ചു താതമാതൃജനത്തെ പുണ്ഡരീകൻ,
സവിധെ വെളിപ്പിടവും വണങ്ങിപ്പതിയോടു–
മാനിനീദേവനാകും പുണ്ഡരീകനും ഖേദാൽ
കണ്ണുനീരൊഴുക്കീട്ടങ്ങെഴുന്നു തൊഴുതോറം–
ചണ്ഡനെപ്പോലെ ചെയ്ത ദുരിത കർമ്മമോരോന്നും
പാർത്തകം വരാഞ്ഞവ നാർത്തനായുരയാന്നല്ല–
കീർത്തനംകൊണ്ടു ചിത്ത മാർദ്രമായ് ചമഞ്ഞിതു.
മുനിയും കണ്ടതീയം ദുരിതമിവനൊന്ന
നിനച്ചു കനിവൊടാന്ന മിഴിച്ചു നോക്കിമെല്ലെ;
വാത്സല്യമേറമുള്ള താതമാതാക്കളേയും
സാധ്വിയായുള്ളനാരി തന്നെയും കണ്ടനേരം,
ശുദ്ധനാംഭ്രഷ്ടന്റെ മാനിവനെന്നു തന്നെ
വൃദ്ധിയിലിയൊന്നുകണ്ടു മുനിശ്രേഷ്ഠൻ ചൊന്നാൻ.
വരിക, പുണ്ഡരീക! ഭദ്രം! ചൊൽവൻ ഞാൻ കേൾക്ക;
പരികിലും ദോഷിച്ചേൻ ഞാനിവരെ കാണ്കയാലെ;
നടപ്പാനാളാകാത്തോരിവരെ വഹിച്ചു നീ
നന്നു ഗംഗതന്നിൽ കുളിപ്പിച്ചെന്റെ മുമ്പിൽ
എടുത്തുകൊണ്ടു വന്നു വെച്ചുകാലടി കുപ്പി
കൊടുത്താംനിന്റെ കർമ്മ മോർത്തിനി ചൊല്ലിക്കയാൽ,
തരുവനുപദേശം, ശ്രവിച്ചു തെളികനീ,
വരിക, പതിയോടും തൊഴുവിൻ പിതൃപാദം.
താതമാതാക്കൾ പാദസേവാഖ്യ മെല്ലെയൊന്നും
പാതകമകലുവാൻ വഴികളില്ലകേൾക്ക!
സതിയാമിവളോടും പിതൃപൂജയെച്ചെയ്തും,
ഗതിക്കായ് നിങ്ങൾനിത്യം ഗംഗയിൽ സ്നാനംചെയ്തും,
കാരണനാക ഗിരികന്യകാരമണനോ–
ടാരണി! ചിത്തമാർദ്രമാംവണ്ണം ഭക്തിയോടെ,
ഭജിച്ചുകൊൾക, നിത്യം നിനക്കലഭിച്ചതു
ഭജിച്ചു വസിക്കനീ പ്രാരബ്ധ കർമ്മഫലം

നമുക്കു നരജന്മം ലഭിച്ചതിതുപാൎത്താൽ
ക്രമത്തിലെത്രജന്മമാൎജ്ജിച്ചഫലംകൊണ്ടോ
ലഭിപ്പാനിതുപാരം പണിയെന്നറിഞ്ഞാലും,
വിഭുവാമീശൻതന്റെ കാരുണ്യംകൊണ്ടുസൎവ്വം
സ്ഥാവരജംഗമങ്ങളായിട്ടു ഭവിപ്പതിൽ
സ്ഥാവരഭൂതങ്ങളിലൽകൃഷ്ടം പ്രാണിവൎഗ്ഗം ;
പ്രാണികളാൎജ്ജിച്ചുണ്ടാം പുണ്യലേശങ്ങളാലെ
പ്രാണികൾക്കുണ്ടാംബുദ്ധി പ്രാധാന്യമതുകൊണ്ടും,
പുണ്യകൎമ്മങ്ങളാൎജ്ജിച്ചതിനെ വൎദ്ധിപ്പിച്ചാ-
ലസ്സ്വൎണ്ണാജ്ജോതവൻനോക്കി താരതമ്യങ്ങൾപോലെ,
ജന്മങ്ങൾ മാനുഷാദി ശ്രേഷ്ഠത്വം നൽകുമതു
ജന്മികളോൎത്തു പുണ്യമാൎജ്ജിച്ചീടുകവേണം
സൽകൎമ്മമേറിക്കാണുകകൊണ്ടഹൊ പുണ്ഡരീക!
സൽകുലെ ബ്രാഹ്മണനായ് ജനിച്ച നീയ്യുംമേലിൽ
ദുഷ്കൎമ്മം വെടിഞ്ഞിട്ടു ബോധത്താൽ വേദവിധി
സൽകൎമ്മരതനായി പിതൃപൂജകളോടും,
നയിച്ചു ദിനംതോറും സ്മരിച്ചുസൎവ്വാത്മക
സ്വയംജ്യോതിസ്സതാകും പരനാമിക്കാണുന്നീ-
പ്രപഞ്ചമതുസൎവ്വം പരന്നു കാണാകുന്നു
തപനബിംബംപോലെ മായയാലെന്നുബോധി-
ച്ചുകമേജ്ഞാനംകൊണ്ടു പരനും താനുമൊന്നെ-
ന്നകമെ ബോധത്തോടും വസിക്ക, നിരന്തരം
ജഡമാമുടലിതുമുടഞ്ഞു മണ്ണായ്പ്പോവും,
ദൃഢമീയുടലോടു പരനില്ലൊരുബന്ധം
ചിരമിങ്ങിതില്പരനിരുന്നുകൊണ്ടീടിലും,
വിരവിലിതുവിട്ടിട്ടകന്നുപൊയീടിലും,
പരമാംചേതനത്തിന്നിതിലില്ലൊരുബന്ധം,
പിരിഞ്ഞു വെടിഞ്ഞുപോമതിനെയോൎത്തുകൊൾക;
ദുരിതസഞ്ചയത്താൽ വരുന്ന ബന്ധംവീണ്ടും
പെരുകും ജ്ഞാനാഗ്നിനാ സഞ്ചിതമെരിക്കെടൊ

സഞ്ചിതംനശിച്ചീടിലിജ്ജഗൽബന്ധം തീരും
വഞ്ചനാദികളൊന്നു മണയാതിരുന്നാലും,
ഓൎക്കനീ മേലിൽകൎമ്മമൊക്കവേ പരനായി-
ത്തീൎക്കനീ നിനക്കായിട്ടൊന്നുമേയിച്ഛിയാതെ
തീൎക്കനി പ്രാരബ്ധത്തെ ഭുജിക്ക ദേഹത്തോടും
ചേൎക്കനീ പരനോടു ദേഹിയെ, ദേഹംവിട്ടു
ചേൎന്നിട്ടു ബന്ധംനീക്കി, പരനും നീയുമൊന്നായ്-
വന്നീടുകെന്നാലന്നു മുക്തനാമറികെടൊ
ആയുപൎയ്യന്തം ബന്ധമുള്ളോരീദേഹത്തിന്റെ
കൊതികളക്കുവാൻ പറയാം കേട്ടുകൊൾകാ,
രൂപമായുള്ളദേഹം നശ്വരം നീയല്ലതു
രൂപമില്ലാതെയിതിലുള്ളോരുചേതനം നീ;
ചേതനമായ നിന്നോടകലും നേരത്തിങ്ക–
ലേതുമേ ചലനതയില്ലാതാമതുദേഹം
നിഷ്ക്രിയനോക്ക നീയും ചേതസ്സിനോടുചേൎന്നു
ദുഷ്കൃതമാൎജ്ജിക്കയാൽ ദേഹത്തിൽ വൎത്തിക്കുന്നു,
സുകൃതദുഷ്കൃതങ്ങൾ ചേൎന്നുള്ള കൎമ്മഭോഗം
പ്രകൃത്യംശമാംദേഹം ധരിച്ചു പ്രാരബ്ധത്തെ
ഭുജിച്ചുവാഴുംകാലം സുകൃതകൎമ്മംചെയ്തു
ഭജിച്ചു സൎവ്വകൎമ്മം ജ്ഞാനാഗ്നികൊണ്ടെരിച്ചു
കളവോളവും ദേഹം ചേതസ്സുംകൂടിവേണം
കളവാനല്ലാതാക്കും വഴികളില്ല കേൾക്ക
ഈശന്റെ ലീലയാണിതൊക്കയും മായാവശാൽ
പാശത്താൽകെട്ടുമ്പോലെ ചേതസ്സാൽകെട്ടപ്പെട്ടി-
ട്ടാട്ടിടും മരപ്പാവപോലുള്ള ദേഹത്തിനെ
കെട്ടിടും പാശമറുത്താശയം തെളിയുവാൻ,
ഈശകാരുണ്യമാകും വാളൊന്നു കയ്യിലേന്തി
ദേശികനുപദേശലക്ഷ്യത്തെ നോക്കിക്കണ്ടു,
താതമാതാക്കൾ പാദസേവയാം കൎമ്മംകൊണ്ടു
ചേതസ്സാംപാശബന്ധമറുത്തുകൊൾകവേണം.

തങ്കമാംനീയ്യുമോക്ക തങ്കമാണല്ലോജീവൻ
അങ്കമാം ത്രപ്പബന്ധാൽ പങ്കമിങ്ങുണ്ടായ്യുന്നു.
തങ്കത്തിന്നില്ലഭേദം പങ്കത്താൽ ഭേദംതോന്നും
പങ്കംവിട്ടകന്നീടിൽ തങ്കമാ മീശൻനീയ്യാം,
തങ്കത്തിൽപങ്കംപോലെ യുള്ളൊന്നുത്രപ്പബന്ധം
പങ്കമാംത്രപ്പകാര്യ്യം പറയാം കേട്ടുകൊൾക,
മണ്ണാദിയഞ്ചുഭ്രത മാത്രകൾക്രട്ടിച്ചേത്തി-
പിണ്ഡമായുണ്ടാക്കിയ ദേഹമാണിതുപാക്കിൽ
മൂന്നാകുമുപാധികളുണ്ടതും കേട്ടുകൊൾകാ
മുന്നേതുസഞ്ചിതമാം കമ്മകാരണദേഹം,
ഉണ്ടായിതതുമൂലം വാസനാചേതസ്സിന്നു
രണ്ടാമതായദേഹം സൂക്ഷ്മമാണതുംഭ്രത
മാത്രയിലുളവായ മാനസ, മതും നാലായ്
മാത്രകൾകൊണ്ടുതന്നെ ഉണ്ടായി ജ്ഞാനേന്ദ്രിയം,
ഇതുപോലുണ്ടായ്യന്നി തഞ്ചിതു കമ്മേന്ദ്രിയം
മതിയും വിഷയങ്ങളിന്ദ്രിയ ജാലംചേത്തി
ആകവേസൂക്ഷ്മദേഹ മെന്നതുമറിഞ്ഞാലു
മാകവേയടങ്ങിട്ടു കേശാദി പാദാന്തമായ്
ചമ്മാദിധാതുവേഴും, മമ്മങ്ങൾ നൂററിഏഴും,
കമ്മങ്ങൾ പ്രാരബ്ധങ്ങൾ ഭുജിപ്പാനുള്ളതായും
തത്വങ്ങൾതൊണ്ണൂററാറ, മടങ്ങിട്ടുള്ളസ്ഥൂലം
ചിത്തത്തിലറികനീ, മൂന്നാകുമുപാധികൾ
ഭ്രതമാത്രകളഞ്ചും ചേത്തിട്ടങ്ങുളവാകും
ധാതുക്കൾ ചമ്മാദികളതിനാൽ സ്ഥലംകേൾക്കാ;
സ്ഥൂലാദിക്കെല്ലാററിനു മാധാരമാണുമൂലം,
മൂലത്തിന്നാധാരമായ് ച്ചമച്ചുമൂലാധാരം.
പീഠാസ്ഥിയുറപ്പിച്ചി ട്ടതിന്മേലാണുമൂലം,
പീഠാസ്ഥിയതിലൂന്നി നില്പിതുമൂലാധാരം;
നാഡികളെല്ലാററിനും മൂലമായതുമൂലം,
നാഡിക്കും മൂലമായൊന്നതിനാൽ നാമംമൂലം.

മൂലാതാ ധാച്ഛാദിച്ചു നില്പിതുപൃഷ്ഠാസ്ഥിയും,
നിവച്ചുനില്പതിന്നു പീഠത്തിലൂന്നിവെച്ചു,
പൃഷ്ഠാസ്ഥിതന്റെരണ്ടു പാട്ടിലുമുറപ്പിച്ചു,
പൃഷ്ഠാസ്ഥിക്കുറപ്പായി നില്പിതുശ്രോണികണ്ണും
ശ്രോണികണ്ണാസ്ഥികൾക്കു മീതെയങ്ങിരുപാടും
ശ്രോണിയോടാശ്രയിച്ചിട്ടിരിക്കു മസ്ഥിരണ്ടും-
നിതംബാസ്ഥികൾരണ്ടു മാശയാച്ഛാദിതങ്ങ-
ളിതിന്നുമീതെനില്പൂ പൃഷ്ഠാസ്ഥികഴുത്തോളം;
തിരിഞ്ഞുമേലെനോക്കീ ച്ചുരിഞ്ഞൂവരിയെല്ലു-
വരുന്നു വക്ഷസ്ഥലത്തസ്ഥിയോടിടചേൎന്നു,
നടുവേ കഴുത്തോളു മസ്ഥിഖണ്ഡങ്ങൾചേൎത്തു
വടിവാംപൃഷ്ഠാസ്ഥിയും നിവന്നുനില്പതിങ്കൽ,
അഗ്രത്തിൽ രണ്ടുപാടും മാംസങ്ങളെന്നുചൊല്ലു-
മഗ്രസ്ഥാസ്ഥികൾരണ്ടു കൈപ്പല യെന്നുംചൊല്ലും;
അസ്ഥികൾരണ്ടുംചേൎത്തു പൃഷ്ഠാസ്ഥിയതുംകൂട്ടി-
ട്ടുസ്ഥലംത്രിക,മെന്നു ചൊല്ലുവോരിടമാക്കി,
ജംഘയും ചരണമാമസ്ഥികൾ, തമ്മിൽചേൎത്തു
സംഘടിപ്പിച്ചു,മേലെ യൂരുവിൽ ജാനുചേൎത്തു,
പാദങ്ങൾ രണ്ടുംകൂട്ടി ച്ചേൎത്തു,പൃഷ്ഠാസ്ഥിയോടു
പാദങ്ങളുറപ്പിച്ചു, ചേൎത്തിയോരുടലിങ്കൽ,
കൈപ്പടത്തോടു തണ്ടെല്ലതിനെ യോജിപ്പിച്ചു,
കൈപ്പടം മണിബന്ധ ബന്ധത്താൽ സന്ധിപ്പിച്ചു,
കൈക്കുഴയെല്ലുചേൎത്തു ജാനുവെപ്പോലെതന്നെ
കൈകളെ യംസത്തോടു യോജിച്ചു ചേൎത്തുനിൎത്തി,
അസ്ഥികളഞ്ചുചേൎത്തി ട്ടുണ്ടാക്കും കപാലത്തി-
ന്നസ്ഥികൾഖണ്ഡമോരോ ന്നെടുത്തു മുഖംചേൎത്തി,
അധിപംകൊണ്ടുബന്ധിച്ചുള്ളോരു ശിരസ്സിനെ
കന്ധരാസ്ഥികൾചേൎത്തു ത്രികത്തിലുറപ്പിക്കും;
അസ്ഥികൂടകമെന്നു ചൊല്ലുവോരിതിൽനാമം,
അസ്ഥിയിൽ ഖണ്ഡമോരോ ന്നിതിങ്കൽചേൎത്തുവെച്ചു,

മാംസമങ്ങിടക്കിടെ യതിന്മേൽ വേണ്ടവണ്ണം
മാംസഖണ്ഡങ്ങളാലെ അസ്ഥികൾ മൂടിവെച്ചു,
മൂലമായതിൽനിന്നു സ്നായുക്കളുണ്ടായതിൻ-
മൂലമാം കന്ദത്തിങ്കലുണ്ടായി വിലാതേവം.
സ്നായുക്കളതിൽനിന്നു ധമനി, സിരകളും,
സ്നായുക്കൾ കാൎയ്യംനില്ല, ധമനീ, സിരകളാൽ
വലിച്ചുകെട്ടിനിൎത്തി തീൎത്തിടും ശരീരത്താൻ
വലിച്ചുകൊള്ളുന്നതും വായുവാലാകയാലെ,
വായുവാം പ്രാണനൊന്നു, കൎമ്മത്തിൻഭേദംപോലെ
വായുക്കൾ പതിന്നാലായ് ചമഞ്ഞു, സ്നായുക്കളിൽ
ധരിക്ക നാഡിയെഴുപത്തിരണ്ടയിരത്തിൽ
ചരിച്ചിട്ടിതിലെങ്ങും ഗമിച്ചുദിനംതോറും
സ്നായുക്കൾ പതിന്നാലിലുളവാമാശയങ്ങൾ
വായുവുമപാനാദി സംജ്ഞകളോടുകൂടി,
അഞ്ചിലും സഞ്ചരിച്ചു മേലേടം ഹൃദയാദി
നെഞ്ചകത്തുള്ളസ്ഥലത്തൊക്കവെ സഞ്ചരിച്ചു,
പാദാദി കേശാന്തമാം ദേഹത്തിലെല്ലാടത്തു-
മാദ്യന്തം സഞ്ചരിച്ചു നാസികാഗ്രത്തിൽവന്നു,
നാളൊന്നിലിരുപത്തോരായിരത്താറുനൂറും
കേളിതഥം ശ്വാസമുള്ളം വെളിയിലൂതിനിത്യം
ആട്ടിടും മരപ്പാവയാകിയ ദേഹത്തിനെ-
കാട്ടിടും ചേഷ്ടയെല്ലാം വായുവെന്നറികനീ
വായുവും കൎമ്മമനസ്സംയുക്തനാകയാലെ
കായത്താൽ മാനസിത്തിന്നൊത്തോരു കൎമ്മങ്ങളെ,
ചെയ്യുവാനായിക്കൊണ്ടു ധരിച്ചതല്ലോ സ്ഥൂലം,
നിൎയ്യിതിൻ തത്വമോൎക്ക ക്ഷണഭംഗുരമത്രെ.
അല്പമാം ക്ഷതംകൊണ്ടു ജീവിതം നീങ്ങുമിടം
കല്പിച്ചാൽമൎമ്മ,മെന്നു ബോധിച്ചു കൊൾകനീയും
കേൾക്കെടോപാണി,പാദ, മോരോന്നിൽ പതിനൊന്നാം,
ചേൎക്കനീ നാലുംകൂടി ച്ചേൎക്കിൽ നാല്പത്തിനാലാം,

പൃഷ്ഠത്തിൽ കഴത്തോളം പത്തുടൻ നാല മമ്മം,
കോഷ്ഠത്തിൽ നാലമമ്മമുണ്ടെന്നുധരിച്ചാലും;
വക്ഷസ്സിലൊമ്പതുണ്ട, മമ്മങ്ങളുത്തമാംഗേ
ശിക്ഷയായ്മുപ്പത്തേഴ, മമ്മങ്ങളുണ്ട കേൾക്ക,
വായുവിൻഗതിഭേദംകൊണ്ടുണ്ടാം ദേഹനാശം
കായത്തിൽ മമ്മക്ഷോഭാലുടനെമരിച്ചിടും
രോഗത്താൽ, മൃഗപീഡ, പന്നഗപീഡയാലും
വേഗത്തിൽ നശിച്ചീടുമീയുടൽ ഞാനെന്നോത്തു
ഭ്രമിച്ചീടരുതേതും പ്രാരബ്ധം ഭുജിച്ചാലും
ശ്രമിച്ചീടുകവേഗം സഞ്ചിതമൊടുക്കുവാൻ;
സല്ക്കമ്മമാകും കാഷ്ഠജാലങ്ങൾ സംഭരിച്ചു
ദുഷ്കൃതഫലബീജ സഞ്ചിതമൊടുക്കുവാൻ,
സജ്ജനസംഗതിയാം ചിതയ്ക്കു കാഷ്ഠമൊക്കെ
ഭഞ്ജിച്ചു ഗുരുവാക്യവെണ്മഴു കൊണ്ടുവെട്ടി,
ധ്യാനമാം കൈകൾകൊണ്ടു ചമച്ചു ചിതതന്നെ
ജ്ഞാനാഗ്നികൊളുത്തിനീ, ദഹനം ചെയ്കവേഗം.
ഇങ്ങിനെ മുനിശ്രേഷ്ഠൻ ചൊന്നവയെല്ലാംകേട്ടു
തിങ്ങിന ഖേദത്തോടും താതന്റെ തിരുമുമ്പിൽ
ചെന്നവൻ പിതൃമാതൃ പാദങ്ങൾ പൂജചെയ്തു
ഉന്നതമായ മുള മുറിച്ചു തുണ്ടംപോക്കി,
കാലടിയേഴവെച്ചു, തുണ്ടൊന്നു കമ്പുവെട്ടി.
ചേലോടെ, കാവടിക്കു തുണ്ടൊന്നു പാകമാക്കി,
മറെറാരു തുണ്ടെടുത്തു പൊളിച്ചു, ചെത്തിനന്നായ് -
കുററമില്ലാത്ത കാലങ്ങെടുത്തി ലുണ്ടാക്കിനാൻ;
തുളച്ചു, മുളയുടെ തലയ്ക്കൽ, തുളയെട്ടും,
തുളയിൽ കാലുനന്നാലേററിയാ നതിൻകീഴെ
ഇരിപ്പാൻ കൂടുപോലെ രണ്ടേടം കെട്ടിവെച്ചു,
തിരിച്ചു കൊണ്ടുവന്നു പത്നിയെ ക്കാണിച്ചിട്ടു,
വസനം കൊണ്ടുമൂടി പ്പുതച്ചു, വെച്ചുമെല്ലെ
വസിച്ചുകൊൾവാനായി പിതൃമാതാക്കൾപാദെ.

നമിച്ചു, പുണ്ഡരീകൻ കേൾപ്പിച്ചാനന്ദന്തങ്ങൾ
നമിച്ചു മുനിപാദം, നാൽവരും, ഭക്തിയോടെ.
തെളിഞ്ഞിട്ടവൎക്കായി ട്ടനുജ്ഞയേകീ, മുനി
വെളിയിൽവന്നുവേഗം കാവടിക്കുട്ടിലേററി
താതമാതാക്കൾ തന്നെയെടുത്തു, പുണ്ഡരീകൻ
ചേതസ്സിൽ ഭക്തിയോടും ഗംഗതൻ തീരം നോക്കി
നടന്നു, ചെന്നുവേഗം സ്നാനവും കഴിപ്പിച്ചു,
വടിവിൽ പത്നിയോടും ചമച്ചു ഭോജ്യങ്ങളെ;
കൊടുത്തു പിതൃമാതൃ പൂജകൾ ചെയ്തശേഷ-
മെടുത്തു ശിഷ്ടമൊട്ടു ഭുജിച്ചാരിരുവരും.
ഇങ്ങിനെ ദിനംപ്രതി ഗംഗയിൽ സ്നാനംചെയ്തു
തിങ്ങിന മോദത്തോടും താതമാതാക്കളേയും,
എടുത്തു കാവടിയിൽ ചുമന്നു പുണ്ഡരീക-
നടുത്തു കൊണ്ടുവെച്ചു ശ്രീകാശി ക്ഷേത്രദേശേ;
കടന്നു നാലുപേരും ദൎശനം ചെയ്തുപൂജി-
ച്ചാടൽ കൂടാതെയാണാ രാറുമാസവും പിന്നെ
കാവടി തോളിലേന്തി ഭാമിനീസമേതനായ്-
നാൽവരും പണ്ഡരിയാം പുരിയെ നോക്കിമോദാൽ
തിരിച്ചു പുറപ്പെട്ടു നാടുകൾ തോറും ചരി-
ച്ചോരോരോ ദേശങ്ങളിൽ ഭിക്ഷകളേററുനിത്യം,
കുളികൾ, നിത്യകൎമ്മം, കഴിച്ചു പചിച്ചീടും,
കളവാണിയാംപത്നി ശുചിയായ് ദിനംതോറും
പിതൃക്കൾ പൂജചെയ്തിട്ടശിക്കും ശിഷ്ടമവൾ,
പതിക്കും നല്കി,ത്താനും ഭുജിക്കും, മുറപോലെ.
പതുക്കെ ചെന്നുചേൎന്നു പണ്ഡരീ പുരിയെത്തി
മതിമാൻ പുണ്ഡരീക ദ്വിജനെന്നതുകേട്ടു,
ദ്വിജന്മാർവന്നു,കണ്ടു, താതമാതാക്കളോടും
ദ്വിജ വൃദ്ധന്റെചൊല്ലാൽ ഗ്രഹിച്ചു വൃത്താന്തങ്ങൾ;
പുണ്ഡരീകന്റെ വൃത്തമറിഞ്ഞു ദ്വിജകുലം
പുണ്ഡരീകന്റെ സേവാതല്പരരായി വാണാർ.

ദിനവും പുണ്ഡരീകൻ കാവടി തോളിലേന്തി
ഘനവും പൊറുത്തവൻ പിതൃമാതാക്കളോടും
സതിയാം പത്നിയോടും നടന്നു ഭിക്ഷയേല്ക്കും,
മതിയിൽ പിതൃഭക്തി നിറഞ്ഞാ പ്പുണ്ഡരീകൻ;
വസിച്ചുചെല്ലും ചന്ദ്രഭാഗയാം നദീതീരെ;
മഹിയിൽ ജലാന്തികെ കാവടിയതുവെച്ചു,
സ്നാനവും ചെയ്യിപ്പിച്ചു, പിതൃമാതാക്കളേയും
മാനിനീ സതിയോടും, താനുംപോയ് സ്നാനംചെയ്തു,
പൂജകൾ വേണ്ടതൊക്കെ പചിക്കും, ഭാമിനിയും,
നിജമാം നിത്യകർമ്മം കഴിക്കും പുണ്ഡരീകൻ.
നദികൾ തീരെവെച്ചു കഴിക്കും പൂജനിത്യ-
മുദിച്ചു പ്രീതിയേററം തെളിഞ്ഞു ഭഗവാനും.
പുണ്ഡരീകന്റെ ഭക്തി വിശ്വാസ മാദിയായി
പണ്ഡരി ജനംവാഴ്ത്തി കേട്ടിതു ലോകമൊക്കെ.
അക്കാലം പണ്ഡരിക്കടുത്തു പുതുതായി
ചൊല്ലുകൊണ്ട നഗരമൊന്നുണ്ടായി മനോജ്ഞമായ്,
ഗോപന്മാർക്കധിവാസം ചെയ്യുവാൻ യോഗ്യമായി:
പാപനാശിനി, ചന്ദ്രഭാഗയാം നദിചേർന്ന-
വനവും പശുരക്ഷചെയ്യുവാൻ സുപ്രദേശം
ദിനവും പശുക്കൾക്കു ജലവും, പുല്ലുമെല്ലാം
ലഭിക്കും, സ്ഥലമേററം സുഖമാം പ്രദേശമെ-
ന്നഭിലാഷയാൽ ഗോപർ വസിക്ക നിമിത്തമാ-
യുണ്ടായീ ഗോപാലാഖ്യപുരിയെന്നതിൻ നാമം,
കണ്ടാലെത്രയും രമ്യം വസിപ്പാൻതന്നെതോന്നും.
അപ്പുരി തന്നിലൊരു ദിവ്യ കന്യകാരത്നം
മുപ്പാരിൽ തരുണികൾക്കത്തലേകുന്ന രത്നം,
പത്മസംഭവസൃഷ്ടി കൌശല്യമേകും രത്നം,
പത്മകം ദീപ്തികണ്ടാൽ നാണമായീടും മട്ടിൽ,
ജനിച്ചു നേരത്തിങ്കൽ ജ്വലിച്ചു തേജസ്സിനാൽ,
നിനച്ചാർ പുരവാസി ജനങ്ങളോരോന്നേവം;

ലക്ഷ്മിയോ, വാണിമാതോ, ഗൌരിയൊ, ആരാണിവൾ
ലക്ഷണങ്ങളോരോന്നേവം കാണാവാനെന്തുബന്ധം?
മാനുഷ നാരിയല്ലാ, തേജസ്സുകാണുന്നതി-
മാനിനി ദേവനാരി യാണെന്നു നിൎണ്ണയിക്കാം.
നാരിമാർ വന്നുനോക്കി പലരും പലവിധം
ഭേദമാരുള്ളവാൎത്ത യുരച്ചു പോയാരൊക്കെ.
താതനും, ജനനിയും, തോഷിച്ചു വളൎത്തിനാർ
ചേതസ്സിലാനന്ദമുൾച്ചു ദിനംതോറും,
വൎദ്ധിച്ചു ദിനംതോറും കന്യകാരത്നം ദിവ്യം
വൎദ്ധിക്കും ചന്ദ്രബിംബം കണക്കെ വളൎന്നിതു;
നാമവും ചന്ദ്രാവലിയാകുമബ്ബാല തന്റെ
കോമള മുഖമന്നു ചന്ദ്രനും കാണുകകൊണ്ടു
സാമ്യമാണെന്ന വാൎത്തബിംബത്തിന്നില്ലെന്നോൎത്തു
നിൎമ്മമനായി ചന്ദ്രൻ വാരിധിമദ്ധ്യെ വീണാൻ.
വളൎന്നാക്കന്യകക്കു യൌവനാരംഭമായി
വളൎത്ത മാതാവോടു പറഞ്ഞാൾ ഒരുദിനം.
മാതാവെ! തപംചെയ്വാൻ മാനസേ കൊതിപാരം
ചേതസ്സു തെളിഞ്ഞെനിക്കനുജ്ഞനല്കിടേണം;
താതനോടൊത്തുസ്വൈരം വസിപ്പാൻ ഗൃഹത്തിങ്ക-
ലാതുരഭാവംനീക്കി തരുവിനനുഗ്രഹം.
ഇത്തരം കന്യാരത്നം ചൊൽവതു കേട്ടമാതാ-
വുൾത്താരിൽ ഖേദത്തോടും പതിയോടറിയിച്ചാൾ.
ജനകൻ കേട്ടപാരം മാനസ ഖേദത്തോടും
ജനനിയോടുചേൎന്നു മകൾതൻ സമീപത്തിൽ
ചെന്നവർ, ചന്ദ്രാവലി തന്നോടു ചൊല്ലീടിനാർ,
കന്യമാർ കൈതൊഴുന്ന ചാരുരത്നമേ കേൾക്ക,
ഞങ്ങളെ വിട്ടുനീയ്യും പോകാതെ തപസ്സിന്നു
ഞങ്ങളെ പ്പാലിക്കുവാനാരുണ്ണി? നിന്നെപ്പോലെ
ഇല്ലത്തിലിരിക്കനീ വല്ലാത തപംവേണ്ടാ,
നല്ലതു ചൊല്ലുവൻ,ഞാൻ, കേൾക്കെടൊ ചന്ദ്രാവലി;

[illegible] ജനാലിയം
[illegible] പറഞ്ഞു കൊൾവതൊന്നും
[illegible] കഷ്ടമോർത്തു,
[illegible]ഴുക്കീട്ടു കരഞ്ഞു മേവു,മന്നു
[illegible]രുടെ [illegible]തിപ്തിന്നായി-
ട്ടാർത്തത്രാണനപരൻ പത്മനാഭനാം വിഷ്ണു,
വൃദ്ധബ്രാഹ്മണനാകും ക്ഷേത്രത്തിൽ പൂജകൻപോ-
ലർദ്ധരാത്രിയിൽ വന്നിട്ടവരോടേവം ചൊന്നാൻ.
പുത്രിയാം ചന്ദ്രാവലി തന്നുടെ തപോവിഘ്ന-
[illegible]ങ്ങളും ചെയ്യാനുദ്യോഗിച്ചതുമതി.
ഇവൾതൻ പൂർവ്വജന്മ വൃത്താന്തം ധരിക്കുവി-
നിവൾക്കു പിശാചിയാം പൂതനയെന്നുനാമം.
ദ്വാപരേ തന്നിലന്നു നന്ദഗോകുലംതന്നി-
ലമ്പോടു വിഷ്ണുവന്നു കൃഷ്ണനായ്പിറന്നപ്പോൾ,
കംസൻതന്നുടെ ചൊല്പാലന്നിവൾ കൃഷ്ണൻതന്നെ
ഹിംസിപ്പാനോർത്തുനന്നായ് മുലയും കൊടുത്തനാൾ
മായാമാനുഷരൂപനന്നിവൾ മുലയുണ്ടു
മായമാം പിശാചിയെ കൊന്ന,വൾ രാക്ഷസമാലെ
ശയിച്ചു, കളിക്കുന്ന ബാലകൻ കൃഷ്ണൻതന്നെ
ഭയത്താലോർത്തുചിത്തേ ജീവിതം വെടിഞ്ഞീല;
കൊല്ലുവാൻ ശ്രീകൃഷ്ണനെ മാറിടെ ചേർത്തിട്ടവൾ
വല്ലാതെ പുണർന്നതും ബന്ധമായ്ഭവിച്ചിതു,
ജീവിതം നശിക്കുമ്പോൾ മാറിടെ കിടന്നിട്ടു
ജീവനാഥനെപ്പോലെ കരങ്ങൾ സ്തനങ്ങളിൽ
അമർന്നു കിടന്നീടും ബാലനിൽ മനോവൃത്തി
അമർന്നു നില്ക്കമൂലം സംഭവിച്ചിതുബന്ധം.
സ്നേഹഭാവനകാട്ടി മുലപ്പാൽ കൊടുത്തീലേ?
ബാഹുക്കളണച്ചവൾ ബാലനെപ്പുല്കീലയോ?
ആർത്തത്രാണനംചെയ്യു മീശ്വരനായകൃഷ്ണൻ
ആർത്തയാമിവൾക്കൊരു ഗതിതാൻനൽകി, കേൾപ്പിൻ,

അപ്പോളു ജന്മമൊന്നിങ്ങെടുത്തുകൊൾക നീയും
കെട്ടതാപ്പാപശിഷ്ടം നശിപ്പാൻ തപംചെയ്ക;
ജനിച്ച ഗോപാലാഖ്യ പുരിയെ വിട്ടുനീയും .
തനിയെ ഭണ്ഡിലമാംവനത്തിൽ സുഖമോടെ,
ഇരുന്നു തപംചെയ്യുന്നളവിൽ വന്നു ഞാനും.
തരുവൻ, വരം, നിന്റെ പ്രിയവും ലഭിച്ചീടും.
ഇങ്ങിനെ കൃഷ്ണനാകും വിഷ്ണുതന്നരുളിനാ-
ലിങ്ങിവൾ ജനിച്ചിതെന്നറിഞ്ഞു കൊൾവിൻ നന്നായ്.
തപസ്സിന്നനുഗ്രഹിച്ചയപ്പിൻ ഖേദിക്കേണ്ടാ,
തപസ്സാഫല്യംവരും, സംശയംവേണ്ടാ, തെല്ലും
ഭൂസുരവൃദ്ധനേവം പറഞ്ഞു മറഞ്ഞിതു
ശ്വാസവും വിട്ടങ്ങും താതമാതാക്കൾ മെല്ലെ,
ഉണർന്നുകണ്ടകാര്യം കഥിച്ചാർ പരസ്പരം-
മണച്ചു, പുത്രിതന്നെ, തടവിനമ്മചൊന്നാൾ
ബാലികേ, ചന്ദ്രാവലി, പോയാലും തപംചെയ്വാൻ
കാലവൈഭവമൊക്ക മറിവാൻ പണിയല്ലോ;
ഞങ്ങളിൽസ്നേഹം തെല്ലും മറക്കാതിരിക്കനീ
തങ്ങളിലൊത്തുകാണാം കാലംവന്നെത്തുന്നാകിൽ.
മംഗലംഭവിക്ക, പോയ് തപസ്സുചെയ്തു വാഴ്ക,
സംഗതിയോത്തു താതജനനിമാരും ചൊന്നാർ.
ബാലികതാനുമാജ്ഞകൈക്കൊണ്ടങ്ങു പുറപ്പെട്ടു
പാലനപരനായ കൃഷ്ണനെ നിരൂപിച്ചു.
നടന്നു ഭണ്ഡിലമാം വനത്തിലെത്തിവേഗം
പടന്നു വല്ലിതിങ്ങും കുടിലിൽ പ്രവേശിച്ചു,
ഇരുന്നു തപംചെയ്തു വെടിഞ്ഞു ചിന്തയൊക്കെ
വരിക നന്ദസൂനോ! തരിക വരമെന്നു
നിനച്ചു, മനംനൊന്തു, സതിയാം ചന്ദ്രാവലി
കനത്ത തപംചെയ്തു. വനവും തപിച്ചിതു;
മരങ്ങൾ വല്ലികളും വെടിഞ്ഞു കിസലയം
കരിഞ്ഞപോലെയൊക്കെ നിരന്നു നില്ക്കുമാറായ്.

ഒരുനാൾ ദ്വാരകയിൽ വസിക്കും ഗോപാലകൻ
തരുണീസഖനാം കൃഷ്ണനായിട്ടും പരമാത്മാ,
തന്നുടെ മാനസത്തിലോൎത്തിതു ലോകവൃത്ത-
മനാമാനസെതോന്നി പണ്ഡരീ വൃത്താന്തങ്ങൾ;
പണ്ഡരീ പുരിയിങ്കൽ വാണിടും ദ്വിജകുലെ
പുണ്ഡരീകനുംവന്നു പിറന്നതായിക്കണ്ടു,
സകല ചരിതവും ധരിച്ചാൻ വാസുദേവൻ
സകലാത്മാവിനോൎത്താലറിയാതിരിക്കുമോ?
കളിച്ചുവിദൎഭജാസവിധെ വസിക്കുമ്പോൾ
വിളിച്ചു ഭഗവാനും തരുണീമണേ! കേൾക്ക,
നമുക്കു പണ്ഡരിക്കു പോകാതെ കഴിവില്ലാ
നമ്മുടെ ഭക്തനാകും പുണ്ഡരീകനെക്കാണ്മാൻ,
താതമാതാക്കളേയും പൂജിച്ചു ദിനംപ്രതി
ചേതസ്സിലെന്നെനിത്യം ധ്യാനിച്ചു വസിക്കുന്നു.
അവനെച്ചെന്നുകണ്ടിട്ടിഷ്ടമാം വരംനൽകി-
ട്ടവനംചെയ്തീടേണം പരമുണ്ടൊരുകാൎയ്യം,
ദണ്ഡിലാവനത്തിങ്കലുണ്ടൊരു കാൎയ്യംചൊല്ലാം
പണ്ഡരീപുരിക്കേററമടുത്താണതും കേൾക്ക
ഉണ്ടഹൊ ചന്ദ്രാവലിയെന്നൊരു നാരീരത്നം
തണ്ടാർമാനിനീ നിന്റെയംശമാണവൾ കേൾക്ക
കണ്ടാലും നിൎണ്ണയിക്കാമുണ്ടവൾ ദണ്ഡിലേതി-
കൊണ്ടാടും വനത്തിങ്കലെന്നെയുംധ്യാനംചെയ്തു
കണ്ടിക്കാർവേണിയാളും തപസാവസിക്കുന്നി-
തിണ്ടലായവൾക്കുള്ളതൊഴിച്ചു കൊൾകവേണം.
ഇത്തരമെല്ലാംചൊല്ലി വല്ലഭയോടുംകൂടി
പുത്തൻ കാൎമ്മേഘംപോലെ കൃഷ്ണനാം വാസുദേവൻ
ചന്ദ്രഭാഗയെക്കടന്നെത്തിനാർ തീരദേശം
ചന്ദ്രനും രാത്രിയോടും ജലധിക്കോടിപ്പോയി;
കളിച്ചു ചന്ദ്രഭാഗാനദിയിൽ ഭാൎയ്യയോടും
ഒളിച്ചു ചിലകാൎയ്യം തനിയ്ക്കു ചെയ്യാനായി,

കരുതി ജഗദീശൻ രുഗ്മിണി തന്നെനോക്കി-
ട്ടരുളീകേൾക്കബാലേ, പറവനൊരുകാര്യം,
വരുവാൻ നേരമായി പുണ്ഡരീകനാം ഭക്ത-
നരികെ താതമാതാക്കളെയും വഹിച്ചവൻ
നടന്നുവന്നു നിത്യകർമ്മങ്ങൾ കഴിപ്പോരു-
കടവാണിതു നല്ല വടിവുകാണുന്നില്ലേ?
അവൻെറ പതിയുണ്ടായിരിക്കും കൂടെത്തന്നെ
അവരെ കണ്ടുനില്ക്ക തരുണീ വിദർഭജേ
വരുവൻ വേഗംഞാനും ദണ്ഡില വനത്തിൽപോയ്-
റിരവിൽ ചന്ദ്രാവലി തന്നുടെ തപം നിർത്തി,
വരവുംകൊടുത്താശു, തിരിച്ചു വന്നുചേരാം
വരുന്നാപുണ്ഡരീകൻ കുളിച്ചുപോകുംമുമ്പെ.
വിഷ്ണുവാംകൃഷ്ണൻതൻെറ യരുളപ്പാടുകേട്ടു
വൈഷ്ണവീ വൈദർഭിയും വസിച്ചാൾ നദീതീരെ.
വരുന്നു ദ്വിജകുലമസംഖ്യം ദമ്പതിമാർ
പരന്നാനദീതീരെ കുളിപ്പാൻ പുലർകാലെ,
വിധവാ ജനമോരോ കൂട്ടമായ്വന്നിറങ്ങി
വിധിപോൽ ദ്വിജാതികൾ കുളികളതുംനോക്കി
തരുണീ രുഗ്മിണിയുമരുണോദയത്തിങ്കൽ
വരുമോ പുണ്ഡരീകനെന്നുകാത്തങ്ങു വാണാൾ.
കരുണാകരൻകൃഷ്ണൻ കമലാപതി വിഷ്ണു
പെരികെസന്തോഷത്തോടും ദണ്ഡിലാവനംനോക്കി-
ച്ചരിച്ചു, ചന്ദ്രാവലിക്കരികെ ചെന്നു,കൃഷ്ണൻ
ധരിച്ചാൻപരമീശൻ തന്നുടെ രൂപംമോദാൽ;
ജടയും, വിഭൂതിയും, രുദ്രാക്ഷം കഴുത്തിലും
വടിവിൽ പുലിത്തോലും, പന്നഗഭൂഷണവും
നെററിയിലിളംചന്ദ്രൻ, ഫാലനേത്രവും,മായി
ക്രൂരനാം കാള തന്മേൽ, കരത്തിൽ മഴവേന്തി,
നീലകണ്ഠനാംദേവൻ, പോലവെ വാസുദേവൻ
ലീലാമാനുഷൻചെന്നു കാമിനീസമീപത്തിൽ.

മാലിന്യമൊന്നൊഴിഞ്ഞു പ്രകാശിച്ചു വാനമേററം
പാദപങ്ങൾ വല്ലികളും തളിൎത്തു കുളിൎത്തിതു.
ചൂതങ്ങൾ പല്ലവങ്ങൾ വളൎന്നു ശോഭിച്ചേററ-
മാതപം മറവായിക്കോകിലങ്ങളും പാടി,
പുഷ്പങ്ങൾ വികസിച്ചിട്ടൊഴുകും മധുവുണ്ണും
ഷൾപ്പദരവം കേട്ടു മാരനുമോടിവന്നു,
ബാണങ്ങൾവേണ്ടുവോളം ഭരിച്ചു, ഘ്രാണംനോക്കി
തൂണിയും, മലരമ്പും, മെല്ലവെ കയ്യിലേന്തി
ചെമ്പകസുഗന്ധത്തെ വഹിച്ചുപോകുംവായു
വന്നോടു മാരനോടും കോകിലാരാവത്തോടും,
ചെന്നവർ ചന്ദ്രാവലി തന്നുടെ നികടത്തിൽ
നിന്നുമാരനും വില്ലുവലിച്ചു ബാണമേററി,
ലക്ഷ്യത്തെ പ്രതീക്ഷിച്ചോരളവു,മാരൻമനസിൽ
ത്ര്യക്ഷനെക്കാങ്ക്ഷകൊണ്ടു വിഭ്രമിച്ചിതു,പാരം.
സുഗന്ധശീതവായു വീശിയതേല്ക്കകൊണ്ടു
ഭഗവൽസ്മരണവിട്ടുണന്നു ചന്ദ്രാവലി.
കണ്ണുകൾ തുറന്നപ്പോളെതിരെ മാരവൈരി
ചണ്ഡാംശുബിംബംപോലെ വിളങ്ങിചൊന്നാനേവം;
സുന്ദരി, ചന്ദ്രാനനെ, കേൾക്കെടൊ ചന്ദ്രാവലീ,
വന്നിതു നിന്റെ തപസ്സാഫല്യമിന്നു ബാലെ.
മാരാരി ഞാനറിക പെരികെ തുഷ്ടനായേൻ
തരുവനിഷ്ടംവരം പറക ചന്ദ്രാവലി!
മാരാരിതന്റെ വാക്യം പാരത്തുകേട്ടു കണ്ണും-
പാരാതെതുറന്നവൾ ശ്രീശനെക്കണ്ടു കൂപ്പി-
തൊഴുതുസ്തുതിചെയ്തു ഭവന്റെ പാദങ്ങളി-
ലഴുതുവീണുകൂപ്പിയവനോടേവംചൊന്നാൾ.
ഭഗവദ്രൂപംകാണ്മാനിടയായോരു ഭാഗ്യം
ജഗദീശ്വരാ! ഞാനോചെയ്തിതു പുരാതനെ,
ഞാനിപ്പോൾ, വാസുദേവൻ വരനായ്ഭവിക്കുവാൻ
ധ്യാനിച്ചിരിക്കുമ്പോൾ ഭഗവദ്രൂപംകണ്ടേൻ

കരുണാനിധിയാകും ഭഗവാനെന്നോക്കി-
ത്തരുവൻ വരമെന്നു പറഞ്ഞു കേൾക്കയാലെ,
വരനായ് കൃഷ്ണനാകും ഗോപാലൻ ഭവിക്കുവാൻ
തരിക വരം വിഭൊ, വാഞ്ഛിതം മറ്റൊന്നില്ലെ.
ഇങ്ങിനെ ചന്ദ്രാവലി തൊഴുതുചോദിച്ചപ്പോൾ
മങ്ങിനഭാവത്തോട മീശനും ചൊന്നാനേവം.
പണ്ടുപോലമ്പാടിയാം നന്ദഗോകുലം തന്നി-
ലുണ്ടായാനൊരുബാലൻ ഗോപാലനാവൻ നിന്റെ-
വരനായ്വന്നുകൊൾവാൻ തപസ്സു ചെയ്തതോർത്താ-
ല്പെരികെനാണ,മവൻ മാനുഷനല്ലേ? കഷ്ടം!
ചാരത്തുവന്നോരെന്നെച്ചേർന്നു നീ രമിച്ചാലും,
ദൂരത്തുനീക്കു മോഹം മാനുഷനല്ലേ? കൃഷ്ണൻ
ഇത്തരം മാരാരിതൻ വാൎത്തകൾ കേട്ടനേരം-
ത്തത്തലോടവൾചൊന്നാളീശനെ നോക്കിമെല്ലെ;
മാനുഷനല്ലകൃഷ്ണൻ, വിഷ്ണുവെന്നറിയുംഞാൻ,
മാനസെ കൃഷ്ണൻതന്നെ വരിച്ചേൻ ഭഗവാനെ.
അന്യപൂരുഷന്മാരിൽ കൊതിയിങ്ങിനിക്കില്ലാ,
ധന്യനാംഭവാനൊന്നും തട്ടത്തു ചൊല്ലിടേണ്ടാ;
വരദനെങ്കിൽ ഭവാൻ തരികവരമതും,
വരിച്ചുകൊൾവൻ വരം കൃഷ്ണനെൻ വരനാവാൻ.
ചിരിച്ചു ചന്ദ്രാവലി ചൊൽവതുകേട്ടു ശംഭു-
വുരച്ചുതുടങ്ങിനാ നരികെനിന്നുമോദാൽ
ധരിച്ചുകൊൾകബാലെ, പൊളികളല്ലകേൾക്ക
തിരിച്ചു ചൊൽവതോൎക്ക ചരിത്രം സൂക്ഷ്മതത്വം,
വിചിത്രം നിന്റെബോധം തരക്കേടതിനില്ലാ
വചിച്ചതതുംകൊള്ളാം കൃഷ്ണനെ വിഷ്ണുവെന്നും
വാസ്തവം തന്നെ ഞാനും ചൊന്നതിൽ ഭേദമില്ലാ
വാസ്തവമിനിയുംഞാൻ ചൊല്ലിടാം കേൾക്കബാലെ;
വിഷ്ണുവാം കൃഷ്ണൻപണ്ടു മാനുഷനായിത്തന്നെ
വൃഷ്ണികൾകുലത്തിങ്കൽ ലീലകളാടി വാണു.

നാണ്ടിലൂപ്പവും നീലാമാൻഷരായിമേവും
ഞങ്ങളുടെ ഓളാതലിൽ കഴിവോളവും ഭ്രമെന്ന,
മാനഷാവധി വയസ്സായിടും കാലത്തിങ്കൽ
മാന്യമാം സ്വന്തപാദം പ്രാപിച്ചു വസിച്ചീടും.
ആകയാലിപ്പജ്ജീവി മാനഷനായ കൃഷ്ണൻ
പോകാതെയിരിക്കുമോയിക്കാലംവരെയോക്ക.
വൈകുണ്ഠൻ വന്നുഭ്രമെന്ന പിറന്നു നിനക്കിന്നു-
ന്നുമൊ? വരനായിത്തീരുവാൻ വരം ബാലെ.
പെരികെതപം വേണമിനിയും കാലംപോകും
ധരിക്ക നീയ്യുമേററം വൃദ്ധയായ് ചമഞ്ഞീടും.
നിനയ്ക്കാവൃദ്ധക്കന്നു വരനെ ലഭിച്ചാലും
തനിക്കെന്തൊരുസുഖം ലഭിപ്പൂ? കഷ്ടമോക്ക.
ഇങ്ങിനെ മാരാരിയും പറഞ്ഞു കേട്ടാക്കമൂലം
തിങ്ങിന ഖേദത്തോടും പറഞ്ഞാൾ ചന്ദ്രാവലി,
ഉഗ്രമാം തപംചെയ്തു വൈകുണ്ഠൻ തന്നെ ഞാനി-
ന്നഗ്രഭൂവിങ്കൽചേത്തു വാങ്ങുവൻ വരമെന്നാൾ.
തൽക്ഷണം സാധിക്കുവാനേകേണം വരമെന്നു
ത്ര്യക്ഷനോടപേക്ഷിച്ചു മേവിനാൾ ചന്ദ്രാവലി.
ചന്ദ്രശേഖരനൊന്നു പുഞ്ചിരിയോടുകൂടി
ചന്ദ്രനെ വെല്ലുന്നോരു സുന്ദരിയോടുചൊന്നാൻ.
ധന്യേ! നീ ബോധിക്കെടൊ ചൊന്നവയെല്ലാം കേട്ടേൻ
വന്ദ്യനാം വിഷ്ണുവിങ്കൽ വിശ്വാസം നിന്റെ കൊള്ളാം
ഇന്നു നീ തപംചെയ്കിൽ വന്നിടും വിഷ്ണു മുമ്പിൽ
ധന്യേ, നിന്നഭീഷ്ടമാം വരവും ലഭിച്ചീടാം;
വ്യാസനായ് വിഷ്ണുഭ്രമെന്ന വാഴുന്നിതുമൂലം
വസുധാതലംവിട്ടു വരുവാൻ വിഷമംകേൾ.
നിനക്കുവരനാവാനിനിമേലൊരു ജന്മം
ജനിച്ചുവന്നിട്ടല്ലേ? വരുന്നു വരനായി,
അതുനാൾ നീയ്യും ജീവിച്ചിരുന്നീടുകവേണം
ഏതുനാൾ വേണമെന്നതറിവാൻ പണിയത്രെ.

ചത്തുപോകുമോ? വൃദ്ധയായിട്ടിങ്ങിരിക്കുമോ?
ചിത്തത്തിലോക്കംപിന്നെ വരനാലെന്തുഫലം?
നിക്ഷേപം കുഴിച്ചെടുത്തീടുവാനാശയോടു-
മിക്ഷിതിതലംനീളെ ത്തേടീടുന്നവൻ മുമ്പിൽ-
വൃക്ഷംതാൻ പുഴങ്ങീട്ടു മറിഞ്ഞിട്ടതിൻകീഴെ-
നിക്ഷേപകുംഭം നേരിൽകണ്ടതുമുപേക്ഷിച്ചു-
കുഴികൾ കുഴിച്ചിട്ടു നിധികളെടുക്കുവാ
നുഴലുന്നവൻപോലെയല്ലയോ ചന്ദ്രാവലി?
നിന്നുടെ സമീപത്തിൽ വരിപ്പാൻ വന്നോരെന്നെ
ധന്യേനീ വെടിഞ്ഞല്ലൊ വരനെത്തേടീടുന്നു.
നിനക്കു നല്ലമാൎഗ്ഗം ചൊൽവൻ ഞാൻ കേൾക്കബാലെ,
കനത്ത തപംചെയ്യാൻ മുതിൎന്നിതിനിമതീ.
വരിച്ചുകൊൾകയെന്നെ ഭരിച്ചുകൊൾവൻ ഞാനും
ധരിച്ചുകൊൾക,സുഖം വസിക്കാം കൈലാസത്തിൽ.
അവസ്ഥാത്രയങ്ങളും മരണമതുമില്ലാ-
ത്തവസ്ഥയാണുചൊല്ലാം കൈലാസ വാസസ്ഥിതി.
ഇങ്ങിനെ മാരാരി താനരച്ചോരളവിങ്കൽ
തിങ്ങിടും ഖേദത്തോടും ഭാവവും പകൎന്നവൾ
ഈശനിൽ ക്രോധമേററം മുഴുത്തു ചന്ദ്രാവലി
കേശവൻ തന്നെയോൎത്തിട്ടിത്തരമുര ചെയ്താൾ.
സതികൾ ധൎമ്മമാകും ചാരിത്രം കെടുക്കുവാൻ
മതിയിലോൎത്തു ഭവാനെന്നോടു തുനിയുന്നു.
ലോകപാലകരാകും മൂൎത്തികൾ മൂവ്വർ നിങ്ങൾ
ലോകധൎമ്മത്തെനില നിൎത്തുന്ന കൃത്യമുള്ളോർ,
ഓൎക്കാതെ സതികളെ വഞ്ചിച്ചിട്ടോരോ നാളിൽ
മൎക്കടൻപെട്ടുപോലെ പേണിളക്കുന്നു കഷ്ടം!
ദാരുകവനത്തിങ്കലൃഷിപത്നികൾ തന്നെ
ചാരിത്ര ഹാനിചെയ്യാൻ കൊതിച്ചുപോയതോൎക്ക!
നിങ്ങൾ മൂവ്വരുംക്രൂടീട്ടനസൂയയ്ക്കുപണ്ടു
തിങ്ങിനഖേദത്തോടും ബാലരായ്താണതില്ലേ?

പാരങ്ങൾ ഭൊരത്തൊടെ ചാരത്തുചെന്നു ക്രൂപ്പി
നാഭൊകൻ കൂരാലെ യാചിച്ചു വാങ്ങിയില്ലെ?
മതിയിൽബോധംവിട്ടു ചതിപ്പാൻ തുനിയേണ്ടാ
കൊതിയിങ്ങിനിക്കില്ല, ഗിരിജാവര! കേൾക്ക,
വരിച്ചവരനല്ലാതൊരുത്തനണയുവാൻ
തരുണീ സതിയെങ്കിലവൾക്കു ഹിതം വരാ.
ചതിച്ചു വിധിവിട്ടു പുല്കിയ ദോഷംമൂലം
മതിക്കു കഷ്ടരോഗം ലഭിച്ചതോൎത്തുകൊൾക.
വൃന്ദയെ ചതിച്ചൊരു കാരണം പണ്ടു വിഷ്ണു
കന്നുപോലൊരു പെരുംപാറയായ്പോണതില്ലെ?
മതിയും വിധിവിട്ടു നടന്നവൃത്താന്തങ്ങൾ
മതിയിലോൎക്കാതെന്തു വെറുതെ പറയുന്നു;
വിധിവിട്ടവൻ ഗുരുപത്നിയെത്തീണ്ടുകയാൽ
വിധിയീവണ്ണമായി ചമഞ്ഞതില്ലെ? കേൾക്ക
ചന്ദ്രനെക്കണ്ടു മോഹം പ്രാപിച്ചു സ്വാഹ മുന്ന-
മിന്ദ്രന്റെ സഭാന്തരെ മരിച്ചതറിവില്ലെ?
തിരിച്ചു ഭവാൻ പോക രമിപ്പാനുള്ളമോഹ-
മരച്ചു നില്ക്കവേണ്ടാ വ്രതത്തെ കെടുക്കേണ്ടാ.
വ്രതത്തെ വെടിഞ്ഞു ഞാൻ വരിച്ചീടുകയില്ലാ,
കൊതിച്ചു ഭവാനത്ര വസിക്കിലാപത്തുണ്ടാം;
പോയ്ക്കൊൾക ഭവാനെന്നു ചൊല്ലിയച്ചന്ദ്രാവലി
വായ്പോടുവീണ്ടും തപംചെയ്യുവാനാരംഭിച്ചാൾ.
മായമാർന്നുനിന്ന ശംഭുവുമോടിപ്പോയി
മായാമാനുഷനായ കൃഷ്ണൻതൻ ചാരുരൂപം,
നേരെവന്നവളുടെ മുമ്പിലാമ്മാറുകാട്ടി
ച്ചാരിത്രമോൎത്തുപാരം സന്തുഷ്ടഭാവത്തോടും,
വരിക, മനോഹരെ! സുന്ദരീരത്നമേ! ഞാൻ
തരുവൻ നിനക്കിഷ്ടവരത്തെ കേട്ടുകൊൾക;
ഈശനായ്വന്നു നിന്നോടുരച്ചതോൎത്തു നീയും
ക്ലേശിച്ചീടരുതേതും ഞാൻനിന്നെപ്പരീക്ഷിച്ചേൻ,

നിനക്കു മനോധൈൎയ്യമുണ്ടെന്നു കണ്ടുബാലെ
നിനക്കു പ്രേമമെന്നിലുള്ളതുമറിഞ്ഞു ഞാൻ.
തപസ്സുചെയ്തു ഗാത്രം തപിച്ചതില്ലെ? കഷ്ടം!
തപിച്ചതിനിമതി, സുഖിച്ചുരമിക്കെടൊ.
രമിച്ചുകൊൾകമോദാൽ തരിക, കുചയുഗ്മം,
രമണനെന്നുബോധിച്ചീടുക, നാരീമണെ.
വാസുദേവന്റെവാക്യം കേട്ടോരുചന്ദ്രാവലി
വസുധാതലംനോക്കിക്കുനിഞ്ഞു ചൊന്നാളേവം
ചാരുസുന്ദരാ! വിഭോ! കംസാരെ! കാരുണ്യാബ്ധേ!
ചാരത്തു കാണ്മാനായിത്തപിച്ചേനിത്രനാളും.
വരിച്ചേൻ ഭവാനെ ഞാൻ, കൊതിച്ചു തപംചെയ്തേൻ
വരിച്ചീടേണംഭവാൻ, പ്രിയയായ്തുരുതേണം;
രമിച്ചുഭവാനെന്നെ വെടിഞ്ഞുപോയീടൊല്ലാ,
രമണിമാരിലേക ഞാനെന്നുവന്നീടേണം.
തരിക വരം വിഭൊ, കാരുണ്യവാരാന്നിധെ,
ചരണസരോരുഹം തുണയായരുളേണം.
കരഞ്ഞു ചന്ദ്രാവലി തൊഴുതങ്ങണഞ്ഞപ്പോൾ
പെരികെമോദത്തോടും കൃഷ്ണനാം വാസുദേവൻ.
കരവുംപിടിച്ചൊന്നു കുനിഞ്ഞു കടാക്ഷിച്ചു.
വിരിഞ്ഞു ചന്ദ്രാവലീമാനസസരോജവും;
നിറഞ്ഞുമോദത്തോടും പുൽകിനാരിരുവരും
കുറഞ്ഞു മാരതാപം തരുണീമണിക്കേററം.
മദനലീലകൊണ്ടു മാധവൻ തോഷിപ്പിച്ചു
ഹൃദയം മോദംകൊണ്ടു പൂരിച്ചു വാസുദേവൻ,
തരുണീമണിതന്നെ വെടിഞ്ഞുപോകുന്നേരം
അരുണാധരിയൊന്നു പറവാനാരംഭിച്ചു.
മായാപൂരുഷ,തവ വൈഭവം ചിത്രം, ചിത്രം,
കാൎയ്യരൂപനാം നിന്റെ കൈതവപ്രകൃതികൾ
നേരോടെ ഗ്രഹിക്കുവാൻ പാരിടത്തിങ്കലാൎക്കു-
മോരോന്നേ നിരൂപിച്ചാൽ ബോധമുണ്ടാകയില്ലാ.

മായാപൂരുഷ! ഹരെ മാധവ! മധുരിപൊ!
മായ നിന്നുടെയോൎത്താലെങ്ങിനെ യറിയുന്നു.
മുന്നം നീ ഗോപിനാരി വൃന്ദയെ പ്രാപിച്ചീലെ?
തന്വംഗി രാധകണ്ടു ശാപവും നല്കീലയൊ?
എന്നെയുമതുപോലെ ശാപത്തിന്നാളാക്കുമോ?
അന്യമാരോടുചേൎന്നു, മറന്നു, വെടിയുമൊ?
മന്നിടം തന്നിൽവൃന്ദാതുളസിയെന്നുപേരാ-
യന്നവൾ നിന്നെച്ചേൎന്നു രമിപ്പാൻ മോഹത്തോടും-
പോകുന്നനേരത്തിങ്കലെന്നെപ്പോൽ ചതുൎഭുജ-
നാകും നിൻവരനെന്നു പറഞ്ഞു ബോധിപ്പിച്ചു,
കൈതവംചൊല്ലിയില്ലെ? ആയതു യുക്തമാണൊ,
കൈതവമൂൎത്തേകൃഷ്ണാ! ചതികളരുതയ്യോ.
തുളസീ നാമത്തോടും ഭൂമിയിലവൾവന്നു
കളവാണിയുമുഗ്ര തപസ്സിൽ വാഴുംകാലം,
വിംശത്യായിരംവൎഷമാഹാരം ഫലങ്ങളെ
യശിച്ചുമററുള്ളവ വെടിഞ്ഞു വസിച്ചീലെ
പഴുത്തുകീഴെവീഴുന്നിലകളശിച്ചിട്ടും
കഴിച്ചാൾ മുപ്പതാകും സഹസ്ര വൎഷമോൾ;
നാല്പതിനായിരവും വൎഷങ്ങൾ കഴിവോളു-
മല്പമാം വായുതന്നെ യശിച്ചും കഴിഞ്ഞീലെ?
പതിനായിരംവൎഷം സൎവ്വവുമുപേക്ഷിച്ചു
പതിയായ്ഭവാൻവന്നു വരിപ്പാനാശയോടും,
ഉഗ്രമാം തപസ്സോടും വാണിടുമവൾക്കന്നു
വ്യഗ്രങ്ങൾതീരുമാറു കമലാസനൻചെന്നു,
വരവും കൊടുത്തതും കൈതവമല്ലെ? നാഥ!
പെരികെ കഷ്ടമിദം, കളികൾ ഭഗവാനെ.
ആത്മാംശമായിടുന്ന ഗോപനാം സുദാമാവെ
പത്മനാഭനാംനിയ്യും രാധയെക്കൊണ്ടുശാപം
കൊടുപ്പിച്ചതുംചതി, യിങ്ങിനെ ചെയ്തുപിന്നെ
കെടുത്തു രക്ഷസ്സായി ജനിപ്പാൻ വരംനല്കി,

ജനിച്ചു ശംഖചൂഡനായിട്ടു, തുളസിയെ
കനിഞ്ഞു ധാതാവിനാൽ വരവും കൊടുപ്പിച്ചു,
സത്യാചാരശീലവാൻ ശംഖചൂഡനായ്വാഴാൻ;
മതിയിലൊന്നുഭവാൻ കല്പിച്ചതല്ലേ പതി!
ഞാനന്നു കൃപാവശാൽ മൂന്നുലോകവും വാഴ്വാൻ
ഭുവനപാലകാ!ഭോ! വരവും നല്കീലയൊ?
പരമീശനുമവൻ തന്നോടു രണാന്തിങ്കൽ
പെരികെ പരാധീനനായോരു നേരത്തിങ്കൽ.
ചതിച്ചു ദ്വിജനായി ശംഖചൂഡനെക്കൊല്ലാൻ
മതിയിലോന്നുഭവാൻ കഞ്ചുകം വാങ്ങിപ്പോയി;
കഞ്ചുകംധരിച്ചന്നു വഞ്ചിച്ചു തുളസിയെ
നെഞ്ചകത്തൊട്ടും കൃപ കൂടാതെരമിച്ചീലെ?
രണ്ടുരു ഭവാനേവം നാരിയെച്ചതിച്ചീലെ?
തണ്ടാർമാനിനീകാന്താ! കൈതവമൂർത്തെ! കൃഷ്ണാ!
ഭഗവാൻ കഞ്ചുകത്തെ വഞ്ചിക്കമൂലമായി
ഗംഗാകാമുകൻ ശംഖചൂഡനെ വധിച്ചീലെ?
തുളസീവാർത്തയെല്ലാമറിഞ്ഞു ഖേദിച്ചനാൾ
തുളസീപുഷ്പമായി ജനിപ്പാൻ വരംനല്കീ,
തുളസീമണിമാർവ്വാ! കള്ളവെത്രയും, കഷ്ടം!
തുളസീ തന്നെയോൎക്കിലിങ്ങിനിക്കെന്തു ഗതി
അവളെയാശ്വസിപ്പാൻ പലതും ചൊല്ലിയില്ലേ?
ഭുവനപാലകാ,തേ കൈതവക്കളിയല്ലേ?
ഗോപികാവൃന്ദ തന്നെ കാമിച്ചു സ്വധാമാവു
താപത്തെ സഹിച്ചവൻ ഭഗവൽഭക്തിയോടെ,
മേവുന്നോരവനന്നു വൃന്ദയെ കൊടുത്താകിൽ
താവക കാരുണ്യത്താൽ സുഖിച്ചു വസിച്ചീടും.
വൃന്ദയ്ക്കും ശാപാരോപം വരുവാൻ ഹേതുവില്ലാ
നന്ദനന്ദനാ, ചതിയിങ്ങിനെ ചെയ്തീടാമോ!
തനിക്കു രമിപ്പാനായ് സതികൾചാരിത്രത്തെ
നിനച്ചു ഹാനിചെയ്യുതെന്തുപോൽ, ഭഗവാനെ!

കൈതവമൂൎത്തികൃഷ്ണാ! ചതിച്ചീടരുതെന്നെ,
സതിയിൻധൎമ്മം ഭവാൻ രക്ഷിച്ചു കാത്തിടേണം.
വരനാം ഭവാനെ ഞാനെന്നിനിക്കാണുന്നതു
വാരിജനാഭ!വിഷ്ണോ! ഭഗവൻ നമസ്കാരം.
വൈകുണ്ഠ, ദാമോദര, ശംഖചക്രാബ്ജധരാ,
വൈകാതെ ഭവല്പാദസേവയേകുക നിത്യം.
കംസാരെ, ഭവല്പാദം പൂജിക്കായ്കരണമെ
സംസാരാൎണ്ണവതീരം ചേരുവാൻ, മുനികുലം
സന്തതം ധ്യാനംചെയ്യും കോമളമായ രൂപം
ചിന്തിച്ചു സന്തുഷ്ടയായ്വേവീടുമെന്നെ നിത്യം,
ത്വല്പാദാന്തികെ ചേരും, ചാരിത്രകീൎത്തിയോടും
താപങ്ങളേകീടാതെ പാലിപ്പാൻ വണങ്ങുന്നേൻ.
ഇങ്ങിനെ ചന്ദ്രാവലി കേണുടൻ ചൊല്ലുന്നേരം
ഭംഗിയായ്മോദത്തോടും ഭഗവാനരുൾചെയ്തു.
കേൾക്കെടൊ, ചന്ദ്രാവലി, പൂൎവ്വജന്മനി നീയും
കൈക്കൊണ്ടു മാറിടത്തിൽ സ്പൎശിക്ക മൂലമായി
ഇന്നുനിൻ വരനായി രമിച്ചേൻ, നിന്നെടച്ചന്നു,
ധന്യനി, മല്പദത്തിൽ വാണിടും ഖേദിക്കേണ്ടാ;
എന്നെനീ സ്മരിക്കുന്നാളൊക്കവെ വന്നുകാണാം
ഖിന്നത വെടിഞ്ഞുനീ, കേൾക്കെടൊ, ധന്യശീലെ.
ചെന്നുനീ താതമാതൃജനത്തെ പ്രീതരാക്കി-
ട്ടുന്നതതപോവൃത്തിയകമെ വെടിയാതെ-
ഗോപാല പുരിയിങ്കലാത്മവേശ്മനി നിത്യം
ഗോപാലനാകുമെന്നെ സ്മരിച്ചു നയിച്ചാലും;
അന്ത്യമാം കാലത്തിങ്കലെന്നോടു ചേൎന്നുവാഴാ-
മന്തരമില്ലഖേദം വെടിഞ്ഞു വസിച്ചാലും.
ഇത്തരം വരംനല്കി കൃഷ്ണനാം വാസുദേവൻ,
ഉത്തമഭക്തശ്രേഷ്ഠൻ പുണ്ഡരീകനെക്കാണ്മാൻ
നിറഞ്ഞ മോദത്തോടും ഭഗവാനെഴുന്നള്ളി-
മറഞ്ഞാ നേരംനോക്കി ഗമിച്ചു ചന്ദ്രാവലി,

ചിത്തത്തിൽ ചന്ദ്രാവലി കൃഷ്ണനെയുറപ്പിച്ചു
പത്തനേ ചെന്നു താതമാതാക്കൾ പാദത്തിങ്കൽ
വീണേററം ഭക്തിയോടുമുന്നത്തിയഖിലവും
കാണ്മാൻ ജനംവന്നു നിറഞ്ഞു ഗേഹത്തിങ്കൽ;
നല്ലവാർത്തകൾചൊല്ലി സല്ലപിച്ചെല്ലാവരും
വല്ലവിമാരുംചെന്നു ഗൃഹങ്ങൾതോറും വാണാർ.
പിന്നെയച്ചന്ദ്രാവലി താതമാതാക്കളോടും
ഖിന്നതയൊഴിച്ചവൾ വസിച്ചു ധ്യാനത്തോടും,
വൈകുണ്ഠനായ കൃഷ്ണൻ ചന്ദ്രഭാഗയെ നോക്കി
വൈകാതെ വൈദർഭിതൻ നികടം പ്രവേശിച്ചു,
സമയമല്പമേറിക്കണ്ടപ്പോൾ വൈദർഭിയും
കാമുകനായ കൃഷ്ണൻ കാമിനീവശനായി,
കാമലീലകളാടി കളിച്ചു കാലംപോക്കി,
കാമിനീജനചോരൻ വരുവാൻ വൈകിയെന്നു-
മാനസേ്യോത്തു തീൎത്ഥക്കരയിൽ കോപത്തോടും
മാനസംകൃഷ്ണൻ തങ്കലുറപ്പിച്ചിളകാതെ
ധ്യാനനിഷ്ഠയിൽ ഭക്തൻ പുണ്ഡരീകന്റെ മുമ്പിൽ-
മൌനവും ദീക്ഷിച്ചവൾ നിന്നിതു ദൃഢഭക്ത്യാ.
കാരുണ്യക്കടലാകും കൃഷ്ണനും വന്നുകണ്ടു
ചാരത്തു പുണ്ഡരീകൻ കുളിച്ചു നദീതീരെ
നിത്യകൎമ്മവുംചെയ്തു പൂജിപ്പതാശു കണ്ടു
നിത്യനാം പരമാത്മാ വാസുദേവനും ചെന്നു
ഭക്തന്റെ പൂജാമുഖത്തെതിരെ രുഗ്മിണിക്കും
ഭക്തനും കാണുമാറു നിന്നോരു കൃഷ്ണൻ തന്നെ
കണ്ടോരു പുണ്ഡരീകൻ സത്വരം ഇഷ്ടികയെ
തണ്ടാർമാനിനീകാന്തൻ തനിക്കങ്ങിരിപ്പാനാ-
യാസനമായിനല്കി തന്നുടെ പുരോഭാഗെ
വാസുദേവനെ നോക്കി പൂജയിലിരുന്നിതു.
പൂജയും കഴിഞ്ഞവനെത്രയും വേഗത്തോടെ
പൂജിപ്പാൻ പിതൃമാതൃസന്നിധി നോക്കിപ്പോയാൻ.

ഭക്തന്റെ നിത്യമുള്ള ദൈവപൂജയും മററം
ഭക്തവത്സലൻ കൃഷ്ണൻ മുടക്കീടരുതെന്നു-
നിനച്ചു പൂജാമുഖത്തിരുപ്പാനൊരു വിധി
നിനച്ചാലില്ലെന്നോത്തു ചേങ്ങലത്തിന്മേൽ നിന്നാൻ.
പുണ്ഡരീകനും ചെന്നു താതമാതാക്കൾ തന്നെ
പണ്ഡിതൻ പൂജ ചെയ്തു പറഞ്ഞു വൃത്താന്തങ്ങൾ
ഗോപാലകൃഷ്ണൻ വിഷ്ണു തന്നുടെ പൂജാമദ്ധ്യ
ഗോപികാകാന്തൻ വന്നു വൈദർഭീ ദേവിയോടും
നില്ക്കുന്നിതവർമുമ്പിൽ വൈകാതെ ചെന്നുകണ്ടു
സല്ക്കരിച്ചീടുവാനായ് പോകുന്നേനമ്മെന്നാൻ
അന്നേരം സന്തുഷ്ടരാം ജനക ജനനിമാർ
ധന്യനാം സുതനോടങ്ങീട്ടശം ചൊല്ലീടിനാർ.
ഇന്നു നീ സൎവ്വാത്മകനായിട്ടും കൃഷ്ണൻ തന്നെ
മുന്നിലാന്മാരു കാണ്മാൻ സംഗതിയാക്കിച്ചെയ്തു;
കണ്ണുകൾകൊണ്ടു രൂപം കാണ്മവാനരുതാത്ത
ചണ്ഡരാം ഞങ്ങളേയും കാണുമാറാക്കിയില്ലേ?
നാൽവൎഗ്ഗം ഗതി കണ്ണൻ നല്കീടുമെന്നാകിലും
ചൊല്ലുവനൊരു കാൎയ്യമായതും കേട്ടുകൊൾക.
പുണ്ഡരീകനാം നിന്നെക്കാണുവാൻ വന്ന കൃഷ്ണൻ
പണ്ഡരീനാഥനായിട്ടിവിടെയിരിക്കണം.
ഇപ്പുരി വാഴുംജനമെപ്പേരും കൈക്കുപ്പുവാൻ
ചില്പുമാൻതന്നെ വാഴിച്ചീടുത്തി വെയ്ക്കപുത്രാ.
എന്നരുൾചെയ്ത താതജനനീഹിതം നോക്കി
ചെന്നവൻ കൃഷ്ണൻതന്റെ സവിധേ ചെന്നുകൂപ്പി.
അഞ്ജലിയോടും കൂടീട്ടവിടെ സമാധിയി-
ലഞ്ജസാ മേവിനിന്ന നേരത്തു വൈകുണ്ഠനും,
ഭക്തന്റെ ഹിതത്തിന്നങ്ങഹിതം ചെയ്തുപോക-
യുക്തമല്ലെന്നു ചിന്തിച്ചവിടെ നിന്നുമോദാൽ,
പുണ്ഡരീകാന്റെപടംവരയ്ക്കും രുഗ്മിണിയും
പണ്ഡരിവാസികൾക്കു ദർശിപ്പാനരു നിന്നാർ.

പിന്നെയ സ്വരൂപത്തെ കല്ലാക്കി ച്ചമച്ചിട്ടു.
തന്നുടെ സ്വധാമ്നിപോയ് കൃഷ്ണനും രുഗ്മിണിയും.
ഇന്നു മച്ചേരങ്ങലത്തിൽ നില്ക്കുന്നു വാസുദേവൻ
ചെന്നുപൂജിപ്പോർക്കൊക്കെ കാമിതം നൽകീടുവാൻ.
സകലാത്മകനാകും ചില്പുമാനായ കൃഷ്ണൻ
സകലാത്മാവിനോർത്താൽ കഴിയാതൊന്നുമില്ലാ.
നന്ദനാം ഗോപവൃദ്ധനന്ദന! ഗോപാലക!
കുന്നിമാലകൾപൂണ്ട ഗോകുലപാല കൃഷ്ണ
വൃഷ്ണിവംശത്തിൽവന്നു പിറന്ന ഹൃഷീകേശ!
കൃഷ്ണനാം തവപാദം സന്തതം നമസ്കാരം.
കാളിയ വിഷദർപ്പനാശനാ! വാസുദേവാ!
കാളിന്ദിതന്നിൽ കളിയാടിന കൈടഭാരെ!
കംസാരെ! കാരുണ്യാബ്ധെ! കാരണമൂർത്തെ! കൃഷ്ണ!
ഹംസവാഹന ദർപ്പനാശന! നമസ്കാരം.
ഭഗവാനായകൃഷ്ണൻ വൈകുണ്ഠം പ്രവേശിച്ചു,
യുഗവും മാറിപ്പോയി, കലിയാം യുഗംവന്നു.
ധർമ്മവും മറവായി, സത്യവും കുറവായി,
കർമ്മികളേറെവന്നു ജനിച്ചു, ഭൂമണ്ഡലേ.
അക്കാലം നാരായണൻ വൈകുണ്ഠൻ തന്റെ ചൊല്ലാൽ
ചൊല്ക്കൊള്ളും മുനികളുമീശന്മാർ. ശക്തിതാനും,
ധർമ്മസ്ഥാപനംചെയ്യാൻ വേദിയർ കുലത്തിലും,
ദുർമ്മതിയുള്ള ദുഷ്ടമുസൽമാൻ കുലത്തിലും,
ഉത്ഭവിച്ചുന്നുചെയ്തതോരോന്നെ ചരിത്രങ്ങൾ
ചില്പുമാൻ സുബ്രഹ്മണ്യൻ നാഭാജി സിദ്ധനായി-
ഭവിച്ചു, പണ്ഡരിയിൽ ചന്ദ്രഭാഗക്കുതീരെ,
ഭുവനേശ്വരൻ ഗൃഹൻ ചമച്ചു, സിദ്ധാശ്രമ-
മവിടെ ശിഷ്യരോടും മരുവി, ചരിത്രങ്ങ-
ളവർക്കായുപദേശം ചെയ്തു വാണരുളിനോ-
രാശ്രമമിന്നും ശോഭിച്ചീടുന്നിതെന്ന വൃത്തം
വിശ്വത്തിന്നറിയുവാനുരച്ചാൾ കിളിപ്പൈതൽ.

ധർമ്മാമൃതം ഒന്നാം അദ്ധ്യായത്തിൽ

പണ്ഡരീമാഹാത്മ്യച്ചതുഷ്കംസമാപ്തം.

ശുഭം.

# ൨ാം അദ്ധ്യായം.

—:o:—

ശാരികെ! ശുകകുലചാരുതനമെ ചൊൽക,
സാരമാം കഥാസാരം കേട്ടോളം മതിവരാ-
തെന്തൊരുമൂലമായി മാമുനിവരന്മാരും,
ചെന്താമരാക്ഷനാദിയായുള്ള ദേവന്മാരും-
വന്നവതാരംചെയ്താരായതു ചുരുക്കമാ-
യിന്നിഹ ചൊല്ലുകെന്നു കേട്ടോരു നേരം കിളി-
ചൊല്ലിനാൾ ഗണനാഥൻ കാലടിയതുംകൂപ്പി-
ട്ടല്ലിത്താർ മണവാളൻ തന്നെയും ചിത്തേ ചേർത്തു,
ശ്രീവേദവ്യാസർ, ശുകർ, നാരദർ, വസിഷ്ഠനും,
ശ്രീവത്സവക്ഷസ്സാകും വിഷ്ണുവും, വിരിഞ്ചനും,
പരമേശനും, ശക്തി, ഉദ്ധവർ, വാല്മീകിയും,
പ്രഹ്ലാദൻ, മററുപലരും ഭൂമിതന്നിൽ.
അവതാരത്തെച്ചെയ്ത ചരിത്രം മുഴുവനു-
മവലോകനംചെയ്ത ഗുഹനാം സുബ്രഹ്മണ്യൻ.
അവനീതലത്തിങ്കൽ നാഭാജി സിദ്ധനായി,
ഭുവനെ ഭക്തന്മാർക്ക മുക്തിക്കു വഴികാട്ടി-
ക്കൊടുപ്പാൻ പണ്ഡരിയിൽ ചന്ദ്രഭാഗയ്ക്കുതീരെ.
വടുക്കളായ ശിഷ്യസംകുലത്തോടുംകൂടി,
ആശ്രമം തന്നിൽവെച്ചിട്ടുദ്ധവസിദ്ധരാദി-
ആശ്രിത ഭക്തന്മാർക്കായുരച്ചു ചരിത്രത്തെ
ചൊല്ലുവൻ ചുരുക്കിഞാനല്ലൽതീർത്തരുളേണ-
മല്ലിത്താർ മണവാളനെന്നവൾ ചൊൽതുടങ്ങി.
കമലാസനസൂനു വിമലനായമുനി,
കമലാപതിയുടെ ഭക്തരിലഗ്രേസരൻ.
കമലാകാന്തൻ തന്നെ സേവിക്കമൂലം മുനി,
കമലാദേവിയോടു വാങ്ങിയ വീണയോടും
സകലലോകങ്ങളും നടന്നു ലോകവൃത്താ-

സകലേശപാദത്തോടും സുരസംഘമതോടും-
പറഞ്ഞു കൊള്ളുവാനായ് സത്വരം ഗമിച്ചീടും-
നിരന്തരം തേജസ്വിയാം നാരദമഹാമുനി.
ഭൂലോകമീക്ഷിക്കുവാനേകദാ പുറപ്പെട്ടു-
ഭൂലോക സ്വരാദി മാനുഷഗേഹങ്ങളിൽ.
കലിയാം യുഗം വന്നുചേരുന്ന കാലത്തിന്റെ-
മലിനോൽകൃഷ്ടമാകും ലോകവൃത്തികൾ കണ്ടു.
വൎണ്ണങ്ങളാശ്രമങ്ങളൊക്കവേ ശൂന്യമായും,
വൎണ്ണങ്ങൾ സങ്കീൎണ്ണങ്ങളെന്നതും മുനികണ്ടാൻ.
വേദങ്ങൾ ശാസ്ത്രങ്ങളുമൊക്കവേ സന്ത്യജിച്ചും,
വൈദിക്യ ദാനധൎമ്മബലിപൂജാദിയെല്ലാം.
ദുൎല്ലഭമായി സത്യമെങ്ങുമേയില്ലാതായി-
ട്ടല്ലൽപെട്ടുഴലുന്ന മാനുഷപ്പരിഷകൾ.
കളവും, ചതി,നിന്ദാ, ദുസ്സഹകൃത്യങ്ങളും,
വിളവും, കുറവായിട്ടുൎവ്വിയും ഖേദിക്കുന്നു.
നാരികൾ പാതിവ്രത്യം വെടിഞ്ഞു മഹാഘോര-
ദുരിതതരുക്കൂട്ടം നനച്ചുവളൎത്തുന്നു.
ക്ഷത്രിയവൎണ്ണം പാൎത്താലില്ലെന്നുതന്നെചൊല്ലാം-
ക്ഷിതിപാലനമെല്ലാം മ്ലേച്ഛരാലെന്നും വന്നു.
മുസൽമാൻമതം നീളെ പരക്കുമാറായ്ക്കണ്ടു-
മുസൽമാൻമതത്തോടടങ്ങിടഞ്ഞു ഹിന്തുശാസ്ത്രം.
ഉടഞ്ഞു തകൎന്നീടുന്നളവിലെത്തിപ്പച്ച-
ക്കുടത്തിൽ ധൎമ്മംപോലെ വസിപ്പതായും കണ്ടു-
നാരദനിവയെല്ലാം കണ്ടുടനുഴറേറാടെ-
സാരസാസനലോകം പ്രാപിച്ചുചൊന്നാനേവം.
ഭൂതലംതന്നിൽ വേദശാസ്ത്രങ്ങൾ മറഞ്ഞിതു-
ഭൂതിയുംകുറഞ്ഞിതു, ഭൂമിദേവിക്കപാരം,
നിത്യകൎമ്മങ്ങളൊന്നും ഭൂസുരൎക്കില്ലാതായി,
സത്യധൎമ്മങ്ങളൊട്ടുമാൎക്കുമെ വേണ്ടാതായി.
ഹിംസയും ക്രൂരകൃത്യമല്ലാതെയുള്ളതൊന്നും,

ഭഗവാനാഥാ, നിന്ദൊ, കണ്ടീലങ്ങൊരേടത്തും.
സങ്കടം പാരമുള്ളതറിഞ്ഞുവന്നൊരാരം-
പങ്കജഭവ, ഭവാനറിഞ്ഞുകൊണ്ടീടേണം.
നാരദമഹാമുനി ചൊന്നവയെല്ലാംകേട്ടു-
സാരസാസനൻ ചിരിച്ചുത്തര മരുൾചെയ്താൻ.
വൈകുണ്ഠൻതന്നെക്കണ്ടു ചൊല്ലിടാമെന്നാലല്ലൽ-
വൈകാതെ തീർപ്പാനുള്ള വഴികളരുളീടും.
ചെന്നുകണ്ടീടുകെന്നാൽ പോകനാമെന്നുചൊല്ലി,
പന്നഗശായിതന്നോടൊക്കവേയുണർത്തിപ്പാൻ-
പാലാഴീതടേചെന്നു തൊഴുതുകൈക്കൂപ്പീടും,
കാലത്തുനാരായണനന്നേരം നോക്കിച്ചൊന്നാൻ.
സങ്കടമെല്ലാം പത്രപതിയോടുണർത്തുക-
പങ്കജാസനാ, കാലം വൈകരുതിനിയൊട്ടും.
ഭൂതശാന്തനമായിക്കണ്ടവരൊത്തുചേർന്നു-
ഭൂതികളുണ്ടാകുവാൻ കല്പിച്ചാർ കരണീയം
മുസൽമാൻ രാജാവായിട്ടിന്ദ്രൻപോയ്പിറക്കണം,
മുസൽമാൻമുറ നീക്കാൻ മുനികൾ ദ്വിജന്മാരായ്-
അരികെവസിക്കേണം രാജസന്നിധിതോറും,
നരകാരിയുമേവം കല്പിച്ചുമറഞ്ഞിതു.
വിധിയും നാരദനും പെരികേ മോദത്തോടും
വിധിച്ചകാര്യം നിറവേറുവാനുദ്യോഗിച്ചാർ.
മുരശാസനനരുൾചെയ്തതു പോലെത്തന്നെ
വിരവിൽ മുസൽമാനായ്പിറന്നിതിന്ദ്രനന്നാൾ.
അക്കബർപാതുഷാവെന്നല്ലോരു നാമത്തോടും-
അക്കാലംപാലിച്ചീടും കാശിഭൂപനുമായാൻ.
കാശിയാം രാജ്യംവാണുകൊണ്ടിടും വലാരാതി-
യ്ക്കാശയെ പ്രീതിയില്ലാ മുസൽമാൻമതത്തിനെ.
ഹിന്ദുശാസ്ത്രജ്ഞനെന്നു വന്നിതു കാലംതോറും,
ഹിന്ദുക്കൾ ദ്വിജാതികൾക്കേററവും ദാനശീലൻ.
തത്വസ്ഥൻ, വിഷ്ണുഭക്തൻ, ബ്രാഹ്മണകുലോത്തമൻ,
എത്രയും വേദശാസ്ത്രനിപുണനതിധീമാൻ,

ആത്മാരാമനാമെന്ന ചൊല്ലൊണ്ടും നാമമുള്ളോ-
രാത്മജ്ഞാനിയാം ദ്വിജൻ വേദിയകുലശ്രേഷ്ഠൻ.
മുസൽമാൻമതസ്ഥർക്കും സമ്മതനാകമൂലം-
മസൽമാൻ മുനിശിഷ്യരേററവും പൂജിച്ചീടും.
വേദാന്തസാരമെല്ലാം വേദിയർക്കണർത്തുവാൻ
വേദജ്ഞനുപദേഷ്ടാവായി വാഴുന്നകാലം.
ഭൂസുരർ ചിലർചൊല്ലി നൃപനാം കേൾക്കമൂലം-
ഭൂസുരൻ തന്നെക്കാണ്മാനാഗ്രഹം വദ്ധിക്കയാൽ
ഭൂസുരൻ വാഴുംദേശം തേടിത്താൻ പുറപ്പെട്ടു.
ഭൂസുരപാദാന്തികെ വണങ്ങി ഭക്തിയോടെ.
രാജസന്നിധിയിങ്കൽ വസതിയുണ്ടാകുവാ-
നാജ്ഞാപിക്കേണമെന്നാലാകുലമെല്ലാം തീരും.
അരികെ വസിച്ചീടാമെന്നരുളുണ്ടായ്വന്നാൽ-.
പെരികെ ഭാഗ്യവത്തായ്വന്നിതു മമജന്മം.
അനുജ്ഞനൽകി ഭൂപസവിധെ ശ്രീകാശിയിൽ,
മുനിതാൻ ധമ്മമെങ്ങും പരത്തി വാഴും കാലം,
തനിക്കു പുത്രനായിട്ടുണ്ടായിതൊരുദ്വിജ-
നനീശംവേദശാസ്ത്രനിപുണനതിധീമാൻ.
പുത്രൻെറക്കൂടെപ്പാഠം ചെയ്യുന്നശിഷ്യന്മാരും
പത്തുപേർ ദ്വിജബാലരൊത്തവൻ പാഠംചെയ്താ
താതൻെറ മാഹാത്മ്യത്താലേററവും വിഷ്ണുഭക്തി-
ചേതസി ബാലൻതനിക്കുണ്ടായിതെന്നെവേണ്ടു.
ആശ്ചയ്യമൊരുദിനം വൈകുണ്ഠൻ നാരായണ-
നാശയംതന്നിലോർത്തി ബാലനെ പരീക്ഷിപ്പാൻ.
രംഭയേ നിയോഗിച്ചാനാരണബാലൻതന്നെ-
രംഭേ നീ രാഗിയാക്കീട്ടാശയം വശത്താക്കി,
കാമമോഹിതനാക്കീട്ടവനെ വലയ്ക്കനീ,
കാമിനീമണെ, യൊട്ടും താമസം വരുത്തൊലാ.
എന്നരുൾ ചെയ്തനേരം രംഭയും പുറപ്പെട്ടു-
വന്നവൾ തടാകത്തിന്നരികെ മേവും വിധൌ

ബ്രാഹ്മണകുമാരരാം സഹപാഠികളോടും,
ബ്രാഹ്മണനാത്മാരാമസൂനുവാം ഭക്തശ്രേഷ്ഠൻ.
കുളിപ്പാൻ തടാകത്തിന്നരികെ വരും വിധൌ-
കളിച്ചു വരുന്നോരു രംഭയെക്കണ്ടാരവർ.
തറച്ചു് കാമബാണം തുളസീദാസനേററം,
വിറച്ചു, ഭൂമിതന്നിൽ മറിഞ്ഞു വീണീടിനാൻ.
തളച്ചു തീൎന്നുമെല്ലെയുണൎന്നു നോക്കുന്നേരം,
കളിക്കും രംഭതന്നെക്കണ്ടവൻ സംഭ്രമിച്ചു.
ഭൂതമോ, പിശാചമോ, മായമോ, മിന്നലാണോ,
പ്രേതമോയിതാ കണ്ണിൽ കാണുന്നിതെന്തു ചിത്രം!
ഇങ്ങിനെ ശങ്കിച്ചിട്ടു സൂക്ഷിച്ചു നോക്കുന്നേരം,
മങ്ങാത പൂൎണ്ണചന്ദ്രസന്നിഭമുഖം കണ്ടാൻ.
മിന്നലല്ലിതു, ഭൂതപ്രേതാദിയൊന്നുമല്ലാ-
കന്നലിൻധ്വനിയൊന്നു കേൾക്കുന്നിതത്യാശ്ചൎയ്യം!
തപനരുചിതേടും മുഖവും, കരങ്ങളും,
താപമേകീടും നല്ല കൊങ്കകൾ രണ്ടുമുള്ള-
നാരി താനിവളെന്നു നിൎണ്ണയിച്ചീടുന്നാകി-
ലാരിവളെന്നു ബോധിച്ചീടാതെ കഴിവില്ല.
ഇത്തരം കേണുചൊല്ലും ബാലന്റെ സമീപത്തി-
ലെത്തിയാ രംഭതാനുമവനോടുരച്ചിതു.
ജ്ഞാനിയാമാത്മാരാമൻ തന്നുടെ കുമാരകാ,
ഞാനിപ്പോൾ തവ താതമാഹാത്മ്യം കേൾക്കമൂലം,
ദേവലോകത്തുനിന്നു, വരുന്നു, കുമാരകാ,
ദേവദാസിയാം, രംഭ, ഞാനെന്നതറിഞ്ഞാലും.
താതനെ ചെന്നുകണ്ടു പാദങ്ങൾ പൂജചെയ്വാൻ-
താമസിയാതെ ഞാനും പോകുന്നേനെന്നുചൊല്ലി.
പോകുന്നാ രംഭതന്നെ തടുത്തു കുമാരകൻ-
പോക നാം; ഞാനുംവരാം, പോർമുലതരികെന്നാൻ.
തരിക, തവാധരം ചാരത്തുവന്നുകൊൾക,
പെരികെ മോദത്തോടും സുഖിച്ചു രമിച്ചീടാം

വരിക ചാരെ, ബാലെ, തരിക ചുംബനം നീ,
വരിക, നാണംവേണ്ടാ വരിക, കോമളാംഗീ.
തുളസീദാസൻതന്റെ വാണികൾ കേട്ടു രംഭാ-
തുളസീധരദാസ, അരുതു ഭവാനിതും
ഉചിതമല്ല തെല്ലുമീദൃശ സംഭാഷണം-
വചിച്ചീടേണ്ടാ, ദൂരെ നീങ്ങിനില്ക്കെന്നു ചൊന്നാൾ.
സഹപാഠികളായ തോഴരും ചൊന്നാരിത്ര-
സാഹസം തുടങ്ങൊലാ, ബാലകാ, പോകയെന്നാർ.
ശ്ലക്ഷ്ണനെപ്പോലെനില്ക്കും ദ്വിജബാലനെനോക്കി-
വാണിയെപ്പോലെ രംഭ വാദിപ്പാനാരംഭിച്ചാൾ.
ആണല്ലേ, നാണമില്ലേ, ആരണനല്ലേ, ചൊൽക-
നാണക്കേടില്ലേ, മുനിബാലകാ, നിനക്കൊട്ടും.
വൈദികകുലത്തിൽനീ, പിറന്നതോർമ്മയില്ലേ-
വേദിയശ്രേഷ്ഠൻ താതനെന്നറിവില്ലേ തെല്ലും.
ബാലകൻ തനിക്കൊന്നുമേ വന്നീലെന്നു കണ്ടു,
മാലോടെ ശിഷ്യബാലരവിടെ നില്ക്കെത്തന്നെ-
ചൊല്ലിനാൾ രംഭയേവം തുളസീദാസനോടു-
നല്ലാരിൽ മണിമാരിൽ മോഹമൊട്ടകലുവാൻ.
പരനാരിയെ കുലപുരുഷരണയാമോ?
പരദ്രവ്യത്തെപ്പോലെ നിന്ദ്യമെന്നോർക്കാതെനീ;
താതന്റെ മാഹാത്മ്യത്തെ കെടുത്തുകൊൾവാനായി-
ട്ടേതുമേ ബോധിക്കാതെ വിടനെപ്പോലെനീയ്യും,
എന്നെയും തടുത്തു ദുർഭാഷണം ചെയ്യുന്നെന്നൊ-
ടിന്നിയും ചിലതുഞാൻ ചൊല്ലുവൻ കേട്ടുകൊൾക.
പരനാരിയെക്കാമിച്ചതിനാൽ വന്നദോഷ-
മുരപ്പൻ, കേട്ടുകൊൾക, തുളസീദാസ, നന്നായ്.
നരകാസുരൻ പണ്ടു പരനാരികൾമൂലം-
മുരശാസനൻ തന്നാൽ വധിപ്പാനിടയായി.
രാവണൻ പണ്ടു സീതാദേവിയെക്കാമിക്കയാൽ,
രാവണി മുതലായോർ കുലമേ നശിച്ചിതു.

കീചകൻ പാഞ്ചാലിയെക്കാമിക്ക മൂലമായി,
കീചകാദികൾ ഭീമൻ തന്നാലെ കൊല്ലപ്പെട്ടു.
നളപത്നിയാം ദമയന്തിയിൽ മോഹം കൊണ്ടു,
കളവാണിയാലുടൻ ഭസ്മമായ്പോയി വേടൻ!
ഇന്ദ്രനഹല്യയെ പ്രാപിച്ചു ശാപമേററ,
തന്നുടലഖിലവും യോനിയായ്തന്ന കഷ്ടം.
വിശ്വാമിത്രനും മോഹാൽ മേനകതന്നെ പ്രാപി-
ച്ചാശ്ചര്യം! തപോബലമൊക്കവേ നശിപ്പിച്ചു.
ബാലിയും രുമമൂലം മരിപ്പാനിടയായി,
ബലശാലികളേവം മരിച്ചാർപലരും പോൽ.
സുന്ദോപസുന്ദന്മാരും കാമിനീ മൂലംതന്നെ
സുന്ദരിമാരെക്കണ്ടാൽ കാമിച്ചീടരുതാരും.
നിന്നുടെ താതനെത്രമാഹാത്മ്യമുള്ള ധന്യൻ,
തന്നുടെ, പുത്രനല്ലേ, നിനക്കു ബോധമില്ലെ.
മാനവധർമ്മശാസ്ത്രം നിനക്കു പാഠമില്ലെ.
മാനവധർമ്മം വന്നുചേരുവാൻ മൂലമെന്തെ-
ന്നൊണ്ണങ്ങളാശ്രമങ്ങളൊക്കയും താതൻ ചൊല്ലി,
നിർണ്ണയം നീയ്യുംഗ്രഹിച്ചീടാതെയിരിക്കുമൊ.
ആശ്രമംനാലും ദ്വിജൻ ദീക്ഷിക്കാമെന്നു വന്നാ-
ലാശ്രമം നിന്റെ ദീക്ഷയേതെന്നു പറകെടൊ?
ബ്രഹ്മചര്യ്യത്തിലാണോ! നിന്നുടെ സ്ഥിതിയെങ്കിൽ-
ബ്രഹ്മചാരിക്കു രതി ഭവിപ്പാൻ വിധിയുണ്ടൊ?
ബ്രഹ്മചര്യ്യത്തെ നാശം ചെയ്യുവാനായിക്കൊണ്ടൊ?
ബ്രാഹ്മണാ! നിന്റെ മോഹമെങ്കിലായതു ചൊൽക?
ഗൃഹസ്ഥൻ തനിക്കാവാം രതിയിൽ മോഹമെങ്കിൽ-
ഗൃഹസ്ഥൻ പരസ്ത്രീയിൽ രമിപ്പാൻവിധി ചൊല്ലാ
ഗൃഹസ്ഥാശ്രമത്തെ നീയവലംബിക്കുന്നുവെങ്കിൽ-
ഗൃഹസ്ഥൻ, സതിതന്നെ വരിച്ചു കൊൾകവേണം.
കുലവും, രൂപം, സ്ഥിതി, ഗുണങ്ങളെല്ലാമുള്ള-
ലലനാമണിതന്നെ വേട്ടു തീക്കേണം കടം-

ചാരനം, ചേടന്, വിടന്, ചോരനും, നടന്താനും
ചേരുന്നോരു ഗരിഷ്ഠതാപാത്രമാം പരനാരീ–
മുഖംപോലുമെ നോക്കീടരുതു കുലപുമാ–
നഖിലശാസനാംനീ മറന്നു നടക്കാമോ?
ഞാനോക്ക, ദേവദാസി, നിനക്കു യോഗ്യമല്ലാ,
ജ്ഞാനിയാംനിന്റെ താതനറിഞ്ഞാൽ പിഴവുണ്ടാം.
പ്രാരബ്ധസംബന്ധമായുള്ളോരീ വിഷമത്തെ,
ദൂരത്തു സന്ത്യജിക്കും ജ്ഞാനികളല്ലൊ നിങ്ങൾ.
സംസാരദുഖമൊന്നുമോക്കാതെ തന്നെനിത്യം–
സംസാരിപ്പതു പാൎത്താലെത്രയും കഷ്ടംതന്നെ.
ഭവസാഗരത്തിന്റെ തിരമാലയിൽ പെട്ടു–
ഭുവനവാസീജനം തുരുമ്പെന്നതുപോലെ,
സങ്കട വങ്കടലാം ഭവസാഗരത്തിന്റെ–
വങ്കര കരേറുവാനാവതല്ലാതെ മെല്ലെ,
പൊങ്ങിയങ്ങോരൊ മാൎഗ്ഗം ചിന്തയന്നായിക്കൊണ്ടും,
മങ്ങിന ചിത്തത്തോടും മരുവും നേരത്തിങ്കൽ–
ശൃംഗികൾ, തിമിംഗലം, മകരമത്സ്യങ്ങളും,
ശൃംഗങ്ങൾ, ദംഷ്ട്രങ്ങളും, കണ്ടകപുച്ഛങ്ങളും–
ധരിച്ച തിമിംഗല നക്രചക്രാദിയാകും–
പെരികെ സഹോദര പുത്രമിത്രാദിയായ–
കമറാദികളുടെജാതിവൈരങ്ങളോടും–
കമനോവൃത്യുത്ഥമായുള്ളോരു കൎമ്മങ്ങളും.
പാൎത്തുപാൎത്തുടലെല്ലാം ചീൎത്തുടനുള്ളം വേൎത്തു–
ക്രുൎത്തശൃംഗങ്ങളേറവ മൎമ്മങ്ങൾ മുറിഞ്ഞഹോ.
മുങ്ങിയും മദ്ധ്യേമദ്ധ്യേ പൊങ്ങിയും താണുംകേണും,
പൊങ്ങിവന്നീടും തിരമാലയാലടിപെട്ടും,
തളൎന്നു,കാലുംകയ്യും പിളൎന്നു, ചിത്തകാമ്പും,
വളൎന്നു, താപമേററമമന്നിതഭിമാനം.
വൃത്തിക്കായ്ധനാൎജ്ജനബുദ്ധിയെ ചിത്തെ ചേൎത്തു–
മത്തലോകേ്ടാടിപ്പാഞ്ഞും വാണിടും നേരംനോക്കി

ആധി[illegible] ജലംപോൽ നീറാഴിയും-
ഭീ[illegible]ചൊല്ലും,
[illegible]വിഷജാലകങ്ങളേറെ നിത്യം-
[illegible]വെ കിടക്കും ജന്തുവിന്നു-
മരണം ഭവിപ്പതിന്മുന്നമേയൊരു പോതം-
തരുമോ തരികവാൻ കരുണാനിധെ, പോററി.
ശങ്കര! ശിവശങ്കര! ചന്ദ്രചൂഡഹരെ പാഹി!
വങ്കടൽ കടത്തുവാൻ നിങ്കഴൽ കുപ്പുന്നു ഞാൻ.
ഇത്തരം വിലപിച്ചു ചിത്തത്തിലഴലോടു-
മുത്തമാംഗവും പൊക്കിച്ചുത്തുപോമെന്നഭീത്യാ-
മേല്പോട്ടും കീഴ്പോട്ടും താനൊട്ടൊട്ടു നോക്കിക്കാല-
മല്പവും നയിക്കുവാനാവതല്ലാതതായും,
ദുസ്സഹമായ ഭവപ്രകൃതിയിനിയും ഞാ-
നരസാഹം നശിക്കുമാറുരപ്പൻ, കേട്ടുകൊൾക.
സംസാരസാഗരത്തിൽ മുഴുകും ജനത്തിന്റെ-
സംസാരദുഃഖമൊട്ടു ചൊല്ലുവൻ സവിസ്തരം.
ഭവഭീധിതിലേറെ വലുതായൊരു ദുഃഖം,
ഭുവനവാസികൾക്കു തരുണിമാരാലന്ന്യെ.
വരുവീലൊരുസുഖം, ദുഃഖവും, വരുവീലാ,
തരുണീ കുടിലയാമായവൾ തന്റെ വൃത്തി.
താരുണ്യം കവന്നിട്ടും കാരുണ്യമില്ലാതെല്ലം-
ചാരുഭാഷണംകൊണ്ടു കാലനെപ്പോലും വെല്ലും.
കണ്ടപേർതന്നെ പുരികക്കൊടി കൊണ്ടുകെട്ടി-
കൺമുനത്തെല്ലാൽ തല്ലിക്കൊല്ലുവാൻ ഭാവിച്ചീടും.
താരുണ്യം, ധനം, മനം, കരസ്ഥമാക്കിപ്പിന്നെ,
കാരുണ്യം ചെറുമില്ലാതടുമക്കാരനാക്കും.
ഭാവനാൽ വശത്താക്കും ഭീഷണിപ്പിശാചിക-
ഭവസാഗരത്തിങ്കൽ സൎവ്വത്ര വസിച്ചീടും.
സതിയെപ്പോലെ പാതിവ്രത്യത്തിൻ നിഷ്ഠകാട്ടി-
പതിയേ ശരണമെന്നാമോദം ജനിപ്പിക്കും

ഹൃദയമത്യഗാധം ജലധിക്കേറെ നിമ്നം.
ഹൃദയചാഞ്ചല്യമോ ജലധി തേ ററമുണ്ടോ.
ക്രൂരനാമുരഗവും, പന്നിയും, ചെന്നായ്ക്കളും,
ക്രൂരതയേറെയുള്ള പോത്തുകൾ കരടിയും,
നാരിക്കു സമക്രൂരകൃത്യത്തിന്നാളാകാതെ,
തിരിച്ചു ലജ്ജയോടും കാനനെ വാഴുന്നു പോൽ.
കരുണാഹീനാം ഭ്രൂണഹത്യയും, ശിശുഹത്യ
തരുണിമാർക്കു ചേർന്നോരേഷണി ഭാഷിതവും
ഭർത്തൃവഞ്ചനം, കൃത്യലംഘനം, നിർദ്ദയത്വം,
ഭർത്തൃവഞ്ചനയും, നിന്ദാ, കൌടില്യവിചാരവും,
ഭത്സനം മുതലായ ഭൂഷണമണിഞ്ഞീടും-
കുത്സിതപിശാചികാ കരസ്ഥമായീമവും.
ഭവസാഗരം തന്നിൽ മുങ്ങുവാനുള്ള മോഹം-
ഭവിച്ചു നിനക്കെന്നാൽ, പറയാം, കേട്ടുകൊൾക.
പരനാരിയെച്ചെന്നു രമിപ്പാനുള്ള മോഹം-
പുരുഷാധമന്മാർക്കും വരികിൽ കഷ്ടംതന്നെ.
താരുണ്യമാകും വനെ വാണിടും, വീഴും, കേഴും,
നാരിമാർമണിയാകും ഭീഷണിപ്പിശാചികാ.
രതിയെന്നാലും സതിയല്ലാത്ത നാരി തന്റെ-
പതിയാ, മവനേവൻ, ദുഷ്കൃതി നിസ്സംശയം.
മരണപര്യന്തവും ഭവസാഗരെ മുക്കും,
മരണശേഷം നരകാപ്തിക്കും ഹേതുവാക്കും,
കുടിലമതിയായ നാരിയോടൊക്കും നരി-
അടവീപോലാം വീടെന്നോർക്കണം സദാ കാലം.
ഭോജനം, മൈഥുനവും, നിദ്രയുമില്ലാതാക്കും,
ഭുജംഗമെന്നപോലെ സന്തതം കരുതേണം.
ദുർമ്മതികുലടയാം നാരിയോടുള്ളവൃത്തി-
മർമ്മങ്ങൾ ഭേദിപ്പിക്കുമായുരന്തവും വരും.
പരമാം ഗതിയവനരികെ, വരുവീലാ,
പരമേശനു പോലുമധികം വിരോധിയാം.

പാപവും തന്നിക്കു പരനിലഭിരുചി–
ലഭിക്കെ നരൻമേവുന്നാകിലും വന്നുചേരും.
കള്ളവും, ചതി, നിന്ദാ, ഭത്സനം, സാധുദ്വേഷ–
മുള്ളത്തിലൊള്ളുളവു കാരുണ്യമില്ലാതുള്ള-
നാരികൾ ഗൃഹകൃത്യകാൎയ്യങ്ങളുപേക്ഷിച്ചും,
വരനിലനുരാഗരഹിതവൃത്തിയോടും,
ഭൎത്തൃവഞ്ചനകൃത്യം കിഞ്ചന വിടാതെയും,
ഭൎത്തൃവഞ്ചകെക്കു സദാ വാസനയോടുംകൂടി,
ശിശ്രുദ്രോഹവും, പശ്രുദ്രോഹവും, ഭൎത്തൃനിന്ദാ,'
പശ്രുബുദ്ധിയുമുച്ചശബ്ദവും, ഭത്സനവും,
ഇത്തരം ചിത്തവൃത്തിയൊത്തോരു നാരിതന്നെ–
പത്തനെവെച്ചുവാഴ്കതെത്രയും, കഷ്ടമോൎക്ക.
ലജ്ജയെകവെടിഞ്ഞവളന്യമന്ദിരംതോറും-
നിൎജ്ജനപ്രദേശത്തും ജാരസംഗതിയ്ക്കായും,
നടന്നും സഖിമാരോടേഷണിവാൎത്ത ചൊല്ലീ-
ട്ടിടരെന്നിയെ ക്രൂപതടിനീതടങ്ങളിൽ.
ആളികളോടു കളിവാൎത്തകൾ ദുർവൃത്തങ്ങ-
ളുളവാംവണ്ണം മേളിച്ചാനന്ദമോടുംകൂടി,
തങ്ങടെ വ്രതം, ഗൃഹകൃത്യവും, പതിയുടെ-
ഭംഗത്തിന്നിടവരും വണ്ണമങ്ങാക്ഷേപിച്ചും,
പരസ്ത്രീധൎമ്മമൊട്ടും കുറവുവരുത്താതെ-
പരനാം വരൻതന്റെ ഭാവനയോടുംകൂടി.
പരസ്ത്രീയെന്നാകിലും, കുലസ്ത്രീയെന്നാകിലും,
തിരിച്ചുനോക്കിൽ ഭേദഗതിതാൻ കാണ്മീലൊട്ടും.
പുലരെകുളിച്ചീടും, കുറികളണിഞ്ഞീടും,
പുലൎന്നുമമ്പലത്തിലെത്തിടും, കൈക്കൂപ്പിടും,
ദേവനംകേൾക്കിൽ ദേവൻ കൂടവെ ഗമിക്കേണം,
ദിവ്യമാം സ്തോത്രം കേട്ടാലേററവും കണ്ണാനന്ദം.
ഭാവനം പാൎക്കിൽ പരൻ തന്നെയാണെല്ലാവരും,
സേവനമതിൽ ദ്വൈതപക്ഷമാണെന്നും ചൊല്ലാം.

ആടകൾ, പുടവയും, മേനിയും ശുദ്ധമാക്കി-
ട്ടാടൽകൂടാതെ മനോമാലിന്യം വരുത്തിക്കം.
ചേടികളോടുകൂടി ച്ചാതുയ്യവാത്തയോടും-
തേടിടും, നരകാപ്തിസാധനം, വേണ്ടവിധം.
ചാടുവാം വചനത്താൽ വരനെപ്പാട്ടിലാക്കി-
ആടലാരാലുമൊന്നും തനിക്കില്ലാതെയാക്കി.
കലസ്ത്രീധമ്മത്തോടങ്ങെതിരിട്ടനുദിനം-
കലഹിച്ചധോഗതിമാഗ്ഗത്തെയന്വേഷിച്ചും.
ഭവസാഗരക്കരെക്കൊരുകാലത്തും ചെൽവാ-
നാവതല്ലാതെ വലഞ്ഞീടുന്ന നാരിമാരെ-
ദൂരെ സന്ത്യജിച്ചിട്ടു ഭവതിയണയാതെ-
ദുരിതനാശംചെയ്യാൻ മതിയിലോത്തുകൊൾക.
പലതും, രംഭചൊല്ലി ഫലമില്ലെന്നുകണ്ടു-
ചില ബാലകർ, ചൊല്ലിത്തുടങ്ങിയോരോന്നേവം.
തുളസീദാസാ നിന്റെ കളികളിനി,മതി-
കളികൾ കഴിഞ്ഞുനാം നളിനീ വിട്ടുപോക.
മുനിനായകൻ താതൻ മാനസേ വെറുത്തീടും,
കനിവു വിട്ടുതെല്ലു മുനിവും വന്നുചേരും.
ചീത്ത വേദനയോടുമാത്തരാം ബാലകന്മാ-
രോത്തുചൊല്ലുന്നതൊന്നുമേറിലാ, കഷ്ടം!കഷ്ടം!
പങ്കജമൊട്ടു ഞെട്ടും കൊങ്കയാൾ തന്നെവിട്ടു-
സങ്കടപ്പെട്ടു,താതൻ, തങ്കഴൽക്കൂപ്പുവാനായ്-
പോരികയെന്നു ചൊന്നാൽ മാരമാലകലുന്നീ-
നാരിയാൾ, കൂടെത്തന്നെ പോരുവാനുദ്യോഗിക്ക.
കരഞ്ഞുകരഞ്ഞവനരയ്ക്കും വാത്തകേട്ടു,
തിരിഞ്ഞു,വീണ്ടും രംഭാ ചിരിച്ചു ചൊല്ലീടിനാൾ
കന്യകമാരെത്തടുത്തെന്നോടു ചൊന്നപോലെ,
അന്യമാരോടുമേലിൽ, ധന്യാനീ ചൊല്ലീടൊല്ലാ.
നാരികൾ താരതമ്മ്യം നേരായിക്കേട്ടുകൊൾക,
ചുരുക്കം ചൊല്ലീടുവൻ ധരിച്ചുകൊൾക ഭവാൻ.

പരനാരിയും, കുലനാരിയും, രണ്ടുവിധം,
പരനാരികൾവൃത്തി തിരിച്ചു ചൊല്ലീലയോ.
കുലനാരികൾ തന്നെ കുലപാതകർചിലർ,
ഉലച്ചു വ്രതഭംഗം വരുത്തിക്കൊൾവാനായി.
ചതികൾ പലതും ചെയ്തതിനാൽ നശിച്ചതും,
മതിയിലോൎത്തുനന്നായ്യോതികളടക്കെടൊ?
കുലനാരികൾ കാൎയ്യം ചിലതു ചൊല്ലീടുവൻ-
നിലയേറിയ രത്നം കലിനാശനമേററം.
പതിയേ ദൈവമെന്നു കരുതിപ്പതിവ്രതാ-
മതിയിൽ ഭക്തിയോടും വരനെ പൂജിച്ചീടും.
നിയമം വിടാതവൾ ഗൃഹകൃത്യവും പാൎക്കും,
നിയമമുള്ള നാരി കുലസ്ത്രീയറിഞ്ഞാലും.
സന്തതം, നിയമമങ്ങുറച്ച ഗുണശാലി,
സാദ്ധ്വിയാമവളെന്നു ബോധിച്ചുകൊൾക ഭവാൻ.
പതിയേദൈവമെന്നു മതിയിലുറപ്പിച്ചും-
പതിക്കോരപ്രിയം താനുരച്ചീടരുതെന്നും,
പ്രിയനോടുരപ്പീലാ പ്രിയമല്ലാതെയൊന്നും-
പ്രിയ താനുരപ്പതു പ്രണയമെന്നും വരാം,
ആയവൾതന്നെ പ്രിയംവദയെന്നുരച്ചീടു-
മായവൾ പതിവ്രതമതിലുറച്ചവൾ.
പതിതൻ ശുശ്രൂഷപോൽ സതിതാൻ ചെയ്യും പൂജാ,
പതിയുമീശൻ,താനുമൊന്നാണെന്നുള്ളബോധം
പിരിയാതിരിപ്പതാം ജ്ഞാനമെന്നറിഞ്ഞവൾ,
വരനെപിരിയാതെയിരുപ്പതാണുമോക്ഷം.
വരൻ,തൻ കായപുരി വിട്ടകലുന്നനേരം,
പരമം,പദം, പ്രാപിച്ചീടുവാൻ മോഹത്തോടും,
മതിയിലോൎത്തുകല്പിച്ചായവൾ വ്രതാഗ്നിയിൽ,
ചിതയെ അഗ്നിപോലെയെരിച്ചു ദേഹത്തിനെ.
പതിതന്നോടുചേൎന്നു പരത്തിൽ ലയിച്ചീടും,
സതിയാമവളെന്നു, സുധികൾ, പറയുന്നു.

വിധിയിതറിഞ്ഞാവൾ പരപൂരുഷാർത്തന്നെ,
സുധതാൻ ലഭിക്കിലും പുൽകിട്ടുകില്ലനൂനം.
ഉത്തമി, മദ്ധ്യമയു, മധമാ, യെന്നിങ്ങിനെ,
ഉത്തമരിവരുടെ ഭേദത്തെ പറയുന്നു.
സതിതൻ പദത്തിനു നാശമില്ലായ്കകൊണ്ടു,
സതിതാനുത്തമമാം പദത്തിന്നർഹയെല്ലൊ.
ചതിയാൽ ചപലകൾ ചിന്തതെ വശത്താക്കി,
ച്യുതിച്ചു രമിച്ചോറാം ദുഷ്ടകളാക്കിച്ചെയ്തു-
ചരിത്രം ചിലതുഞാൻ പറഞ്ഞു ബോധിപ്പിക്കാം,
ചരിത്രദോഷമൊക്കെ ബോധിച്ചുകൊൾക നന്നായ്.
തുളസിദാസ,നിന്റെ മോഹമിങ്ങകലുവാൻ,
തുളസീപുഷ്പംപോലെ ശ്രേഷ്ഠമാം കഥാസാരം.
കേളെടൊ, പതിവ്രതാചരിത്രം ലോകമൊക്കെ-
കേളിയുള്ളതുചൊൽവൻ കേട്ടാകിൽ, മതിവരാ.
പണ്ടൊരുകാലമഗ്നിഭഗവാൻ ഹോമകുണ്ഡ,
മണ്ഡലംതന്നിൽ സപ്തർഷിമാർക്കായിക്കൊണ്ടു,
ജ്വലിച്ചുനിന്നനേരത്തായവരെല്ലാരും,
ജ്വലിച്ചാഗ്നിതന്നിൽ ഹോമിക്കും വേലയിങ്കൽ.
മടിമേലെല്ലാവരും, പത്നിമാർ, തന്നെവെച്ചി-
ട്ടിടരെന്നിയെ സ്ഥിതിചെയ്തതായ്ക്കണ്ടനേരം.
മാരനും വന്നു വില്ല വലിച്ചു ബാണമേററം-
ക്രൂരതയോടുമഗ്നി തന്മെയ്യിലെയ്തീടിനാൻ.
തറച്ചു ബാണങ്ങളും തപിച്ചു ദേഹമേററം-
വിറച്ചു വിരഹാഗ്നി വളൎന്നുജ്വലിക്കയാൽ-
വിറച്ചു, ഹോമകുണ്ഡ, നിഷ്ഠുരതാഞ്ഞു വഹ്നി
കുറച്ചു നേരമോൎത്തിട്ടുറച്ചാനൊരുമാൎഗ്ഗം.
മഹിപ്പാനുള്ളശക്തിയിങ്ങിനിക്കില്ലാതാകും,
മഹതാമോൎക്കിലില്ലാ നിൎണ്ണയമെന്നാകിലും.
വിരഹാഗ്നിയാൽ ഞാനും തപിപ്പോരളവിങ്കൽ,
വിരഹാല്പഷിപത്നിമാരിലങ്ങനുരാഗം-

വന്നാപോയിടിവർ തങ്ങടെ വ്രതാഗ്നിയാൽ–
സന്നമാമെന്നാലെന്തു കഴിവെന്നോൎത്തുകണ്ടാൻ.
ജലധിയൂടെചെന്നു പാതാളെ മുങ്ങിയെന്നാൽ,
ജലത്തിൻ ശീതളത്താൽ ആററിടാം, വിരഹാഗ്നിം.
താപമങ്ങൊട്ടു കുറഞ്ഞീടുമ്പോളൊരേടത്തു,
തപസാ, മേവുന്നാകിലെത്രയും സുഖമുണ്ടാം.
എന്നുറച്ചഗ്നിദേവൻ മറഞ്ഞാനാഹുതിക്കു,
സന്നമായപ്പോളഗ്നിയാൎയ്യാണിതംഗിരസ്സും.
വഹ്നിദേവനും, ചെന്നു തപസ്സിൽ വാണനേരം..
വഹ്നിയില്ലാതെ ലോകമല്ലലോടിടചേൎന്നു.
മുപ്പാരും പരിതപിച്ചിരിക്കും നേരത്തിങ്ക–
ലിപ്പുരമാൎത്ഥമല്പം സ്വാഹതാൻ ബോധിക്കയാൽ,
പതിയായവൾമുമ്പെ വഹ്നിയെ വരിക്കുവാൻ–
മതിയിൽ കല്പിക്കയാലാതുരയായാളേററം..
തന്നുടെ വരൻതന്നെ തേടുവാനുദ്യോഗിച്ചാ–
ളന്നുതൻ വ്രതമേററം പൂരിതമാക്കിച്ചെയ്യാൻ.
പതിയെക്കാണാതെയങ്ങതിനു കഴിവില്ലി–
ന്നേതൊരു കഴിവിതിന്നെന്നവൾ ചിന്തചെയ്താൾ.
തേടിനാൾ പലദേശകോടികൾതോറും തേടി,
വാടിനാളാടലേറ്റു പിന്നെയും ചിന്തചെയ്താൾ.
ഭൂലോകസ്വൎല്ലോകങ്ങളാകവെ തേടിനോക്കി,
കാലവുമേറെയായിക്കാണ്മാനുമില്ലെയെങ്ങും.
ചൊല്ലുവാനൊരുത്തനുമിനിക്കു കണ്ടീലെങ്ങും–
നല്ലവാൎത്തകൾ ചൊൽവോരില്ലാരും ജഗത്തിങ്കൽ.
സന്താപംപൊറാഞ്ഞവൾ ജലധീതടെചെന്നു,
സന്തുഷ്ടന്മാരാം ജലജന്തുക്കൾ തമ്മോടായി,
നിങ്ങളാരാനുമുണ്ടോ വഹ്നിദേവനെക്കണ്ടു,
ങ്ങളിലോൎത്തുചൊൽവിൻ സങ്കടം തീരുംവണ്ണം.
ദമ്പതീധൎമ്മത്തോടുമൎണ്ണവെ വസിക്കുന്ന–
ദമ്പതിമാരെ, മമ, ദാമ്പത്യം പാലിക്കുവിൻ.

നക്രനക്രാദി ഝഷാലാകുലപ്പെട്ടമെന്റൊ,
വന്നൊ വിരവിനിൽ കാണാമാറാകെയ്യിൻ
ശിംശുമാരനോ, തിമിംഗലനോ കുളീരനൊ,
കൃശഗാത്രികളോടും മോദമായ്പ്പൊഴും നിങ്ങൾ
ശംബൂകാദികൾതാനൊ ശിലയാം ജന്തുതാനൊ,
അബലയായോരെന്നിൽ കനിവേ ടരകാറിൻ
ഗ്രാഹമൊ, വരാഹമോ, ശൃംഗിയൊ, കമഠമൊ,
സഹസ്രദംഷ്ട്രൻതാനോ, ദീർഘകോശിയൊ,കണ്ടു,
ഇത്തരം വിലാപിച്ചുകേഴുന്ന സപത്നിൽ-
ചിത്തത്തിലാർദ്രഭാവം തോന്നിയെന്നതെവേണ്ടു.
മത്സ്യങ്ങൾ ചിലർവന്നു ചൊല്ലിനാർ പരമാത്ഥം
വാത്സല്യം ചെറുതുവക്കണ്ടാക മൂലംതന്നെ
മററുജന്തുക്കളൊരു മഗ്നിയെ ഭയപ്പെട്ടും.
പററമാപത്തതെന്നു ബോധിച്ചു ചൊല്ലീലാരും.
തപസ്സിന്നാഗനിദേവൻ കോപ്പിട്ടുപോകുന്നോരം,
തപസ്സിന്നിളക്കമൊ വരികയരുതെന്നും.
തന്നുടെ പരമാത്ഥമാരുമെ ഗ്രഹിക്കരു-
തെന്നുരച്ചേവരോടും പ്രതിജ്ഞ വാങ്ങുകയാൽ,
ഉരപ്പാനൊരുത്തരു മരുതാഞ്ഞുഴലുമ്പോ-
ളുരച്ചാർ മത്സ്യക്കൂട്ടം മാനസതാപത്തോടെ.
സമുദ്രമദ്ധ്യത്തിങ്കലിരുന്നു തപം ചെയ്യും,
വിമല പ്രദേശത്തെ ചൊല്ലിനാർ ചെന്നുകണ്ടി-
ട്ടാധികൾ തീൎത്തുസൈരം വസിക്ക സുമംഗലെ,
ബോധിച്ചീടരുതാരു മുരയ്ക്കാതിരിക്കനീ.
ഇങ്ങിനെ മത്സ്യക്കൂട്ടം ചൊന്നവാറവൾചെന്നു-
തിങ്ങിന ഖേദത്തോടും വരനെച്ചെന്നുകണ്ടു,
തുഷ്ടയായിഷ്ടഭംഗം വരുത്തിക്കൊണ്ടുതനി-
ക്കിഷ്ടമായോരുകാൎയ്യം സിദ്ധിപ്പാൻ മോഹത്തോടും.
പെട്ടെന്നു ചട്ടമോരോന്നായവൾ വ്രതനിഷ്ഠാ-
ചട്ടത്താലോൎത്തുകല്പിച്ചീടിനാൾ കരണീയം.

സാധ്വിമാരിവർതന്റെ സ്വാഗതവ്രതനിഷ്ഠാ-
സിദ്ധിയാൽ വരാൻ തനിക്കുണ്ടായ മനോമോഹ,
കാമമൂലം താപംകൊണ്ടുതാൻ തപസ്സിന്നു,
മാമുനിമാരൊക്കെയുള്ളിലറിഞ്ഞു തെളിഞ്ഞവർ.
അഗ്നിതന്നൊടുഋഷിപത്നി കളവാണികൾത്രപ-
മെന്നതൊഴായനലനങ്ങിഷ്ടസിദ്ധിയെച്ചെയ്വാൻ.
തപക്കമെങ്ങവർചെയ്ത ദുസ്സാദ്ധ്യവേലയൊക്കെ,
ചിക്കനൊച്ചൊല്ലുവൻഞാനക്കഥ നില്ക്കനില്ക്ക,
അഗ്നിദേവനെക്കാണാഞ്ഞാകുലപ്പെട്ടു ജനം,
ഭഗ്നമാനസരായിട്ടാകുലം സഹിയാഞ്ഞു.
വിശപ്പും ദാഹമററ ദേഹവും വശംകെട്ടു-
നശിച്ചു വിളക്കൊളിയെങ്ങുമെയില്ലാതായി.
കണ്ണുകൾ കാണാഞ്ഞൊരോ കാട്ടിച്ചും കൂട്ടില്ലംനീർ,
വിണ്ണിലും, മണ്ണില്ല, മിത്ഥ്യാദിയാമിടങ്ങളിൽ.
വസിക്കും ജന്തുവർഗ്ഗം തപിപ്പോരളവിങ്ക-
ലസുരാസുരവേദ ദ്വിജന്മാർ മുറയിട്ടാർ.
മൂർത്തികൾ മൂന്നുപേരുമാർത്തിതീർപ്പതിന്നായി-
ട്ടോർത്തുകല്പിച്ചിതാർത്തി നിവൃത്തി വരുത്തുവാൻ,
കനിവാലുപായത്തെ കല്പിച്ചാരെന്നബോധം,
മാനസെ വിളങ്ങിന നേരത്തുസ്വാഹാദേവി.
അല്പവും ചതിയെന്ന്യെ കൈവരുകില്ലകാര്യം,
കല്പിതം വിധിമതമെങ്ങിനെവന്നുചേരും.
എന്നുറച്ചുവളാത്മനിഷ്ഠയാലൃഷിപത്നി-
സുന്ദരിമാരെപ്പോലെയുമങ്ങു ശോഭിച്ചുനിന്നാൾ.
മുന്നമങ്ങതിലൊരു നാരിമാർമണിചെന്നു-
വഹ്നിയോടേവംചൊന്നാൾ, മാനസധൈര്യത്തോടെ
വഹ്നെ,നിന്നഭിലാഷമറിഞ്ഞാൻ വന്നു ഞങ്ങൾ,
നിന്നുടെ, തപോനിഷ്ഠക്കിഷ്ടസിദ്ധിയും വന്നു.
പെരികെ തപംകൊണ്ടു തപിച്ചതിനിമതീ-
യരികെമരുവുന്നിതന്യമാരെല്ലാവരും.

ഓരോരോ നാരിമാരായൊക്കവെ വന്നുചേരും-
തിരും നിൻ മാരതാപ മനല്പ, ചാതുമൂത്തെ.
ചാരത്തുവന്നോരെന്നെ ചേൎന്നുടനനുരാഗ-
സാരത്തെഭുജിച്ചുനീ സുഖിച്ചു രമിച്ചാലും.
ഇംഗിത ഭംഗിവാൎത്താമാകൎണ്ണ്യവഹ്നിദേവ-
നംഗജവിവശനായ്ക്കണ്ണുകൾ തുറന്നപ്പോൾ.
മുന്നിൽനില്പോരുനാരി മുന്നമെകണ്ടൊരൃഷി-
തന്നുടെ പതിയാണെന്നുറച്ചു സന്തോഷിച്ചു.
നിശ്വാസംവിട്ടു,തുഷ്ടി വൎദ്ധിച്ചിതിഷ്ടലാഭ-
തുഷ്ടനായവളോടു, രമിച്ചുതുടങ്ങിനാൻ.
ആരഹൊ. ഇവൾ,മുന്നെ കണ്ടനാരിയോ സുര-
നാരിയോ, മയില്പേട,യന്നമോ, മിന്നലാണൊ,
കൊങ്കകൾ രണ്ടുംകാഞ്ചിൽ തങ്കത്തിന്നങ്കമേകും-
പങ്കജാക്ഷിയാമിവളുത്തൊരു വിലാസിനി.
ചന്ദ്രബിംബത്തിനോടു സാദൃശ്യം മുഖമെന്നാൽ,
ചന്ദ്രങ്കൽ കളങ്കമൊ ചെറുതുകാണാകുന്നു.
നെററിയങ്ങിളംപിറയ്യൊത്തിട്ടു മെന്നുചൊൽകിൽ-
ചെറെറാരുഭേദം തിലകാഭയാൽ വന്നുചേരും.
ചില്ലികൾ മാരവില്ലിന്നൊത്തിട്ടുമെന്നുവന്നാൽ,
പല്ലുകൾ മുല്ലമൊട്ടിന്നല്ലലേകുന്നു നൂനം.
അധരോഷ്ഠങ്ങൾരണ്ടും തൊണ്ടിക്കുംമേലെരമ്യം-
മധുരമൊഴി കേൾക്കിൽ, കോകിലം നാണിച്ചീടും.
മങ്കയാമിവളെന്നെ വഞ്ചിച്ചുകൊൾവാനായി-
പങ്കജഭവൻ തന്നാൽ കല്പിച്ച മേനകയൊ?
ആരുമെയിവൾക്കൊത്ത നാരിയെക്കാണ്മീലെങ്ങും,
മാരനിങ്ങെന്നെവിട്ടു പോകുന്നതില്ലയെങ്ങും,
നാരിയാളിവളെഞാൻ കണ്ടതെൻ തപോഫലം-
നേരാകെ സഫലമായെന്നുറച്ചഗ്നിദേവൻ.
ചിന്തയാ പരവശചിത്തനായവളോടു-
മന്തമില്ലാത സുഖമോടുതാൻ രമിച്ചിതു.

ഇന്ദിരാരമണൻ മഹേശ്വരിതനാ ശ്രുപ-
ദീനത്വം ഹരിഃചാറാം ശമിപ്പാളത്ത്യാശ്ചര്യം?
വൃദ്ധമാം ഭഗവതി തന്നുടെ രൂപഃമാറാം-
ഭോഷ്ക്കാടരാൾ പരിഗ്രഹിപ്പാൻ ഭാവിച്ചപ്പോൾ.
നൈശ്യമാക്കുന്നഗ്നിയെന്നൊരു കഴിവെന്നു-
സാക്ഷാദിതം സ്വാഹയെത്തിട്ടാളുരയായങ്ങോറാം.
മിന്നായോ വശംകെട്ട സതിതാൻ വൈഭവത്തെ-
ചിന്തിച്ചു ഭ്രമിച്ചപ്പോൾ മരുവുന്നേരത്തിങ്കൽ,
സത്വരം,സമീപത്തിലെത്തിനാർ ശ്രീമൂത്തിക-
ളത്യന്തസന്തുഷ്ടരാം ദേവസംഘങ്ങളേറ്റം.
വാസ്തവം വഹ്നിദേവൻ തന്നെയുമറിയിച്ചി-
ട്ടാസ്ഥയോടെപോവതിന്നായനുജ്ഞ നൽകീടിനാർ.
ജ്വലതൻ തനിയ്ക്കുള്ളിൽ കോപവു മുമ്പ്രേമവും,
ജ്വലിച്ചു സ്വാഹതന്നിലെന്നേതു പറയേണ്ടു.
സാന്ത്വനവാക്യങ്ങളാലാശ്വസിപ്പിച്ചെന്നാകിലും.
സ്വാന്തത്തിൽവഞ്ചിതരായ്ക്കുന്നാരീമത്സ്യങ്ങളെ,
ന്നകമെബോധിക്കയാലവരെ ശപിച്ചുട-
നകമെബോധിച്ചിതീ പ്രതിജ്ഞയാഹനാചെയ്താർ.
കിമപിയാക്കാതൊന്നും മത്സ്യജാതികളൊക്കെ-
കമതിയാലെചെയ്തോരസത്യ ദോഷംകൊണ്ടു,
നാടവീഗിരി മഹീതലങ്ങൾ തോറുംവാഴും,
കുടിലചണ്ഡാളന്മാർ ഭുജിപ്പതാകയെന്നും.
കൃപണരല്ലാതുള്ള മ്ലേച്ഛരാൽ ഹിംസക്കൊരു,
കൃപയെന്നിയെവഴി വരികയെന്നുംചൊല്ലി.
ചുട്ടതിന്നുന്നനേരത്തീ ദുഷ്ടകൃത്യം ചെയ്യു-
ന്നോടമൊക്കവെ താനും വാഴവനെന്നുശാപം,
കൊടുത്തു കോപംനീക്കി സ്വാഹയോടൊരുമിച്ചു,
തുടൻയാത്രചെയ്വാൻ മുതിൎന്നാ നേരത്തിങ്കൽ.
സ്വാഹാഗർഭസ്ഥമാകുമഗ്നിബീജങ്ങൾവള-
ന്നാഹാവിസ്മയമാമ്മാറുജ്ജ്വലിച്ചോരുനേരം.

പതിയെ പരിണയം ചെയ്യാതൊരളവിങ്കൽ,
കുറുകാൽ സ്വാഹാദേവി വരനെപ്രാപിക്കയാൽ,
തനയരുണ്ടായീടിൽ പിഴവു ചൊല്ലും ലോകം
വിനയമെന്നോൎത്തു വിഹ്വല ചിത്തയായാൾ.
സപദി, സമീപത്തിൽ മരുവും ത്രിമൂൎത്തിക-
ളുപായമതെത്തീൎപ്പാൻ കല്പിച്ചാരൊരുമാൎഗ്ഗം.
നിന്നുടെ ഗൎഭസ്ഥമാം ബീജമങ്ങൊരേടത്തും
ധന്യേ,നീ ബോധിക്കേണം, സ്പൎശിച്ചാൽ ഭസ്മമാകും.
ആകയാലിതു ശൈവമായിട്ട മംശമിന്നീ-
ലോകമെപ്പേരും പരിപാലിപ്പാനുള്ളൊന്നെല്ലൊ.
ഈശാനി,ദേവിമുദാ, സ്നാനംചെയ്തീടുന്നോരു,
ശാശ്വതപുണ്യപ്രദം പൊയ്കപോൽ ശരവണം.
ആയതിൽ നിക്ഷേപിച്ചു പോരികസുമശോഭനെ,
ന്യായേനസാധ്വിപോയ്സുഖിച്ചു വസിച്ചാലും.
എന്നരുച്ചെല്ലാവരു മന്തൎദ്ധാനവും ചെയ്തു-
ഒന്നുമേഭേദംകൂടാതങ്ങിനെയനുഷ്ഠിച്ചാൾ.
ആശ്രുതൽബീജം ശരവണത്തിൽ വാണതാറു-
ശിശുക്കളായി വന്നിതെന്തൊരു, ചിത്രം,ചിത്രം,
ദേവിയാം കാൎത്ത്യായനി കുളിപ്പാൻ ചെല്ലുന്നേരം-
ദേവനാം കേട്ടുനോക്കി ബാലരെ കണ്ടുമോദാൽ.
സന്തോഷപൂരത്തോടും വാരിയണെച്ചപ്പോളാ
സന്തതിയാറുമൊന്നായ് ചേൎന്നഹോ, പ്രകാശിച്ചു
എട്ടുതൃസ്സന്യപാനം കൊടുത്തുവളൎത്തിനാൾ-
പട്ടത്തിമുഖ്യേള്ളാരിവൻ സ്കന്ദനാമെന്നനാമം,
കൊടുത്താളന്നു ഗൌരീസുതനു വേണ്ടശക്തി,
അടുത്താലൊരുത്തനും ജയിപ്പാനരുതെന്നും.
പട്ടത്തമോടുവാങ്ങിപ്പാലിപ്പോൻ ദേവസേനാ-
പട്ടവാം പതിതന്റെ മാഹാത്മ്യം ചൊല്ലാവല്ലാ.
മൂൎത്തികൾമൂന്നും, ശക്തിത്രയവുമേകീകൃത
കാൎത്തികേയനായാറുമുഖനാം സുബ്രഹ്മണ്യൻ.

താനല്ലാതില്ലബ്രഹ്മം താൻതന്നെ ശക്തിയുക്തൻ
താൻതന്നെയിപ്രപഞ്ചം താൻതന്നെ കാരണവും.
ആദ്യന്തരഹിതനാമാദിനായകൻ, വേദ്യ-
നാദ്യാപികാര്യരൂപനിജ്ജഗല്ലാലനാത്ഥം.
ഭക്തന്മാക്കായിഭുക്തിമുക്തികൾ ദാനംചെയ്യും
ഭക്തവത്സലനായ തമ്പുരാൻ, പാലിക്ക,മാം.
ഉമ്പർസേനാനിയാകുമീശന്റെ തേജശ്ശക്തി-
കമ്പിതജഗച്ചക്രവത്തികളായിസവ്വം,
മേവുന്ന ചരാചരമാകുന്നോരിപ്രപഞ്ച-
മെവ്വണ്ണമറിയുന്നു, ഗുഹ തേ, കൃപയെന്ന്യെ.
നാരദൻ ചൊല്ലികേട്ട കാരണമിന്നുഞാനും
സാരമാംകഥചൊന്നേനെന്നു രംഭയും ചൊന്നാൾ.
ഗുഹന്റെ മാഹാത്മ്യത്തെ ചൊല്ലുവാനാളല്ലഞാൻ,
മഹതാമുള്ളോർമൊഴി മഥിച്ചുഭജിക്കവിൻ.
ഇക്കഥ, നില്ക്ക,നില്ക്ക, ചൊല്ലൊങ്ങിലോകമൊക്കെ-
മൈക്കണ്ണിമാരാമൃഷിപത്നിമാർ ചെയ്തവൃത്തം.
ലോകമൊക്കെയും പരന്നെത്തിയ ദുർവൃത്താമ-
ലോകരൊക്കയും കേട്ട വാദിച്ചു തുടങ്ങിനാർ.
അഗ്നിയെച്ചേന്നൃഷിപത്നിമാരവര-
ന്നഗ്നിതൻ ബീജംതന്നാലഗ്നിഭൂജനിച്ചാൻപോൽ,
കൈതവ മല്ലാതെല്ലം സംശയിക്കേണ്ടാ സുതൻ,
കൈലാസെ വാഴുന്നതായ്ക്കണ്ടവർ ചൊല്ലിക്കേട്ടേൻ.
വാസ്തവം തന്നെ ഞാനും കണ്ടിതെന്നിത്തരത്തിൽ-
വസുധാതലംമൂടിപ്പരന്നു ദുർവൃത്തവും.
ഏഴവർ, പത്നിമാരിൽ, ചൊല്ലൊങ്ങുമരുന്ധതി
യൊഴികെയവരിലാണല്ലൊ, ദുരാക്ഷേപം.
അന്നവരെല്ലാവരു മപവാദത്തെത്തീപ്പാൻ-
സന്നദ്ധരായി പത്നിമാരെയങ്ങകററിനാർ.
ആകയാലിന്നുംലോകെ സപ്തഷിമണ്ഡലത്തി-
ലാകാശെവിളങ്ങുന്ന താരങ്ങളിവരേഴിൽ,

ളുത്തമീയരുന്ധതീദേവിതൻവരനോടു-
മുത്തമപ്രാപ്തിയോടുമരികെ വസിക്കുന്നു.
മററുതാരങ്ങളാരും, തനിയെ, വസിപ്പതും
മുററുമീയനുഭവമാരറിയാത്തതോർത്താൽ.
ഞാനുതൊട്ടരുന്ധതീദേവിയോടൊക്കും സതി-
മന്നിലില്ലെന്നുകീർത്തി പരന്നു നില്പതുമൂലം.
കന്യകാവിവാഹേഷു വൃദ്ധമാർപലർക്രുടീ-
ട്ടുന്നതിക്കായിട്ടുപദേശിപ്പതൊരുചട്ടം.
കല്ലിന്മേൽവടക്കുദിക്കീക്ഷിച്ചു നിൽത്തിമേലെ-
ചൊല്ലുന്നിതാകാശത്തിലൃഷിമണ്ഡലംതന്നിൽ.
മുനിമാരേഴപേരിലവർ തനിയായും
മുനിയാം വസിഷ്ഠനങ്ങരികെയരുന്ധതി.
സൈ്വരമായുഭർപ്രാപ്തി ലഭിച്ചു വസിപ്പതും,
പരനാരികളുഭർപ്രാപ്തിലോപവുമെല്ലാം.
പരിചിലുപദേശിച്ചീടുന്നിതിതുപരം-
പരയാമുപദേശമുറയെന്നെല്ലൊ ചൊൽവു.
കല്ലുതാനഹല്യയാമെന്നതാണുപദേശം,
ചെല്ലുകതഹല്യതൻ ഗതിയാം വഴിക്കെന്നും.
കുലടയായകല്ലിന്നില്ലഹൊ ഗതിയെന്നും-
കുലസ്ത്രീമണി, സതീസുവൃത്താ, അരുന്ധതി,
ചാരിത്രവിഭവത്താലാകാശെ വരനോടും,
പിരിയാതിരിപ്പതും, കാണുകടൊ, കുമാരികെ?
കല്ലാകുമഹല്യതൻ ചരിത മൊട്ടുചൊല്ലാം-
വല്ലാതെ ജാരസംഗാലല്ലലിന്നാളായവൾ,
വല്ലഭംചൊല്ലുന്നാകിലില്ലവൾക്കൊത്ത നാരീ-
ദുർല്ലഭം, സ്വർല്ലോകത്തുമിത്ര നല്ലവളില്ലാ.
ക്ഷീരവാരിധിതന്നിൽ പിറന്നാളിവൾക്രുടെ-
സുരയുമമൃതവും കല്പകം കാമധേനു,
ലക്ഷ്മിയുമിളംചന്ദ്രപ്പറയു, മശ്വം,ഗജം,
ലക്ഷണാലിവളേററം വിസ്മിതയാകയാലെ,

ളങ്ങളെല്ലാമൊക്കെ ന തണ്ടലർബാണമേററി–
ട്ടങ്ങായിരുന്നിതാക്കമിന്ദ്രന്നു മാരതാപം.
കൊണ്ടാടി ചേർക്കുന്ന വണ്ടാകുംവേണിയാളെ–
ക്കണ്ടവർമെല്ലിലോകത്തണ്ടലർ ബാണമേററി–
ട്ടങ്ങായവികാരങ്ങൾ ചൊല്ലുവാൻ കാലംപോരാ–
തിങ്ങളുണ്ടെന്നുകൊണ്ടു ചുരുക്കി ചൊല്ലീടുവൻ.
മുന്നമേതാനോ പരിഗ്രഹിച്ച മൂലം ചില–
രിന്നിനിക്കവകാശമില്ലെന്നങ്ങടങ്ങിനാർ.
ഗൌതമർ, താനുമിന്ദ്രൻ താനാമങ്ങാക്രോശിച്ചു,
നീതിയാലിനിക്കിനിക്കെന്നവർ വാദമായി–
ത്തെരിക്കെന്നവരോടായുരച്ചാൻ വൈകുണ്ഠൻതാ–
നിരുപ്പിൻ, സദ്ധിയൊന്നങ്ങുപ്പൻ കേട്ടുകൊൾവിൻ.
ക്ഷീരസാഗരംതന്നിലായിരം, വർഷം തപം,
പൂരിതമാക്കുന്നവൻ താനിവൾ വരനെന്നും.
ഗിരിജാവരൻതാനും വിധിയുമിതുവിധി–
പെരികെ നന്നായിതു, സമ്മതം സർവ്വമെന്നാർ.
ശീഘ്രമങ്ങിരുവരും ക്ഷീരാബ്ധിമദ്ധ്യേ മുങ്ങി–
നിർഘൃണവൈരാഗ്യമാം തപസിമേവീടിനാർ.
കാലമൊട്ടേറെ കഴിഞ്ഞീടിനോരളവിങ്കൽ,
ലോലമാനസനാകുമിന്ദ്രനും പൊങ്ങീടിനാൻ.
ആയിരംവർഷം പൂർത്തി വരുന്നനേരംനോക്കി–
ട്ടായതുബോധിച്ചിട്ടു, ഗൌതമൻ, താനാംപൊങ്ങി.
വിധിച്ചു, കാലം,തപം, മുടിച്ചഗൌതമന്ന–
വിധിച്ചോരഹല്യയെ കൊടുത്താർ ത്രിമൂർത്തികൾ.
കൊതിച്ച കാര്യസിദ്ധി ലഭിയാഞ്ഞിന്ദ്രനേററം–
മതിയിലസൂയയും കോപവും വർദ്ധിക്കയാൽ.
അന്നതൊട്ടഹല്യയെ പ്രാപിപ്പാനുള്ളമോഹാ–
ലൊന്നൊന്നെ, പലദുഷ്ട കൃത്യങ്ങളോർത്തുവാണാൻ.
ഗൌതമരഹല്യയോടൊന്നിച്ചു ചൻപാരം
കല്ലുക മുടജത്തിൽ വസിച്ചാൻ നിയമത്തിൽ;

അങ്ങിനെവാഴുംകാലത്തേകദാ വലാരാതി-
യംഗജാറിവശനായുടജാന്തികം ചേന്നാൻ.
ഒരുനാൾ പുലർകാലെ മുനിതാൻ കുളിപ്പതി-
ന്നരുണോദയെ സദാ ഗമിക്കുന്നതുപോലെ,
പോയൊരു നേരംനോക്കീട്ടിന്ദ്രനും പുറപ്പെട്ടു-
മായമായ് മുനിവേഷം ധരിച്ചു മെല്ലെച്ചെന്നാൻ.
മാരനങ്ങെതിർവന്നു, നല്ലൊരുബാണമേററി
നേരെ മാർ ലക്ഷ്യമാക്കീട്ടിന്ദ്രനെയെയ്തീടിനാൻ.
വക്ഷസി ബാണമേററിട്ടക്ഷണം നവമന്മ-
പ്രക്ഷോഭമകററുവാൻ തേടിനാൻ കുളർമുല,
പനീരാൽനിറച്ചുള്ള സ്വർണ്ണകുംഭങ്ങൾരണ്ടും-
തന്നീടാനഹല്യക്കു കൃപയുണ്ടാകുമെന്നു-
നിനച്ചു,മലരമ്പക്കുത്തിനു, തരംനോക്കി-
ത്തനിയേ ക്രുരിരുട്ടിലുടജാങ്കണംനോക്കീ-
വരുന്നോരിന്ദ്രൻമെയ്യിലതിന്നാ പൃഷ്ണതതി,
തരുക്കൾ പൂജിച്ചിതെന്നുരപ്പാൻ തോന്നുംവണ്ണം.
നടന്നു കടന്നിന്ദ്രനുടജാന്തരമെത്തി-
ത്തടവിക്കാണായ്വന്നോ രളവിൽ മഹേന്ദ്രനും.
മുനിതൻ വേഷംപൂണ്ടു കാമകിങ്കരനായി-
ത്തനിയെ വന്നതെന്നു ബോധിക്കാഞ്ഞഹല്യയും,
മുനിയെന്നോർത്തുമൌനം ദീക്ഷിച്ചാളതുമൂലം,
ഘനവാഹനൻചേന്നു രമിപ്പാനിടയായി.
മുത്തണിമാരൻതാപാലധരാമൃതംനുക-
ന്നെതിരെഘടാകാരം തടവും കുചങ്ങളും,
കനകകുംഭങ്ങളെത്തടവീ മാറ്റിൽചേത്തി,
ട്ടനംഗകോലാഹലക്കൂത്തുകളോരോന്നാടി,
മുനിതാനറിയാതെ പോകുവാൻ വഴിതേടി-
മുനിവാലുള്ളംവാടിയെഴുനീററിന്ദ്രനേവം.
അഹല്യതന്നെപ്രാപിച്ചാനന്ദിച്ചുടജത്തി-
ന്നാഹന്തവെളിജവം കടന്നുചെല്ലുന്നേരം.

ഗംഗായങ്ങളൊന്നാസ്ഥ കാരണം മുനിവേഗാ-
ലാഗതനായ ഗൗതമനിന്ദ്രനെയെതിരിട്ടാൻ.
കണ്ടവൻ, ക്രോധമോടു, നടന്ന വൃത്താന്തങ്ങ-
ളുണ്ടായതോൎത്തു ശാപം നൽകിനാനിരുവൎക്കും.
ദിവ്യമാം, കന്യാരത്നം, പലതങ്ങിരിക്കവെ
ദ്യോവിനെ വിട്ടുവന്നിട്ടെന്നെയും, ചതിച്ച നീ.
യെന്നുടെ ഭാൎയ്യയോടു രമിച്ച ദുഷ്ടാത്മാവെ-
നിന്നുടെ യോനിമോഹം തീൎപ്പാൻ ഞാൻ കണ്ടുകൊൾക,
നിനക്കായിരം ഭഗമുടലിലുണ്ടാകെന്നും-
നിനക്കായിഷ്ടസിദ്ധി നൽകിയോരഹല്യയും,
ഇന്നുതൊട്ടൊരു പെരുമ്പാറയായ്ത്തീരുവെന്നു-
മുന്നത തപോധനൻ ശാപവുമേകീടിനാൻ.
ചാരിത്രഭംഗം ജാരസംഗമാൽ ലഭിച്ചൊരു-
ലോരമാം പാറപോലെ വാണിതങ്ങഹല്യയും.
ആതിനാലിന്നും നിന്ദ്യമായിടും കല്ലതന്നെ-
മതിനേർമുഖിമാൎക്ക നീരസം കാണുംതോറും.
കില്ലിസ്ത്രീകൾക്കല്ലും ജാരസംഗമാലല്ലലേറെ-
പെല്ലാതകൎമ്മിയായോരഹല്യാ നിസ്സംശയം.
സതിമാൎപ്രകാരം മതിയിലുറപ്പിച്ചു.
പതിയാമീശനെന്നുറച്ച കേതിയോടും.
പരമാം, പദം, തേടിച്ചാരിത്രം പാലിച്ചീടും-
പെരികെ സതിമാരിന്നുലകിലുണ്ടെന്നോൎത്താം.
തന്നുടെ മനഃപൂൎവ്വമല്ലാതെ ചെയ്താൾ ദോഷ-
മെന്നതു മൂലം മുനി സഹിച്ചാനപരാധം.
കൊടുത്താൻ, മുനി ശാപമെങ്കിലും പ്രായശ്ചിത്ത-
മടുത്തപോലെ വിധിച്ചതിനാലഹല്യയും.
ചാരിത്രദോഷംകൂടാതായിതെന്നതു മൂലം-
ചാരുത്വമുള്ളോരിവൾ സതിതാനെന്നുംവന്നു.
ഇനിയും, സതികുലമൌലിമാർ പലരുമു-
ണ്ടെന്നമോദേനേ, കേൾക്ക, ചൊല്ലുവനാകുംവണ്ണം.

പരനാം ഗുരുവരുളകമേ വിളങ്ങേണം,
പരമം,പദം,വരദ, ശരണം, മററൊന്നില്ലേ.
തുളസീദാസാ,നിൻെറ, മോഹമിങ്ങകലുവാൻ-
തുളസീമണിമാറ്റർ തന്നുടെ കരുണയാൽ
സതിയാമനസൂയ തന്നുടെ മഹിമയെ
മതിയിലോൎക്ക,ഭവാൻ, കേട്ടാകിൽമതിവരാ.
സഹായം പണ്ട ശശിതന്നെയങ്ങുദരത്തിൽ-
ഹാ,ഹാ,താനൊളിച്ചങ്ങു വെച്ചോരു ചരിതവും.
വിസ്താരം രംഭചൊല്ലിവെച്ചോരു പ്രകാരം,ഞാൻ,
വിസ്തരിച്ചുരച്ചീടാം, നാളെയാമെന്നാൽ, കിളി.

രണ്ടാം അദ്ധ്യായം സാമാപ്തം.



## മൂന്നാം അദ്ധ്യായം.

### അനസൂയാ പാതിവ്രത്യമാഹാത്മ്യം.

—— :o: ——

ശുകതരുണി, സതിചരിതമഹിമ പറകിന്നിയും
ശോകങ്ങൾതീരുവാൻ. ചൊല്ലെടൊ, ശാരികെ.
ഇതിവചന മലിവിനൊടു സുധികളുരചെയ്കയാൽ-
ചേതസി,മോദേന. ചൊല്ലിനാൾ, പൈങ്കിളി.
ഗജവദന നടിമലർകൾ തൊഴുതു ചെറുതിന്നിയും-
ഗോപ്യം, മഹാസാര മൊന്നുചൊല്ലിടുവൻ.
വിബുധജന മലിവിനൊടു പിഴകളതു കാങ്കിലും-
വിണ്ടും പൊറുത്തീടുമെന്നുറച്ചേനഹം.
സതികൾമുഖതൊടുകുറിയിൽ മുതിയ തിലകാങ്കിയാം.
സാദ്ധ്വിയനസൂയയാണെന്നു നിശ്ചയം.
മതി,തെളിവുവരുവതിന ചരിതമതു ചൊല്ലുവൻ,
മംഗലം,മാലിന്യ നാശനമേററവും,

മന്ദിരവകനാലശമനനാജന മകനായവൻ,
വീണാധരൻ,മുനി, നാരദനേകദാ,
അസുരാ,സുര,നരരുമുലകഖിലദിശിചുററിനാ-
നാശ്ചൎയ്യ,മെന്തെന്നു സൂക്ഷിച്ചുനോക്കുവാൻ.
ഭുവനതല മഖിലദിശി,സകലനൃപമന്ദിരം-
ഭാഗവതാഢ്യൻ. നടന്നുനോക്കീടിനാൻ.
കുലതരുണിമണികളെയു മവിടവിടെയീക്ഷിച്ചു-
കൊണ്ടാടി നാരദൻ പോകും ദശാന്തരെ.
തരുണിജന, മഴകിനൊടു, പതിവ്രതകൾ, ഞങ്ങളെ-
ന്നാരുമേനാട്യം കുറച്ചു കാണായ്കയാൽ.
സതിയൊരുവളിവരുടയയിടയിലെവളാരെന്നു-
സൂക്ഷിച്ചുനോക്കിയറിഞ്ഞുകൊണ്ടീടുവാൻ.
മതിയിലതി കൗതുകമൊടു, മഹതിധരമാമുനി,
മാന്യൻ പലേടവും തേടിനോക്കീടിനാൻ.
പതിവ്രതകളവരുടയ ഇടയിൽ ചിലർ സാദ്ധ്വിയെ-
ന്നോതുന്നവരെയും കണ്ടിതു മാമുനി,
കുലതരുണിമണികൾ ചിലർ സതിയൊരുവൾഞാനെന്നു-
കണ്ടാലറിഞ്ഞിടാ,മെന്നഹങ്കാരികൾ.
ചിലതരുണി ജനമിവിടെ ചരിതഗുണമോർക്കിൽ-
ശീലാവതിക്കൊത്ത സാദ്ധ്വിതാനെന്നതും.
പലതരവു മവിടവിടെ തരുണിജനഭാവങ്ങൾ-
പാരേത്തൊരുനാരദൻ ചിന്തിച്ചുമാനസെ.
അവരുടയ, സതിചരിത മഹിമയതു, കിന്തുവാ-
ആശ്ചൎയ്യമാണെങ്കിലായതു കാണുവാൻ.
കൊതിസപദി മമമനസിവളരുമളവേവരും
കാട്ടിനാരായതറിഞ്ഞുകൊണ്ടീടേണം
മുനിവരരു മിതികരുതി മനസി ഒരുകൌശലം
മാന്യൻമുദാകണ്ടു നിശ്ചയിച്ചീടിനാൻ
കഠിനതരമിയലുമൊരു കടലമണിപോലവെ
കണ്ടാലതിശയം ലോഹഖണ്ഡത്തിനാൽ

കരതളിർകൾ നിറയമുനി കടലമണിനിർമ്മിച്ചു
കൈകൊണ്ടുവാരിയെടുത്തു നടന്നിതു
ത്രിഭുവനവുമഖിലദിശി മുഴുവനിത പോകുവൻ
ത്രൈലോക്യ സാദ്ധ്വിയാരെന്നു തേടീടുവൻ
സകലപുരവരമതിലും കടലയിതുവേകിച്ചു
സാമ്പ്രതംനൽകുവാൻ പോരുന്നസാദ്ധ്വിയെ
തിരവതിനു ഭുവനതലമടവിനൊടു നാരദൻ
തേടിനാനംഗവും വംഗംകലിംഗവും
ഝടിതി മുനി വ്യഥ പെരുകി വിരവിലഥപൂകിനാൻ
ലാടവിലാടവരാടരാജ്യങ്ങളിൽ
നിഖിലപുരവരമതിനെ വിരവിനൊടുംപിന്നിട്ടു
നീതിജ്ഞനാംമുനി കാശ്മീരമെത്തിനാൻ
അവിടെയൊരു നിമിഷമതിലബലമണിമാരുടെ
അന്തൎഗ്ഗതംനോക്കി വിസ്മയം തേടിനാൻ
ഇവിടെയിതിനൊരുവളിഹ ചരിതഗുണമുള്ളവ-
ളില്ലെന്നുവിട്ടേച്ചു പിന്നെയും നാരദൻ
മഗധപുരി നിഷിധപുരി മധുരയൊടുമാദ്രവും
മാരുതവേഗമോടോടിയെത്തീടിനാൻ
ഒരുതരുണിമണിയിതിനു ചെറുതു വിരുതുള്ളവൾ
ഒട്ടേറെനോക്കിയും കാണാഞ്ഞുചിന്തയാ
അഴൽപെരുകി ഝടിതി മുനി ച്യവനപുരിയെത്തിനാ-
നാകവേനോക്കി കുരുഭോജമൊക്കവെ
തരുണിജനമഴകിനൊടു കടലമണിനോക്കിയാ
ലാരുംകഴിവരാ എന്നുചൊല്ലീടിനാർ
മഹതിധരമുനിയുമുടനകമലരിലോൎത്തുതാൻ
മാളവും ചോളവും ചേരവുംതേടിനാൻ
അവിടെപലതരുണികളു മുടനുടനെനോക്കിനാ-
രാളാകയില്ലെന്നു ചൊല്ലിനാരവരും
ത്വരിതമുടനമലമുനി മിഥിലയതിലെത്തിനാൻ
ചാരിത്രമുള്ളവരാരെന്നു തേടുവാൻ

കുഡസൗപതിജനാമവിടെ കടലയതുനോക്കീട്ടു
കണ്ടില്ലപായമെന്നോതിനാർ നാരിമാർ
കമലഭവതനയമുനി കനിവിനൊടുപിന്നെയും
കാംഭോജകാശ്മീര സൌവീര കുഞ്ജരം
നിഖിലനരപതികളുടെ പുരവരമതൊക്കയും
നിളവെ നന്നായ് നടന്ന നോക്കീടിനാൻ
മഹിതഗുണമുടയ സതിയെവിടെയിഹ കണ്ടില
മാഹിഷ്മതീഡില്ലി പാഞ്ചാലമൊക്കവെ
ഒരുനിമിഷമതിലുടനെ പലദിശികൾ നോക്കിയും
ചാരിത്രമുള്ളവരില്ലെന്ന കാങ്ക്ഷയാൽ
ഭുവനതലമതിലഖിലനൃപതിവര പാലിതം
ഭൂലോകമൊക്കയും ചുററിനാനന്മുനി
അസുരസുരവരപുരികളുചിലമുടനീക്ഷിക്കി-
ലാരാനുമുണ്ടെങ്കിലായതും കണ്ടിടാം.
ഇതികരുതിയമരമുനിയസുരസുരലോകങ്ങ-
ളുത്സാദരേണ നടന്ന തേടീടിനാൻ
അസുരസുരതരുണികളിലമിതഗുണശാലികൾ
പ്രാസാദ ഗേഹത്തിലൊന്നിലും കാണാഞ്ഞു
അസുരസുരമനുജവരതരുണികളിലാരുമേ
ആളാകയില്ലെന്ന നിശ്ചിത്യ മാമുനി
സരസിരുഹഭവനുടയ ദയിതസതി ഭാരതീ
സാരജ്ഞതന്നുടെ കയ്യിൽ നല്കീടിനാൻ
അയിജനനി കടലയിതു പതിവ്രതകൾ വേകിക്ക-
മാശ്ശേയതാണിതിൻ നിശ്ചയം ചൊല്ലിടാം
ഇതിവചനമലിവിനൊടു മഹതിധരനോതിനാ-
നേതുംഗ്രഹിക്കാതെ വാങ്ങി വാഗീശ്വരി
ത്വരിതമതികുതുകമൊടു പചനമതുചെയ്യുവാൻ
തീവ്രമായഗ്നിയെരിച്ചു നോക്കീടിനാൾ
പചനമതുവരുവതിനു പലവഴികൾ ചിന്തിച്ചു
പാരംപണിപ്പെട്ടു പിന്നെയും നോക്കിനാൾ

മുനിവചനമതിനെയുടനുടനുടനെ ചിന്തിച്ചു
മാനസെ ഖേദമോടോൎത്താൾ പലതരം.
കടലയിതു ബഹുകഠിന മരുതരുതുപാചനം
കണ്ടീലുപായമിങ്ങാവതെന്നീശ്വരാ
കമലഭവദയിതയുടെ ഹൃദയമലത്താറമായ്
കൊത്തിപ്പിളൎക്കുന്ന ഹംസമാമിന്മുനി
ഇതികരുതി കടലയിതു പചനമതുചെയ്യുവാ-
നെന്തുയും വേലഞാൻ ചെയ്യു വീണാധരാ
തിരികെയിത തരുവനിഹ വരിക മുനിനാരദാ
പോരായ്മയാരൊടും ചൊല്ലൊലാനീവൃഥാ
പെരികെയൊരു വ്യഥയുടയ ഹൃദയമൊടു ഭാരതീ
പാരംപണിപ്പെട്ടു മാമുനിക്കേകിനാൾ
അയിഭവതിമമജനനി സുകൃതനിധിനായികെ
ആശ്രു ഞാൻപോകുന്നു തന്നീടനുഗ്രഹം
ഒരുതരുണി കടലമണി പരിചിനൊടുവേകിച്ചു
നേരോടെനല്ലുന്ന സാദ്ധ്വിയെക്കാണ്മവാൻ
കഴിവതിനുകൃപയരുൾക കമലഭവനായികെ
കാരുണ്യമുണ്ടെങ്കിൽ ഞാൻവന്നു കണ്ടിടാം
കഴലണികൾതൊഴുതുമുനി രജതഗിരി ശൃംഗങ്ങൾ
കാണ്മവാൻകാംക്ഷയാ വേഗംനടന്നിതു
വിരുതുപലതകതളിരിൽ കരുതി മുനിനാരദൻ
വീണാധരൻ ശിവലോകംഗമിച്ചിതു
ഭവനുടയ കഴലിണകൾ മനസിമുഹു ചിന്തിച്ചു
ഭോഗീവിഭൂഷിതപത്നിയെക്കാണ്മവാൻ
രജതഗിരിമുകളിലൊരു ഗിരിസുതയുമായുടൻ
ധൂൎജ്ജടിം ദ്രഷ്ടാനമിച്ചുവീണാധരൻ
ഗിരിജയുടെ സവിധഭുവി തൊഴുതു മുനി സാദരം
പാരംപരാധീനനാണെന്ന മട്ടിലായ്
ഭവതിയുടെനികടമതി ലടിയനൊരുസങ്കടം
ഭോഷ്ക്കല്ലചൊല്ലുവൻ കേട്ടുകൊൾകംബികെ

ഭവതിസതിമണികൾകൂടി വിലസിമരുവുന്നതാം
ഭാരതി ലോകത്തിലോതുന്ന സജ്ജനം
മമമനസി തവവിഭവമഹിമയതുസൎവ്വവും
മാന്യെ പുരാ ദക്ഷയാഗെ പതിഞ്ഞിതു
ഭവതിയുടെകരതളിരിലടിയനിത നല്കുവൻ
ഭൂയോപിഭൂയോപി നോക്കുകെന്നോതിനാൻ
പതിവ്രതകൾ മുടിമണികൾ കടലയിതുവേകിച്ചു
മാതാവെപാൎവ്വതി തന്നാൽ ഭുജിച്ചിടാം
കരുണാവെചവതകമലരിൽ വരുമൊ മയി ചാമുണ്ഡി
കാത്ത്യായിനീമമ വേകിച്ചുനല്കുമൊ
മുനിവരനമിതിചെവതു മുറവിളികൾ കൂട്ടിനാൻ
മോദിച്ചുവാങ്ങി പചിപ്പതിന്നീശ്വരീ.
അഖിലജഗദധിപനുടെ ദയിതജഗദീശ്വരീ
ആനന്ദരൂപിണിയായിട്ടംചിന്മയി
കരളിലതികരുണയൊടു കടലമണിവേകിച്ചു
കൂറോടെമാമുനിക്കാശുനല്കീടുവാൻ
പലവഴികൾ ഗിരിസുതയുമടവിനൊടുനോക്കിയും
പാരംപണിയിതു സാദ്ധ്യമാകാഞ്ഞഹോ
ഇതികരുതി ഗിരിസുതയുമധികവ്യഥ കൈക്കൊണ്ടു
ഈശാനി മാമുനികയ്യിലേകീടിനാൾ
യതിയുടയ മതിവ്യഥയും ഗിരിജയുടെ ലജ്ജയും
ഓതുന്നതെന്തിനു കേട്ടാൽപൊറുപ്പതൊ
മുനിതിലകനതുപൊഴുതു ഗിരിജയൊടുവാങ്ങീട്ടു
മാനസതാപേന ചൊല്ലിനാനീവിധം.
സതിയൊരുവളിതിനെയിഹ പചനമതുചെയ്യുവാ
നേതൊരുലോകത്തിലാരുപോൽ ദൈവമേ
ഇതിനുവഴിയരുളുകയി ഭവതിജഗദീശ്വരി
ഈശാനിയംബികെ പാഹിമാം പാഹിമാം
സകലജഗദധിപതികൾ നിലയവരമൊക്കെഞാൻ
സാദ്ധ്വിമാരുള്ളേടം തേടിനോക്കീടിനേൻ

ഒരുവളിഹകടലയിത്തു പചനമത്തുചെയ്യിങ്ങു
നേരോടെതന്നിടാൻ പാരിടംചുററിനേൻ
മമദുരിതമിതിനവതി വരുവളവുചെന്നുഞാ-
നാമോദമോടെ നടന്നുതേടീട്ടവൻ
തൊഴുതു മുനി ഗിരിജയൊടു സപദിയനുവാദേന
താരാർമകളുടെ പാടവംനോക്കുവാൻ
മനസിരുതികൊതി പെരുകിമഹതിധരമാമുനി
മാനസെ ചിന്തിച്ചുതോരോന്നതിങ്ങിനെ
പലമുനികളടിതൊഴുതുപണി വിടകഠാവെയ്തിടും
പാലാഴിവാസൻെറ പള്ളിക്കുറപ്പുറ
തെളിവിനൊടുധരണിമലർ മകളുമിരുപാട്ടിലും
തേടിടുംകാലടി വേദങ്ങൾ കാത്തിടും
പരപുരുഷനിയലുമിട മവിടമൊരുകാൽക്ഷണം
പാരംപണിപ്പെട്ടു കാണാകുമോ ഹാഹാ
വഴിതരിക ചരണയുഗമടിയനിഹ ദൈവമെ
വൈഷ്ണവംതല്പദം സന്തതംപാലയ
സുരമുനിയുമധികജവ മമലപുരിയെത്തിനാൻ
സുന്ദരംതല്പദം കണ്ടുകൈകൂപ്പിനാൻ
മലർമകളൊടമരമുനി സകലചരിതങ്ങളും
മാധുര്യ്യമാംവണ്ണമൊക്കെവേ യോതിനാൻ
കമലമകളലിവിനൊടു കടലമണി വാങ്ങിനാൾ
കാൽക്ഷണംവേകിച്ചു നോക്കീ മലർമകൾ
കടലയിതുപചനമതു വരുവതിനുസംശയം
പാടവമിങ്ങിനിക്കില്ലെന്നു മാനസെ
കരുതി മലർമകളുമഥ പരവശതകൈയ്യോണ്ടു
ചാരിത്രമിങ്ങിനിക്കില്ലാതെ യായിതൊ
ഹരിയുടയ ദയിതയഹമഖിലജഗദൊക്കവെ
നേരാകെസാദ്ധ്വിയാണെന്നതും പോയിതോ
തിരികെയിതു മഹതിധരനിവനുബതനല്കിയാൽ
താൻതന്നെചൊല്ലുവോൻ ലോകമെല്ലാടവും

പലതരവുമിതിമനസി കരുതി മുഹുരിന്ദിരാ
ചൊല്ലാൻലക്ഷ്മിതാൻ ചൊല്ലിനാൾമെല്ലവെ
മുനിതിലകയിതു പചിതുമരുതരുതു നാരദ
മോദമോടെഭവാൻ വാങ്ങീടവേണമെ
പചനമതുവരുവതിനു പലവഴികൾനോക്കിഞാൻ
പാചനംചെയ്യുവാനെന്നാൽ കഴിവരാ
മുനിവരചെവതകമലരിലരുതരുതു മാമുനെ
മാനവംമാമകം നിഷ്ഫലമായിതെ
ഇതിവചനമരുളി രമ തിരികെയതുനല്കിനാ-
ളാതുരയായാൾസപത്നിയെ ഓൎത്തുതാൻ
കലഹമതിലധികസുഖമുടയ മുനിനാരദൻ
കയ്യേന്തിവാങ്ങിട്ടു പാട്ടുകൾപാടിനാൻ
അസുരസുരമനുജവര പുരിയഖിലമോടിഞാ
നാരെയുംകണ്ടാഞ്ഞു ചെല്ലംദശാന്തരെ
സ്ഥിതിയമപിലയവു മപികൃതിയുമഥചെയ്കിടും
മൂൎത്തികൾതങ്ങടെ സന്നിധിക്കെത്തിനേൻ
സ്തിയൊരുവൾകടലയിതു പചനമതുചെയ്യുവാൻ
സാദ്ധ്യയാംസാദ്ധ്വിയെ കണ്ടീലഞാനഹൊ
മലർമകളെ മമജനകജനനിജഗദീശ്വരി
മായേമഹാമോഹനാശിനിയംബികെ
വിടയരുൾകവിരവിലഹ മടിയനൊരുസാദ്ധ്വിയെ
വിസ്മയമാമാറു കണ്ടുകിട്ടേണമെ
ഇതിതൊഴുതുനയവിനയ ഗുണസഹിതവാണികൾ
അത്യാദരേണതാനോരോന്നുണൎത്തിച്ചു
കഴലിണകൾതൊഴുതുമുനി വിരവിൽനടകൊണ്ടിതു
കോഴയൊഴിച്ചങ്ങു തേടുവാൻ സാദ്ധ്വിയെ
ഇനി മുനികൾമരുവുമിടമിടയിലിടെനോക്കിടാം
മാന്യയാംസാദ്ധ്വിതാനുണ്ടെന്നു വന്നിടാം
ഝടിതിമുനിയിതികരുതി തപമുനികൾവാണിടും
വാടങ്ങളോരോന്നു തേടിനോക്കീടിനാൻ

പലമുനികളുടജമതുതെരുതെരവെ പിന്നിട്ടു
കോലാഹലത്തോടു നോക്കിനോക്കീദ്ധ്രുവം
അധികതപമിയലുമൊരു സുകൃതനിധിയത്രിത-
ന്നാരാമമുൾപ്പുക്കു ചെന്നിതു നാരദൻ
അവിടെയതി മധുരമൊഴി പൊഴിയുമൊരു താപസി
അത്രിതൻ ഭാൎയ്യയനസൂയ ഭാമവൾ
ഇതിമുനിയൊടമിതരുചികയിൽനിനദവാണികൾ
ചേതസ്സിലാമോദമോടെ കേൾപ്പിക്കയാൽ
കലഹരുചിയുടയമുനി മഹതിധരനെത്രയും
കോലാഹലംകേട്ടു നോക്കിനാൻ വിദ്രുതം
സ്വരമതിനു പിഴവൊഴികെശ്രുതിനിനദമാശ്ചൎയ്യ-
മാരാമദേശെ ശ്രവിച്ചുവീണാധരൻ
ഉപവനവുമതിനുസമ മുടജമതിലെങ്ങുമെ
വാപിയുമില്ലെന്നു ചൊല്ലിടാം നിൎണ്ണയം
പെരുവഴിയിലിരുപുറവും ക്രമുകമപികേരവും
പാരംപഴുത്തിട്ടുതുണ്ടും കുലകളും
അതിനരുകിലമിതരുചി ഫലസഹിതരംഭകൾ
ജാതികളോരോന്നിടക്കിടെ കാണായി
കദളിയുടെ ഇടയിലൊരു കനകരുചിയൊത്തിട്ടു
കാന്ത്യാവിളങ്ങുന്ന പൂവൻപഴക്കുല
നടുവിലുടനിടയിലിടെയിരുമുടികൾചേൎന്നുള്ള
കേടററൊരായിരം കായുള്ളപൂവനും
കദളിപലവകയിലിടെയിലകളുടെ വൎണ്ണമാം
കേടകന്നുള്ളൊരു പച്ചപ്പഴക്കുലാ
പലതുമിവ നയനരുചിവളരുമള്ളവൊക്കയും
നീളവെകണ്ടു തെളിഞ്ഞു വീണാധരൻ
അതിനിടയിലകിലുകളുമതിനിടയിൽ ചന്ദനം
ആനന്ദമേകിടും പൂവുള്ള ചമ്പകം
കുരവകവുമതിനിടയിലറളിപലകൊന്നയും
കൊക്കുമന്ദാരവും പിച്ചകം തെച്ചിയും

കസ്തൂരീമയനികരമൊടു മഖിലദിശിച്ചുററിയും
കോമളമായുള്ള മുല്ലയും മല്ലികാ
ആതിനകലെ ഇടയിലിടെ പലപനസജാലങ്ങൾ
ചൂതങ്ങൾമേവുന്ന പകപഭരാനതം
ഇടയിലിടെമധുരരസസഹിത ജലകൂപങ്ങൾ
വാടികൾനന്നായ്നനപ്പാൻ ജലത്തൊടും
ഉടജമതിനകലെ പല ദിശിയുമുടനൊക്കവെ
വാടങ്ങൾ വാടികൾ കണ്ടോരുനാരദൻ
മനസിയതി കുതുകമൊടു സരസമഥനോക്കിനാൻ
മാനസമൊത്തോരു പൊയ്കയുംകണ്ടിതു
തരുനിരകളതിൽമരുവും കുയിൽനിനദമൊക്കയും
നേരെശ്രുതിക്കുസമാനം ശ്രവിക്കയാൽ
മുനിയുടയപിറകിലൊരു ശ്രുതിനിനദമെന്തഹൊ
മോഹമോ പിന്നാലെയാരുവാൻവന്നിതൊ
ഇതികരുതി മുനിതിലകനമിതരുചി പൂകിനാൻ
ചാതകൻ വാരിദം തേടുന്നതുപോലെ
മിതിയിലതികുതുകമൊടു നടുവഴിയിൽ നീളവെ
മാമുനിനാരദൻ വീണയും പാടിനാൻ
മഠതകളമഖിലദിശി ചുമകളുതുകെട്ടിയും
ചാരുതചേർന്നുള്ള മാമുനിശിഷ്യരും
കുടവടികൾ മെതിയടികൾ കുടവയവുമായുള്ള
കൂട്ടംദ്വിജന്മാർ വരുന്നോരു ഘോഷവും
ഉടൽമുഴുവനാടിയളവു ഭസിതയതിമാർ ചിലർ
ഊർദ്ധ്വപുണ്ഡ്റംധരിച്ചോരോരൊകൂട്ടരും
നെടിയജടയടിമുടികളളവുവരെയുള്ളവർ
നഗ്നരുംമുണ്ഡികൾ കുണ്ഡലധാരികൾ
അജിനമൊടുമരവുരികൾ പുലിയുടയചർമ്മവും
ആനതൻ തോലുടുത്തോരും പലവിധം
യതിവരരുമവരുടയ നിയമമതുനിഷ്ഠയും
നീതിയായ്വേദവും ശാസ്ത്രവും ഘോഷിച്ചു

ക്രമമുടനെമറകളൂ ചൊരുപിഴവെന്നിയെ
ക്രട്ടമായോതുന്ന ഭ്രസുരവൃന്ദം
പിഴവുചെവതൊരുപൊഴുതും ശ്രുതിയിലൊരുഭേദവും
പാൎത്താലൊരുത്തനും കണ്ടുകിട്ടാദൃഢം
മുനിയുടയ ഉടജമതിലതിവിശദമോതിടും
മാമുനിശിഷ്യരെ മോദിച്ചുനോക്കിനാൻ
ഉടജമിതിനൊടുസദൃശ മമരപുരിയെത്തിടാ-
മുദ്യാനമത്രിതൻ മോഹനമെത്രയും
സതിയുടയമഹിമയിതു സകലദിശികാണുതും
സാദ്ധ്വിക്കെതിരില്ല ലോകത്തിലൊന്നുമെ
ഇതികരുതിമനസി മുനി ഉടജഭുവിപുകവെ
ഈടെഴുംശാലയും കുണ്ഡവുംകാണായി
പലമുനികളതിനരികെ സ്രുവവും ജുഹുവാദിയും
ചാലവെകയ്യേന്തി ഹോമിച്ചുകാണായി
പുകകൾ സുരപുരിയമരും സുരരെയിഹക്രട്ടീട്ടു
പോരുവാൻ പോവതൊവെന്നുശങ്കിച്ചീടാം
വിടപിയുടെ ഗളിതപല കുസുമചയവീഴ്ചകൾ
വണ്ടുകൾ തേനുണ്ടു വീഴ്ത്തുന്നതെങ്കിലും
സുരപുരിയിലമരുമവർ കുസുമചയമേന്തീട്ടു
നേരോടെയത്രിക്കു പൂജയ്ക്കുനൽകുവാൻ
വരുമളവിലവരുടയ കരഗളിതമാണെന്നു
വീണാധരൻ മുനി ശങ്കിക്കുമാറഹൊ
കുസുമചയമുടനുടനെ പലദിശികൾ വീഴ്ചയും
കണ്ടുകണ്ടാനന്ദമോടെ നടന്നിതു
ഇവപലവുമധികസുഖ രുചിവിശദമത്രിതൻ
പാവനമന്ദിരം മെല്ലവെ നാരദൻ
അടയുമളവുടജഭുവി തപനശശിപാവക
രാരഹൊവന്നതെന്നാടൽതേടീടിനാർ
മുനികൾപലരമലരുചി വിലസുമിവനാരെന്നു
മാനസെ ചിന്തിച്ചു മേവും ദശാന്തരെ

ചരണയുഗ മെതിയടികൾ കരതളിരിൽ വീണയും
ചാരുവാം കുണ്ഡികാ രുദ്രാക്ഷമാല്യങ്ങളും
വിരൽനഖരമിടയിലിടെ മഹതിയുടെ തന്ത്രിയിൽ
വീണാധരൻ മുനി താഡിച്ചുകാണായി
വരമതിലുവിധിയുടയ തനയനിഹ നാരദൻ
വന്ദ്യനാംമാമുനി താനെന്നുനിർണ്ണയം
ശ്രുതി മുനികൾകരുതിയവരധികബഹു മാന്യനെ
ശുശ്രൂഷചെന്നുനാം സല്ക്കരിച്ചീടുക
ശ്രുതിവചനമരുളിയവരുഴറി നടകൊണ്ടിതു
ചേതസിമോദേന നാരദ സന്നിധൌ
യതിവരരുമമിതരുചി വിധിവിഹിതപൂജയ്ക്കു
മെത്തിനാർ പാദ്യാദികൊണ്ടങ്ങു ശിഷ്യരും
ദയിതയൊടു സഹിതമുനി സുകൃതനിധിയത്രിയും
ദമ്പതിമാരൊത്തു പൂജയെ നൽകുവാൻ
മതിയിലതി കുതുകമൊടു വിധിസുതനെയാദരാൽ
മാനിച്ചു പൂജിച്ചിരുത്തി യഥാവിധി
കുശലമപി വിധിസഹിത മവരുടനെചോദിച്ചു
ക്രൂരോടെ നാരദനോടനസൂയയും
ത്രിഭുവനവു മഖിലദിശി സുകൃതിജനമന്ദിരം
ത്രാണനംചെയ്തിങ്ങു പോന്നിടും മാമുനെ
തവചരണയുഗളമിഹ ഉടജഭുവിവെയ്കയാൽ
താപങ്ങൾ ഞങ്ങൾക്കു തീർന്നിതു ചേതസി.
കരചരണനയനയുഗ രഹിതരുടെ വക്ത്രത്തിൽ
കോരിയൊഴിച്ചുള്ള പീയൂഷമായിഹ
നയനയുഗ കലുഷതകളകലുമൊരു വിഗ്രഹം
നേരിട്ടുകാണായതെത്രയും വിസ്മയം
ജഡതടിയെയടവിനൊടു കഠിനചുമടേററിയും
ജീർണ്ണപർണ്ണങ്ങളോടൊത്ത തരുപോലെ
കുസുമചയ ഫലരഹിത കിസലയവിഹീനമായ്
കാനനെമേവുന്നിതീരണ്ടു ശാഖികൾ

ഇവരുടെയ ഉടജമിതി ചിലരിതിനെ ചൊല്ലുവാ
രീയുടലിന്നുകൊണ്ടു ബന്ധം വിഭൊ
വിപിനമിതിലുടജഭുവി യഖിലമൃഗഃസവിതെ
വന്നകംപൂകുവാൻ തോന്നിയതെന്തഹൊ
മുനിതിലക മഹതിധര പറകതൊ
മോദേന ചൊല്ലുകിൽ കേൾപ്പൂൻ
അതിനതൊതി മമമന സി പെരികെയ
ലാതങ്കമൊട്ടേറെ നീങ്ങിടും മാമുന
മുനിദയിതയുടെ വചനമധു വൊഴുകി നാരദ
മാനസമാംസരസ്സേറെ നിറകയാൽ
മതിയിലൊരു മധുലഹരിപരവശതയാ മുനി
ഏതുമെ ചൊല്ലുവാനാവതല്ലാഞ്ഞുടൻ
വലയുമളവവിടെയൊരുസുകൃതഫല ഭാസ്കരൻ
വന്നങ്ങുദിച്ചിതു മാനസപ്പൊയ്കയിൽ
ഇതുഖിലമവിടെയുടനകലുമളവന്മുനി
കാരുണ്യശാലി സതിയനസൂയയെ
തൊഴുതു നയവിനയഗുണ സഹിതമധുവാണികൾ
താഴ്മയോടിത്തര മോതിത്തുടങ്ങിനാൻ
സതിയുടയ മുഖകമല തൊടുകുറിയിൽ മിന്നിടും
സാദ്ധ്വീ ഭവതിയെന്നോതുന്ന സജ്ജനം
വേതിതവ മഹിമയതു പറവതിനശേഷനും
ഭാവിച്ചതെങ്കിലൊ ഭോഷനാമായവൻ
കതിർമതികളുദയമതു ഭവതിയുടെ കാരണം
കാമ്മേഘവർഷവും താവകം കാരണം
തവമഹിമ പറവതിനു അരുതരുതു നായികെ
തന്നീട വാഞ്ഛിതം ചൊല്ലുവ നംബികെ.
മമമനസിതവമഹിമ ചെറുതുചിലതോർത്തിഹ
മോദേനകാണ്മവാൻ വന്നേനറിഞ്ഞാലും
സതിയൊരുവളടിയന്റെ നയനയുഗസന്നിധൌ
സിദ്ധിക്കുമെന്നോർത്തു ദർശനംചെയ്യുവാൻ

ഭൂമിയാദ്യമഖിലപുരി മുഴുവനിഹചുററിഞാൻ
ഏറ്റപാതിവ്രത്യശാലിനിയെ കാണാത്തതിമൂലമവൾ
തവമഹിമ മമമനസി ഉദയമതു ചെയ്കയാൽ
താപനാശനത്തിനായ് പൊൽവളരത്നങ്ങൾ
സതികൾപലർകടലയിതു ഝടിതിയതിൽവേകിച്ചു
സല്ക്കരിക്കുന്നവളാരെയും കാണാഞ്ഞു
വ്യഥയൊടനെപലദിശികൾ പട്ടതയൊടുചുററിഞാൻ
വ്യൎത്ഥമാസ്സുന്നിതു കാലവുംപോയിതു
ഭവതിയുടെകരതളിരിൽ കടലയിതനല്ലവൻ
ഭാവിതംമാമകം സാഫല്യമാകുമോ
അകമലരിലിവനിലൊരു ചെറുതുകൃപവന്നീടി-
ലാതങ്കമൊക്കയും തീൎന്നിടുംനിൎണ്ണയം
മുനിയുടയ മുഖഗളിതവചനമിതികേട്ടോരു
മാമുനിപത്നിതാൻ മോദിച്ചുവാങ്ങിനാൾ
ഹൃദയമതിലഖിലപതി പരവരനെയോൎത്തവൾ
ഹവ്യവൽവേകിച്ചു മാമുനിക്കേകിനാൾ
കലഹമതിലധികരുചിയുടയമുനി നാരദൻ
കയ്യിൽവാങ്ങിടിനാനാനന്ദപൂൎവ്വകം
പതിവ്രതകളിതുസപദിസകലജനമീക്ഷിച്ചു
പാരംപുകഴ്ത്തുവാൻ ഞാനിന്നുകാരണം
വരുവളവുവരെയുമഹ മഖിലദിശിചുററുവൻ
വീൎയ്യങ്ങളൊക്കയും വാദിച്ചുതീൎക്കുവൻ
തരുണിജനമിതുകരുതി സപദിപലർകേഴണം
താവകമായിടും മാഹാത്മ്യമോതണം
അതിനുതവഭവതി കൃപവരുവതിനുസാമ്പ്രതം
അംബികെനിൻപദം കുപ്പുന്നുഞാനിതാ
തൊഴുതുമുനിയതിനുവിട വിരവിനൊടുവാങ്ങീട്ടു
തോഷമോടെ മുനിനാരദൻമെല്ലവെ
കുലതരുണിമണികൾപലർ മനതളിരുവാട്ടുവാൻ
കൊല്ലംദഹനനെ കയ്യേന്തിമാമുനി

പവനസുതതരനിമിഷ മതിലനലനേകവാൻ
പണ്ടുലങ്കാപുരം കൊള്ളിവെച്ചെന്നപോൽ
സകലപുരവരമതിലും ത്വരിതമുടനെത്തിനാൻ
സാദ്ധ്വിമാരുള്ളങ്ങൾ ചുട്ടുതള്ളീടിനാൻ
വനദഹനനരികെവരുമളവിലവർസങ്കടം
വാവിട്ടു ചൊല്ലുന്നതെങ്ങിനെയെന്നപോൽ
മുനിയെയൊരു വനദഹനനിതികരുതി നാരികൾ
മാനസതാപേന മേവിനാരേവരും
ഭുവനതലമഖിലദിശി തരുണിജനമാനസം
ഭൂയോപിചുട്ടു ചുട്ടങ്ങുചെന്നീടിനാൻ
പുരവരവു മവിടവിടെ തെരുതെരവെ പിന്നിട്ടു
പാരംപരിഭവം നാരിമാൎക്കേകിനാൻ
ത്വരിതമതി കുതുകമൊടു ഗഗനഭുവിപോയിതു
തുൎണ്ണംഗമിച്ചിതു സത്യലോകംമുനി
തരുണിജനനയനജല മൊഴുകിയതുവാരിധി-
ക്കാരാൽഗമിപ്പതൊ വെന്നുശങ്കിച്ചിടാം
സരസിരുഹ ഭവനുടയ പദതളിർകൾ കുമ്പിട്ടു
സാദരംഭാരതിക്കാശു കാണിച്ചിതു
മുനിദയിതയൊരുവളിഹ കടലയിതവേകിച്ചു
മാന്യയാം സാദ്ധ്വീയനസൂയയാമവൾ
കനിവിനൊടു കടലയിതു കരതളിരിൽ നൽകിനാൾ
കണ്ടവർ കണ്ടവർ കൊണ്ടാടുമാറവൾ
മതിയിലതികുതുകമൊടു ഭവതിയിതു ഭാരതീ
മോദേനവാങ്ങീട്ടു നോക്കീടവേണമെ
മഹതിധര മുനിയുടയ മധുരമൊഴിയാകൎണ്യ
മോഹവും കോപവും താപവും തേടിനാൾ
ഹൃദയമലരെരിയുമൊരു ദഹനകണമെങ്കിലും
ഹാഹേതിഭാരതി മോദിച്ചുവാങ്ങിനാൾ
നയനയുഗസലിലമതു പെരികെയൊഴുകീടിലും
നാട്യംകുറച്ചീല ഭാരതീ തെല്ലുമേ

മുനിയുടെയ മോഹനരുചി സഹിതമധുവാണികൾ
മാധുൎയ്യമെങ്കിലും മാനസം വേകയാൽ
മനസിവ്യഥമപെരുകിയൊരു മൊഴിയുമഥവാരാതെ
മാനിച്ചുനോക്കി മുനിക്കു നൽകീടിനാൾ
സുരമുനിയുമിവളുടെയ മാനമതികൾ സൎവ്വവും
തിരെനശിച്ചിതെന്നോൎത്തു വാങ്ങീടിനാൻ
തൊഴുതുമുനി വിടതരിക ജനനിയിതപോകുന്നു
താമസിയാതെ ഞാൻ വന്നിങ്ങു കണ്ടിടാം
ധവളരുചിവിലസുമൊരു നെടിയഗിരി കൈലാസെ
ധാവനംചെയ്യുവാൻ ഭാവിച്ചു നാരദൻ
പരമശിവദയിതയവളഹമതികൾ മാറുവാൻ
പാരം പരിഭവം മാനസെ ചേൎക്കുവാൻ
അതിനുബത സമയമിതു കളയരുതു ചെറുമെ
ആതുരയായിടും പാൎവ്വതി നിൎണ്ണയം
ജടയിലിഹ മരുവുമവൾ സുരതടിനി സുന്ദരി
ജാഹ്നവി കാണവെ പാൎവ്വതി കേഴവെ
ഹിമഗിരിജാകരതളിരിലടിയനിതു നൽകുവാൻ
ഹാഹന്തതാപങ്ങളല്പന്നമാക്കിടാം
മതിയിലതി കുതുകമൊടു ഉടൽപകുതി വാങ്ങിനാൾ
മാരനെക്കൊല്ലിച്ച മാനിനിയാമിവൾ
പശുപതിയുമിവൾവശഗനിതികരുതി മാനസെ
പാര മഹങ്കാരമെന്നുവന്നീടുകിൽ
കളവതിനു ചെറുതുശിവനന്നമതികൾ തന്നിടും
കണ്ടിടാമാശ്ചൎയ്യ മേതൊരു ജാതിയും
ഇതിപലവു മകതളിരിലമല മുനി നാരദൻ
ഇംഗിതമോരോന്നു ചിന്തിച്ചു ചിന്തിച്ചു
രജതഗിരിയതിനരുകിൽ നിമിഷമതിലെത്തിനാൻ
രഞ്ജിതമായോരു ധൂൎജ്ജടീമന്ദിരെ
മുനികൾപലരഖിലഋഷിമഹതിധരർവീണകൾ
മോദേനപാടുന്ന ഘോഷങ്ങൾ കേൾക്കായി

ശ്രുതിനിനദശ്രവണരുചി സുരമുനിയെയാനന്ദ
ശ്രേയസ്സിനാധാരപാത്രമാക്കി ജവം
മഹതിയതിലതിവിശദനിതിവിരുതുവിട്ടീടു
മാരാരിവൈഭവം മോക്ഷദംനിശ്ചയം
സദനമതിലരികിലിഹ മുനിവരവുപാർത്തുടൻ
സോപാനദേശത്തു നന്ദിതാൻ വാഴുന്നു
ഇവനുടയ അനുമതിയോടചലമിതിലേറിടാ
മേവനുമെന്നുറച്ചാജ്ഞ വാങ്ങിടിനാൻ
ഗിരിശിഖരി ഗിരിജയൊടു മണിരചിതപെയ്യുകെ
ഗംഭീരഭാവേന മേവുന്നൊരീശനെ
പദകമലയുഗളമതു തൊഴുതുമുനിനാരദൻ
വേദാന്തവേദ്യനെ വാഴ്ത്തിനാനേററവും
പുരമഥനഹൃദയമതു ചെറുതുമുനിവേദിച്ചു
പാർവ്വതീദേവിയോടേവ മുണത്തിനാൻ
സകലജഗദധിപനുടെ ഉടൽപകുതിശക്തിനീ
സാദ്ധ്വിമാർകൈതൊഴും സാനന്ദരൂപിണീ
തവകരുണമയിചെറുതു ഝരികയതുകാരണം
താപങ്ങൾക്രൂടാതെ സാദ്ധ്വിയെത്തേടിനേൻ
ഒരുപൊഴുതുസകലദിശി പുകഴുടയമാമുനി
ഓതിടാമത്രി യനസൂയ പത്നിയും
അവരുടയൊരുടജമതിലധികജവമെത്തിഞാ
നായവളമ്പോടെ വാങ്ങിപ്പചിച്ചിതു
അതുഭവതികരുണയൊടു കടലയിതനോക്കുകെ-
ന്നാതുരഭാവേന നല്കിനാൻമാമുനി
സതികൾകുലമകുടമണി വിലസുമവൾസാദ്ധ്വിതാൻ
സന്ദേഹമില്ലതു ചൊല്ലിടാംനിശ്ചയം
മഹിമപെരുതവളുടയ കണവനുടെവൈഭവം
മാഹാത്മ്യമീദൃശ മെങ്ങുമുണ്ടായിടാ
അതിശയമിതഖിലദിശി പറവതിനുപോകുന്നു
അംബികെചിന്മയീ പാഹിമാമീശരീ

ഭവതിയുടെകരുണയതു വരികരികിലെപ്പൊഴും
ഭാഗ്യവാനായിടും ഞാനെന്നുനിണ്ണയം
സതിയുടയഹൃദയമലർ പൊളിയുമളവിങ്ങിനെ
സന്താപമേകുന്ന നാരദവാണികൾ
ശ്രവണയുഗസുഷിരവഴി ഹൃദയമലരുൾപ്പുക്കു
ശ്രോത്രങ്ങൾനേത്രങ്ങൾ ഗാത്രങ്ങളൊക്കയും
കനൽചിതറുമധികവ്യഥ പറയുവതിനാളല്ല
ക്രോധംപുരാദക്ഷയാഗത്തിലീവിധം
വരികിലതുമിതിനരുകിൽ വരുവതിനുസംശയം
വാവിട്ടലജ്ജയാമാമുനിക്കേകിനാൾ
കരതളിരിൽഗിരിജയൊടു കടലമണിനാരദൻ
കമ്പിട്ടുവാങ്ങിസ്തുതിച്ചുഭപായിടിനാൻ
ഝടിതിപുനരനഘമുനി നിമിഷമൊടുപൂകിനാൻ
ഝങ്കാരഘോഷേണ വൈകുണ്ഠമെത്തിനാൻ
കുടതഴകളിരുപുറവുമരിയ പല ചാമരം
കൂട്ടമെവീശുന്നിതാകവെ ദേവികൾ
മുനികൾപലർശ്രുതികളതി വിശദമൃദുഗാനവും
മദ്ദളമാദിയാം വാദ്യഘോഷങ്ങളും
ഉരഗവരസുകൃതനിധിയുടലുമൊരു മെത്തയായ്
താരാർമകളൊടു മേദിനിതാലവും
കരകമലയുഗളമതിലുടനുടനെടുത്തവർ
കോമളഗാത്രിമാർ വീയുന്നിതേററവും
കരവലയഗണമടവിൽ കിലുകിലനെശബ്ദവും
കാർവ്വണ്ണമന്ദിരം കണ്ടാനതിശയം
വിരവിനൊടുസുഖപവന നഖിലദിശിയേററുടൻ
വേദാന്തമൂത്തിതെളിഞ്ഞുവിളങ്ങുന്നു.
സുരമുനിയുമമലരുചിവിലസുമഖിലേശനെ
സാനന്ദമോടുകൈക്രൂപ്പിവണങ്ങിനാൻ
മുരമഥനകരയുഗള മതിനെയുടനീക്ഷിച്ചു
മാനാസെശങ്കിച്ചിതീവിധം മാമുനി

സരസിരുഹമുകുളമൊടു സുരുചിയത്തുകൊണ്ടഹൊ
സാദൃശ്യമേകുന്നൊരിവിരാതന്നുടെ
കുചയുഗളമത്തുതടവി വരികയത്തുകാരണം
കോമളമാംകരം രക്തസാദൃശ്യമായ്
ഇതിമനസിമുനികരുതി മുരമഥനവൈഭവം
പേർത്തുംവിചാരിച്ചു വീർത്താൻതെരുതെരെ
ഫണിശയനനവിടെ മുനിവരുവതിന്നുമുന്നമെ
ഫുല്ലാംബുജേക്ഷണനീക്ഷിച്ചുവെച്ചിത്തു
സകലജഗദധിപനുടെ ഹൃദയമതിലേറാതെ
സന്തതം ലോകത്തിലൊന്നുമുണ്ടായിടാ
മുരമഥനനുടയകളി മഹിമയത്തുചൊല്ലുവാൻ
മായക്കധീനമാണൊക്കയുമാകയാൽ
പറയുവതിനൊരുവനിഹ തുനിയുകിലസാദ്ധ്യമാം
പാരംപരനുടെ മാഹാത്മ്യമത്ഭുതം
മുരമഥനനൊടുമുനിയും ചെറുതുമറവെന്നിയെ
മോദേനനേത്രാന്ത സംജ്ഞകൊണ്ടോതിനാൻ
പിതൃജനകനൊടുസകലമമമുനിനാരദൻ
പാരംപരാധീനഭാവേന കേൾപ്പിച്ചു
അനുമതിയോടമിതരുചി കമലമകൾമേവിടും
സന്നിധിക്കാശ്രുതാൻ മോദേനപോയിത്തു
കമലഭവസുതമുനിയെ കമലമകളീക്ഷിച്ചു
കൊണ്ടാടിവാഴ്ത്തി കൊടുത്തിത്തുപൂജയും
മുനിതിലകനതികുതുക നയവിനയമാനസൻ
മേദിനീകേൾക്കവെ യോതിനാനിദൃശം
മമജനകപിതൃദയിതെ മലർമകളെനായികെ
മായെഭവതിമാം പാലിക്കവേണമെ
ഭവതിയുടെകരുണയൊടു മഖിലദിശിചുററിഞാൻ
ഭാഗവതപ്രിയെ സാദ്ധ്യമിഴെത്തേടിനേൻ
മുനികളുടെഉടജമതിലൊട്ടുവിലഹമെത്തിനേൻ
മാഹാത്മ്യമേറീടു മത്രിതന്നാശ്രമെ

സകല ഫലകുസുമങ്ങളു വിടപിയുതമാത്രമം
സാർവ്വാകമെന്തിടാ സർവ്വസൌഭാഗ്യദം
അതിഥിജനമവിടെവരു മവരളവുചൊല്ലിടാ
നാവതല്ലെന്നു ചൊല്ലിക്കിഞ്ഞാനക്കഥാ
അമൃതനിധിയവളൊരുവ ളഖിലദിശിസാദ്ധ്വിയെ
ന്നാരുംകഥിച്ചിട്ടമത്രിതൻ ഭാമിനി
കരതളിരിലടിയനയി കടലയിതുനല്കിനേൻ
കല്യാണഗാത്രി പചിച്ചതന്നീടിനാൾ
മമജനനിഭവതിയിതൊരനൃതമൊഴിയല്ലകേൾ
ജന്മാന്തകാരിണി നോക്കീടവേണമെ
പരവശതപെരുകിമുനി മഹതിധരനിങ്ങിനെ
പേർത്തും പറഞ്ഞു കരത്തിലേകീടിനാൻ
മലർമകളുമതിനെയുട നലിവിനൊടുനോക്കിനാൾ
മായെക്കസൂയതാനൊട്ടേറെ വായ്ക്കയാൽ
മുഖകമലമനതളിർകൾ വിരവിലിഹവാട്ടിയ
മാമുനിനാരദൻ പോകട്ടെവിദ്രുതം
ഇതിമനസികരുതിരമാ തിരികെയതുനല്കിനാൾ
ഓതീലമാമുനി കേൾക്കമാറൊന്നുമെ
കുസൃതിപെരുത്തുടയമുനി തൊഴുതുവിടവാങ്ങിനാൻ
കണ്ടിലശംക്കപായങ്ങളൊന്നുമെ
ചിലകലഹമിടയിലിഹ വരുവതിനുവേണ്ടിഞാൻ
ചിത്തത്തിലോർത്തുടനിത്തരം ചെയ്കതും
സഫലമതുവരുവതിന സമയമതുകാത്തുഞാൻ
സുദ്യോഗമിച്ചിടാമുദ്യോഗ പൂർവ്വകം
പലവുമിതിമനസിമുനി കലഹരുചിനാരദൻ
പാരാതെചിന്തിച്ചു നിർഗ്ഗമിച്ചീടിനാൻ
കമലഭവതനയമുനി വെളിയിലഥപൂകവെ
കാമിനിമാരോർത്തിതോരോന്നതിങ്ങിനെ
ത്രിഭുവനവുമുടനുടനെ നിയമനലയങ്ങളും
ത്രൈലോക്യരക്ഷയും ചെയ്തിങ്ങുവത്തിക്കും

അഖിലജഗധിപരുടെ സുകൃതഫലമാസ്വാദി
ച്ചാനന്ദമോടെയിരുപ്പോരു ശക്തികൾ
പദവിയിതുവരുവതിനു പതിവ്രതകൾ കാത്തിടും
പാദാരവിന്ദങ്ങൾതോറം വസിപ്പവർ
സതികളിതിജഗദഖിലം പുകഴടയദേവികൾ
സാദ്ധ്വികൾക്രപ്പിടും സാനന്ദതൃപ്തികൾ
പലസുകൃതഫലനിരകൾ പലതുമുടനാജ്ജിച്ചു
ലീലാവിനോദനാമീശനെ സേവിച്ചു
ലയരഹിതപദവിയിതു വരുവതിനുകാംക്ഷിച്ചു
ലബ്ധമായോരുസതീപദ വൈഭവം
ഒരുനിമിഷമതിലവിടെയൊരു മുനിയകററിനാൻ
ഓത്താലിതെത്രയും ചിത്രമത്യത്ഭുതം
ഉമയുമഥവിധിദയിത മലർമകളുമിങ്ങിനെ
ഉന്മാദവിഭ്രമ ചിന്തയാമേവിനാർ
പതികളൊടുകലഹമഥ പതിവ്രതകൾക്രൂട്ടിനാർ
പാരംപരിഭവമേകിനാരന്വഹം
സകലഭുവിപുകഴടയ മഹിമപെരുമത്രിതൻ
സാദ്ധ്വിപോൽ പതിയനസൂയയാമവൾ
ചരിതമതുവിധിതനയ മുഖഗളിതവാണിയാൽ
ചേത്താപരിഭവം ഞങ്ങൾക്കുതീക്കുവാൻ
ചെറുതുകനിവകതളിരിലൊരുനിമിഷമുണ്ടെങ്കിൽ
ചാരിത്രദൂഷണ മുണ്ടാക്കിഞങ്ങളിൽ
സതിമഹിമപെരുകുമളവവളിലൊരു ദൂഷണം
സന്നദ്ധരായങ്ങു ചെന്നുനല്കീടിനാൽ
മനതളിരിൽമരുവിനൊരു വ്യഥകളുതീന്നിടും
മാനമായ് ഞങ്ങളും വാണുകൊള്ളുംചിരം
അതിനുവഴിവരുവതിനു പ്രിയരെയിഹവേലകൾ
ആമോദമോടും തുടരാഴ്കിൽഞങ്ങളും
കെട്ടതിയകമലരിലതികഠിനമതുകാരണം
കെട്ടപോംദുബ്ബലമാരാ മബലകൾ

ഇനിസതികൾമൊഴികളതി കെട്ടതിയൊടുകേൾക്കയാ
ലിതമായ്ക്കമ്മമാരോൎത്താർ ത്രിമൂൎത്തികൾ
കമലഭവഹരിഹരരു മിതിസാവഴിതേടിനാർ
കാമിനിമാരുടെ വാൎത്ത രക്ഷിക്കുവാൻ
തരുണിജനമവരൊഴികെ ദുരിതമറ്റുചെയ്യുവാൻ
കാരണം ലോകത്തിലാരുമെ വന്നിടാ
ത്രിഭുവനവു മരനിമിഷമതിലുടനെയുണ്ടാക്കി
ത്രാണനം ചെയ്തഴിച്ചീടുന്നൊരീശന്മാർ
തരുണിജനമിവരുടയ മധുരതരവാണിയാൽ
പോരായ്മയാരോന്നു ചെയ്തതിങ്ങോൎക്കുകിൽ
ത്രിഗുണമയിസകലചര മചരമിവയൊക്കയും
താൻതന്നെകാരണമായിടും ശക്തിയെ
ഒരുവനിഹവിരവിനൊടു ചെറുതുതടവെന്നിയെ
നേരെയറിഞ്ഞിട്ടു നീക്കുന്നതെങ്ങിനെ
വിധിയുടയമതിയുടയ വിധി ഹരിഹരാദികൾ
ബോധവിഹീനരെപ്പോലെ ചെയ്താരിദം
യതിയുടയ വടിവുമൊരു നയവിനയ വാണിയും
യാചകവൃത്തിക്കു ചേൎന്നുള്ള വേഷവും
ഉടജമതിനരികിൽജവ മമലമുനിയത്രിത-
ന്നുദ്യാനദേശത്തു ചെന്നിറങ്ങീടിനാർ
വെളിയിൽ മുനിവരുവതിനു സമയമറ്റുപാൎത്തങ്ങു
വേദാന്തമൂൎത്തികൾ മൂവ്വരും മേവിനാർ
നദിയിൽമുനിമുഴകി നിജനിയമമതിൽ നില്ക്കവെ
നാന്മുഖനാദികൾ ചെന്നിതു മന്ദിരെ
സപദി സതി മുനിദയിത യതിവരരെയീക്ഷിച്ചു
സാദരം പൂജിച്ചിരുത്തിയഥാവിധി
അഘമഖിലമകലുമിവരമൃത നിധിതുല്യരാ
ലാശിസ്സുവാങ്ങേണമെന്നനസൂയയും
കനിവിനൊടു മനതളിരിലധികകൊതി കൈക്കൊണ്ടു
കാംക്ഷിതംചോദിച്ചു മേവിനാൾ സുന്ദരി

ചതിയുടയ യതിവരരെ മവളൊടു ചതിച്ചിതു
ചാതുര്യവാണികൾ കൈതവമൂർത്തികൾ
കലുഷതകളകലുവതിനുചിതമാരി തീർത്ഥങ്ങൾ
കന്മഷനാശന ക്ഷേത്രങ്ങളൊക്കവെ
അടവിഗിരിതടഭുവികൾ കറിനമഹിമഭൂമികൾ
കേടകന്നീടുവാൻ ചുററിനടന്നിഹ
വരുമളവിലടവിതല മതിനിടയിൽ വെച്ചഹൊ
നേരെവരുന്ന യതികൾ പറകയാൽ
ഉടജമിതിലൊരുവളിഹ പഥികജനഭോജനം
ഊർജ്ജിതമായിട്ടു നല്കിടും സാദരം
മരുവുമിടമിതി യതികൾ പറകയതുമൂലമായ്
മാന്യേഭുജിപ്പതിന്നിച്ഛയാ വന്നിതു
അശനമിഹതരുമൊ ശിവെ പാകിവിഹനിന്നിടാ
മല്ലായ്കിലല്ലഘലോടെങ്ങാനുമാടിടാം
ഭവതിയുടെ കരുണചെറുതകമലരിലുണ്ടെങ്കിൽ
ഭാഗ്യവത്തുക്കളാം ഞങ്ങളോ നിർണ്ണയം
സതിയുടയ മുഖകമലഗളിതമധുവർണ്ണവാൻ
ശ്രോത്രങ്ങൾ ഞങ്ങൾക്കു പാത്രങ്ങളാകുമോ
പതിവ്രതകൾ തെളിവുകളുവതിനുവിധിയോർക്കാതെ
പണ്ടഹൊ സൃഷ്ടിച്ച ദോഷവശത്തിനാൽ
ഇവിടെ മുനിസദനമിതിലിവളുടയ ഭക്ഷണം
ഈശരായുള്ളവർ യാചകരായിതും
ഹൃദയമതിലൊരുവനപി വരുവതിനെയോർക്കാതെ
ഹാ കഷ്ടമിങ്ങിനെ ചെയ്താലിതെവരും
വിധിയുടയപിഴവുചെറുതകമലരിലോർത്തു താൻ
വേധാവുനിഷ്ഫലവെ ചൊല്ലിനാളത്തരം
യതിവരരെ വന്ദിവിട വരുവതിനുമുന്നമെ
നീ... ...കൾ ചെയ്തിങ്ങുപോരുവിൻ
വരനടയനികടമതിലശനമതു ചെയ്തിടാം
വന്നീടുവിനഹം നല്കുവൻഭോജനം

ആവരവരിതുകളെയൊരു വചനമതുചൊല്ലിടാ
മാമെന്നുചൊല്ലീടിലാകുലം തീൎന്നിടും
തവവചനാദവിധെ വയമശനമതു ചെയ്തിടാം
താവകംവാചികം ഞങ്ങൾക്കു സമ്മതം
അശനമതു തരുമളവിൽ ചിലമുറകൾ ചൊല്ലിടാം
ആശയംഗൂഢമാണായതിൻ നിശ്ചയം
യതിവരരെയശനമിഹ കൊതിയളവുനല്കുവാൻ
യാതൊന്നുവാഞ്ഛിതം നല്കുവൻസാദരം
സതികളുടെ മുടിമകുടമണിയൊടിടർ ചെയ്തിടും
സാദ്ധ്വിയാൽ വാഞ്ഛിതം സാധിക്കുമെന്നവർ
തെളിവിനൊടുവെളിയിലൊരു നളിനിയുടെ സന്നിധൌ
ചീളെന്നുചെന്നവർ നിഷ്ഠകൾചെയ്തുടൻ
തിരികെയവർവരുവതിനു മുനിയുമൊരുകാൽക്ഷണം
അത്രിയുംപാൎത്തളവെത്തിനാർ മൂൎത്തികൾ
ഉടജവരനികടഭുവി ഝടിതിജലപാത്രവും
കേടകന്നീടുവാൻ പാദ്യവും നല്കിനാൻ
അശനമതി നമലമുനിയരുകിലിലവെച്ചിതു
ആനന്ദമേകിടും തണ്ണീർകുടിക്കുവാൻ
ഇലകളതിനരുകിലവർ സവിധഭുവിവെച്ചുട
നീഷലെന്ന്യേമുനിപത്നീ വിളമ്പുവാൻ
അടവടകൾപലതുമൊരു തളികയതിൽവെച്ചുട
നാനന്ദവാണീയനസൂയ നില്ക്കവെ
യതികൾമുനിദയിതയവൾ വചനമതുപേക്ഷിച്ചു
യാചിതംഭക്ഷണം നല്കുവാനോതിനാർ
ചതികരുതിവിരുതുപലതുടയ യതിമാരിവർ
ചാരിത്രഭംഗത്തെയാശിച്ച പൂരുഷർ
ഇവരിവിടെവരുവതിനു പലതുമഥകാരണം
ഈഷലില്ലിന്നിവർ മൂൎത്തികൾമൂവരും
കമതിസുരമുനിയുടയ വികൃതിയുടെകാരണം
കാമിനിമാരുടെ കാംക്ഷിതംനല്കുവാൻ

ഹരിഹരന്മഹവിധിയുമുടനുടനെ ചിന്തിച്ചു
ഹാ കഷ്ടമിങ്ങവർചെയ്തതു നിശ്ചയം.
കലഹമൊട്ടമുറകളും മുറകളുടെമാററവും
കാരണംനാരികളല്ലാതെ വന്നിടാ
പരനമിഹ വരനമൊരു കരുണചെറുതുണ്ടെങ്കിൽ
നേരോടെവാശത്തമേകുവാൻ നൽവഴി
അരുളുപരംപുരുഷവരിയിതിനുവഴി നല്ലോന്ന
മാദ്യന്തരൂപഭൊ സന്മയചിന്മയ
അമൃതമൊഴിപറവതിനു സമയമിഹവന്നിതു
അല്ലായ്കിൽചാരിത്രഭംഗവും വന്നിടും
ഇതികരുതിമനമിളകിയൊരു വഴികൾകാണാഞ്ഞു
നേത്രജലം മേഘവാരിക്കു തുല്യമായ്
മനമലരിലെരിവുപെരുതുടയസതി കേണുത
ന്നാനനംവാടി ഭ്രമിച്ചുനോക്കീടിനാൾ
വരനരുകിൽയതികളുടെ ഇലയിലഹൊമൂന്നുപേർ
നേരാസ്ലിളങ്ങുന്ന ബാലരെക്കാണായി
കനകസുമസമരുചികൾ വിലസുമവരാനനം
കണ്ടാൽകലിമലം തീരുംരസായനം
ശശിയുമിവരുടയ മുഖരുചികളിതുകണ്ടിടിൽ
ശങ്കയില്ലെത്രയും നാണിച്ചുപോയിടും
അമലർസുതരവരെയവൾ മനസിബഹുചിന്തയാ
ലാനന്ദരൂപരെ വാരിയെടുത്തിതു
അനൃതമൊഴി പകരുവതിലധികദുരിതംതനി
ക്കാരാലൊഴിപ്പാനുപായങ്ങളോത്തവൾ
വസനമുടനിവിടെയൊരു നിമിഷമതുനീക്കിഞാൻ
വത്സക്കസ്തന്യവും നല്കുന്നതാകിലൊ
ദുരിതഫലമൊരുപൊഴുതുമിവിടെ വരുവീലയെ
ന്നോരോരുചിന്തയാൽ നീവിയെനീക്കിനാൾ
തനയരെയുമഴകിനൊടു മടിയിലവൾ വെച്ചിട്ടു
സ്തന്യം ഭുജിപ്പിച്ചു തൃപ്തിവരുത്തിനാൾ

[illegible] നാമത്തുകൊണ്ടുതാ
[illegible] താൻ തൊട്ടിലുണ്ടാക്കിനാർ
[illegible] ദികളോടമാർ മൂവരും
[illegible]
[illegible]തൊഴുതു വിടകൊണ്ടിട്ടും
സാദരം താൻ പുത്രരെ രക്ഷിച്ചുമേവിനാർ
പലദിനവുമിടയിലിടെ കഴിയുമളവേ [illegible]
പാർത്ഥിവ പുത്രരിലുള്ളനുകമ്പയാ
സതിപതികൾ തനയരുടെകളികളതു [illegible]
സന്തോഷവാരിയിൽമുങ്ങിയാണീടിനാർ
അംഘശമനരിവർ തനയരുദയമതു ചെയ്തിടാ
നാരാഞ്ഞുതേടി തപസ്സുചെയ്തീടിനാർ
പലയുഗവുമിടയിലിടെ കഴിയുമളവേകളാ
ലീലാവിനോദരിവർതാൻ പ്രസന്നരായ്
കഠിനമുനിയപ്പുമവർ നിയമമതുകൊണ്ടഹൊ
കാരുണ്യമോടു വരവുംകൊടുത്തിടിൽ
ഒരുപൊഴുതു ദുരിതഹരർ ജനനമതുചെയ്തിട്ടും
ഓരോരൊലീലകൾചെയ്യാനവനിയിൽ
സുകൃതനിധി സതിപതികളിവരെ ബഹുമാനേന
സ്തന്യംകൊടുത്തുമണച്ചും വളൎത്തുവോർ
മനുജജനമിവരുടയ സഗുണമയരൂപത്തെ
മാനസെ ചിന്തിച്ചു കാണ്മവാനാഗ്രഹാൽ
ജപതപവു മതികഠിനവ്രതവുമതനുഷ്ഠിച്ചു
ജന്മങ്ങൾ കോടി നയിപ്പിച്ചുതേടുന്നു
സതികൾ ചിലരധികതപമഹിമയതുകൊണ്ടുതാൻ
സാധിച്ചുകൊള്ളുവോരീശ്വരസംഗതി
ഒരുനിമിഷമതിലിവിടെ തനയരിവരായ്വന്ന
തോൎത്താലതിശയമെന്തുചൊല്ലുന്നുഞാൻ
സതിപതികളിവരുടയ സുകൃതഫലമോൎത്തുവാൻ
സാരസസംഭവൻകൂടെ വലഞ്ഞീടും

തനയരിവരിതികരുതി മുഹുരപിനദാന്യരെ
താരാട്ടുവാനുള്ളയോഗം ഭവിച്ചതും
ഇരവുപകലിവരുടയ ദുരിതഹരരൂപത്തെ
നേരാകെക്കണ്ടിങ്ങു സേവിച്ചുകൊള്ളുവാൻ
ഇടയരുളിയിലുസകലമമരമുനി നാരദൻ
ഈർഷ്യാൻമുദാ സുരലോകംവെടിഞ്ഞിട്ടു
ഒരുപൊഴുതു കലഹമുനിയിവിടെയുടനെത്തിനാൻ
നേരോടെസർവ്വവും ചൊല്ലിനാനാത്രിജം
മനസിയതികുതുകമൊടു മഹതിധരമാമുനി
മാനിച്ചു പൂജയുംവാങ്ങിനടന്നിതു
പതിവ്രതകൾ മഹിമകളെയറിവതിനവേണ്ടി ഞാൻ
പാരംപണിപ്പെട്ടു ചെയ്തോരുവേലകൾ
ഹരിവിധിയും ഹരനുമിഹ തനയരിതിപാഴവാൻ
കാരണമായ്വന്നതോർത്താലിതുകഷ്ടം
അചരമിഹചരവുമപി വിവിധമിതുസർവ്വവും
ആരഹൊ സൃഷ്ടിച്ചുരക്ഷിച്ചഴിപ്പവർ
ഇവരുടയ ഗുണഗണമിതഖിലമുരചെയ്യുവാ
നേവനുമാളാകയില്ലാതൊരീശരന്മാർ
അഖിലജഗദധിപരിവരമിതഗുണശാലിക
ളാക്കുമേഭക്തിയും മുക്തിയും നൽകുവോർ
ജനിമരണജലധിയിവരരുകിലണയാതവർ
ജന്മികളായിതൊ നാരികൾവാർത്തയാൽ
ഹരിഹരഹാ ഹരിഹരരൊ കമലഭവ ഹാഹേതി
ഹൈരണ്യഗർഭൊതാതേതി മാമുനി
ഹൃദയമലരുരുകി മുനിപലവഴികളോർത്തുതാൻ
ഹാകഷ്ടമിദൃശം യോഷമാരാൽവരും
ഇരുളതിനുതപനനിവവിരുതരിവർ മൂവ്വരും
ഇന്നഹോ മായക്കധീനരായ്വന്നിതു
അറിയുവതിനകമലരിലൊരുവനുമെയെത്താതൊ
രാനന്ദരൂപിണിയാകുന്ന ശക്തിയെ

മനുജജനമറിവതിനാ പ്രകൃതിയുടെവൈഭവം
ന്യൂനംപണിപണിയാണെന്നതാകിലും
സുകൃതിജനമടയുമൊരു പദമുടയൊരീശന്മാർ
സൂക്ഷ്മാനന്ദരൂപികളായോരിവരെയും
വലയുമളവിവിടെയൊരു ചെറുവടിവുചേർത്തിയ
ലീലകൾ ശക്തിതന്നത്ഭുത മെത്രയും
വിരുതുപെരുതിതിനെയിഹകരുതുമളവാരുമെ
ഖേദിക്കയില്ലിവൾ ശക്തികളത്ഭുതം
കലുഷതകളിവരുടയ കളയുവതിനിന്നുഞാൻ
കാർത്ത്യായിനി രമാ ഭാരതിയാദിയാം
സതികളൊടുവിരവിലവർ സവിധഭുവിഗോപ്യമായ്
സത്യമാംവാർത്തകൾ കണ്ടുചൊല്ലീടുവൻ
ഇതിമനസികരുതിമുനി രജതഗിരിയേറിനാ
നീശാനിയെക്കണ്ടു കൈക്കൂപ്പിമാമുനി
തൊഴുതുമുനി ഗിരിജയുടെ മലിനതകൾകണ്ടിട്ടു
താഴ്മയോടിങ്ങിനെ ചോദിച്ചിതാദരാൽ
ഭവതിതവമുഖകമലരുചിയഖില മിങ്ങിനെ
ഭ്രുതികുറഞ്ഞിട്ടു കണ്ടതില്ലെന്നുമെ
നയനജലമിടയിലിടെ യൊഴുകിയതുപോലെയും
നാഥെ നമുക്കിന്നുതോന്നുന്നതെന്തഹൊ
തൊഴുതുമുനിപലവുമിവ പറയുമളവംബികാ
താഴ്മയോടെ മുനി തന്നോടുണർത്തിനാൾ
ഹരിവിധികൾ ചിലദിവസമിടയിലിടെവന്നവർ
പാരിടവാർത്തകളോരോന്നുരപ്പതിൽ
പലദിനവുമിവിടെയവരനസൂയതൻ മന്ദിരെ
പോകേണമെന്നതൊ ചൊൽവതുംകേട്ടുഞാൻ
ഒരുദിവസമിവിടെഹരി വിധിയുമുടനെത്തിനാ
രൊത്തവർമൂർത്തികൾ മൂവരുംചൊല്ലിനാർ
മുനിയുടയദയിതയവളനസൂയയാം സാദ്ധ്വിയെ
മാരാരെ ചെന്നുനാം നോക്കിടാം വൈഭവം

ഇതിവചനമരുളിയവരുഴറിനടകൊണ്ടിട്ടു
ഈശനെകണ്ടീലപിമാത്രനേരവും
മുനിതിലക പലദിശികൾ വിരവിനൊടുതേടിഞാൻ
മാമുനി പോയിട്ടു വത്സരമൊന്നഹൊ
ഗിരിജയുടെ മൊഴികളതിപരവശതയോടുതാൻ
ഗൌരവഹീനമായ്ക്കേട്ടോരു നാരദൻ
ക്ഷണമവിടെയൊരു നിമിഷമകതളിരിലോൎത്തുതാൻ
ക്ഷീണഭാവേനപറഞ്ഞിതു മെല്ലവെ
ഗിരിതനയെസതിഭവതിയിവിടെയൊരു സംശയം
ഗീരുക്കൾകേൾക്കയാലുല്പന്നമായിതു
പറവനതുഭവതിയൊടു സകലജഗദീശ്വരീ
പാൎവ്വതീകേൾക്കുക ഞാനിങ്ങുരച്ചിടാം
ഒരുദിവസമൊരുപൊഴുതു ഭവതിയഹമത്രിത
ന്നോമനപത്നിയാളനസൂയ മന്ദിരെ
സതിമണികൾതൊഴുതുപണി വിടകളതുചെയ്യിട്ടും
സാദ്ധ്വിതൻചാരിത്രവീൎയ്യങ്ങൾ കാണ്മവാൻ
മതിയിലതികുതുകമൊടു മഹതിയതുമേന്തിഞാൻ
മാന്യെഗമിച്ചപോതാശ്ചൎയ്യമൊന്നഹൊ
ചിലപഥികരിടവഴിയിലടിയനൊടു ചൊല്ലിനാ
രാലോകനംചെയ്യുന്നൊന്നുറച്ചന്നു ഞാൻ
ഉടജമതിലധികജവമണയുമളവന്തികെ
ഉണ്മയായ്ബാലർകൾ മൂന്നുപേർതൊട്ടിലിൽ
തളവളകളിളകുമൊരു രവവുമവർകേളിയും
താളങ്ങൾമേളങ്ങളൊക്കവെ കണ്ടുഞാൻ
തപനരുചി കലരുമിവരമിതഗുണശാലികൾ
താപത്രയാപഹരത്തിതൻ പുത്രരൊ
പറകിലതുപെരികെസുഖമതിനുകൊതി മാനസെ
പൂൎണ്ണചന്ദ്രാനനെ താപസീരത്നമെ
മമവചനമതിലധിക രുചികലരുമായവർ
മോദേനചൊല്ലിനാരീദൃശം വാണികൾ

ഭാ[illegible]ക്ഷിതിയിൽ കപടമതുചെയ്യുവാ
നാശാവൊടുവധിച്ചോരു കണ്ണനിന്നെ
ഭുവനതലമഖിലമുടനിടരൊഴികെ കാത്തിടും
ഭൂതേശനാദികൾ കൈതവം ചെയ്യുവാൻ
തരുണിയുടെവചനമതിലധികരുചി പൂണ്ടവർ
തോല്പിച്ചുകൊള്ളുവാൻ വന്നാർ യതികളായ്
സതിയിവളിലനൃതമൊഴി കരുതിയവരേവരും
സന്താപമോരാതെ ബാലകരായിഹ
കളികളതികുതുകമൊടു തുടരുമിവർ ഞങ്ങളാൽ
കൊണ്ടാടിതൊട്ടിലിലാട്ടുമാറായിതു
പരമരസകളികളിതു കരുതുമളവാരുമെ
പാർക്കിൽപരമാത്മമേതുമറിഞ്ഞിടാ
ജനിമരണജലധിയുടെ തിരയിലുഴലുന്നനാം
ജ്യോതിസ്സുധാകരശിംശിതം കാണുമൊ
ഇതിവചനമവരുടയ തിതിന്നെ യഹമാകുന്നു
ഉൾത്താരിലേറ്റമുദിച്ചതു കാരണം
അപ്പൊഴുതിലതികുതുകമനൃതയതിബാലരെ
ആമോദമോടുചെന്നുതാൻനോക്കും ശാന്തരെ
കരികൾചിലതവരിലിഹ പറവതിനുകണ്ടുതാൻ
കുന്നിൻകുമാരികെ ചൊല്ലുവാൻ കേൾക്കണെ
മുരമഥനഹരവിധികളിവിടെമുനിബാലരായ്
മേവുവാൻകാരണമില്ലെന്നു ബോധിച്ചും
മുനിയെതിരവരിവർ വചനമതിൽ സംശയം
മാനസെവരട്ടിച്ചു നോക്കുവാൻ വന്നൊരാൾ
ഭവതിയുടെവചനമതു മവരുടയവാർത്തയും
ഭേദമില്ലെന്നതാസ്സുന്നതു കാരണം
തനയരവരിവരറിക അതിനഹിസംശയം
താപേനവാഴ്ചുപോക്കിടാം നിശ്ചയം
വരികതവഹിതമതിൻ സുഹൃദടിയനുണ്ടഹൊ
വൈകുണ്ഠമാശ്രുനാം വൈകാതെ പോകണം

കമലമകൾസവിധമൊരു നിമിഷമതിലെങ്ങുക
കാൎയ്യങ്ങൾബോധിക്കുമായവൾ നിശ്ചയം
കനിവുചെറുതവളിൽ മമഹൃദയമതിലുണ്ടഹൊ
കാമാരിതൻപ്രിയെ പോകയെന്നാൻമുനി
മുനിയുമപിഗിരിജയൊടു മമൃതനിധിവൈകുണ്ഠ
മാരാഞ്ഞിടുന്നതുംബോധിച്ചിതിന്ദിരാ
സപദിനിജസഖികളൊടു തുടരുമളവന്തികെ
സോപാനവീഥിക്കു നേരെയിറങ്ങിനാർ
ഉമയുടയകരതളിരിലധികവ്യഥയോതുവാ
നുദ്യോഗമോടെ പിടിച്ചുടനിന്ദിരാ
കുശലമതുപറയുമളവഖില ചരിതങ്ങളും
ക്രുദ്ധോടെനാരദൻ നേരെകഥിച്ചിതു
വിധിതനയൻനടനവരു മധികജവമെത്തിനാർ
വേധാവിരിക്കുന്ന സത്യലോകത്തിലും
കമലഭവദയിതയൊടു സകലമപിനാരദൻ
കൊണ്ടാടിവിസ്തരിച്ചേവമോതീടിനാൻ
പറവനിഹഞാടിയനിത വഴികളതുകേൾക്കുവിൻ
ക്രുദ്ധോടെനേരായ മാൎഗ്ഗംശ്രവിക്കുവിൻ
സതിയുടയവിരുതുചെറുതകമലരിൽ വെക്കൊലാ
സത്വരംസാദ്ധ്വിയനസൂയ തന്നുടെ
പദതളിർകൾതൊഴുകിലിഹ വരരെയവൾ തന്നിടും
പോക നാം ബാലരെക്കാട്ടിടാം പോരുവിൻ
ഹൃദയമലർ വിരിയുവതിനദയരവി നാരദൻ
ഹൃദ്യമാംവാണികൾ രശ്മിക്കുതുല്യമായ്
വരുടയചരിതമതു മുനിയുമുരചെയ്കയാൽ
വാച്ചോരുമോദേന യാത്രചെയ്തീടിനാർ
വിരവിനൊടുഉടജമതിനരികിലവരെത്തിനാർ
വൈരംവെടിഞ്ഞനസൂയയെത്തേടിനാർ
മുനിദയിതസത്രീയവരെ വിധിവിഹിതപൂജയാ
മോദേനപൂജിച്ചിരുത്തി യഥാസുഖം

കമലഭവസുതമുനിയുമഖിലമിതു കാണ്മവാൻ
കാത്തവരൊന്നുതാൻ പൂജയെവാങ്ങിനാൻ
സതിപതികളിവരെ ബഹുമതിയൊടഥ കുമ്പിട്ടു
സന്തോഷമോടവരീട്ടശം വാഴ്ത്തിനാർ
പലയുഗവുമധികതപമുടയവർകൾ തേടിടും
പാർവ്വതീഭാരതീ യിന്ദിരാദേവികൾ
വനവിടപിളടയിലൊരു കുടിലുടജസീമനി
വന്നതഹോഭാഗ്യ മെന്നാരിരുവരും
ഭവതികളെയൊരുനിമിഷ മൊരുവനിഹകാണ്കിൽ
ഭാഗ്യവന്തുക്കളിൽ ശ്രേഷ്ഠനാമായവൻ
പലജനനതതനിരകൾ തപമഹനന്തുട്ടിയാൽ
പാരംപണിപ്പെട്ടു കോടികൾ ജന്മനി
സുകൃതഫലമൊരു ചെറുതുചെറുതുമുടനാർജ്ജിച്ച
സാദ്ധ്വിമാർ നിങ്ങളെക്കാണ്മതിന്നാശയാ
കഠിനതപമുടയ യതിപദഖിയിതുദർശനം
കണ്ടേൻ ദുരിതൌഘനാശനം മോക്ഷദം
തരികവരമമലമുഖി രജതഗിരിനായികെ
ഭാരതീപത്മജജായെവാഗീശ്വരി
മുരമഥനഹൃദയഭുവി വടിവുടയലക്ഷ്മിഹൊ
നേരോടെഞങ്ങളെ കാത്തരുളംബികെ
സതിപതികളിതിപലവു മമൃതമൊഴിതൂകവെ
സന്തോഷമുൾക്കൊണ്ടു ചൊല്ലിനാർശക്തികൾ
സതിവിരുതുപെരുതുടയ സകലജഗദംബികെ
സാമ്പ്രതംഞങ്ങളെ രക്ഷിക്കവേണമെ
പിഴകൾതവമഹിമചെറുതകമലരിലാക്കാതെ
ഘാതകംചെയ്യുവാൻവന്ന യതികളെ
മുനിദയിതെ ഭവതിയിഹ കപിതമതികൊണ്ടഹൊ
ധന്യേശിഷ്യക്കളാസ്വത്തിച്ച കൊള്ളുവാൻ
ഭവതിയൊരുമൊഴിയരുളി പെരികെയതുദുസ്സഹം
ഭാഗ്യക്ഷയമഹൊ ഞങ്ങളിലേകിനീ

ജനനിയുടെജനനിതവ പദതളിർകൾസന്തതം
ജ്ഞാനാത്മികെയിതാ കൂപ്പിടും ഞങ്ങളെ
സുതകളിതി കരുതിയിഹ വിധവതകൾനീക്കിനി
സൃഷ്ടവാം മംഗല്യഭിക്ഷയെയേകുക
കണവരൊരുചെറുപിഴവു ഭവതിയൊടുചെയ്കിലും
കാരുണ്യവാരിധെ മാനസേ വെക്കൊലാ
വരരെവയം പലദിശികളുടനടനെതേടിയും
വാടിയോടുന്നനാൾ നാരദൻചൊല്ലിനാൻ
ഭവതിയുടെസദനമതിൽ യതികൾചിലർമായയാ
ചെന്നൊരുകൂട്ടു ബോധിച്ചുമാനസെ
ഉഴറിജവമിവിടെവയമതിസുകൃതിസേവിതെ
ഉജ്ജിതംമംഗല്യ ഭിക്ഷനല്കംബികെ
ഇതിവചനമബലകള മടിമലർകൾകൂപ്പിനി
നത്യാകുലത്തൊടു ചൊൽവതു കേൾക്കയാൽ
അദ്ഭുതാധിമിതഗുണ മഹിമനിധിയത്രിയും
ആകലംശക്തികൾക്കുള്ളതറികയാൽ
അയിഭവതിജവമിവരെ സുതരുടയസീമനി
ആക്കീടുകായവർ നോക്കട്ടെബാലരെ
അതുപൊഴുതുമുനിദയിത യരുളിയുടനാജ്ഞയെ
മാതംഗിമാരോടു തൊട്ടിലിൽതേടുവാൻ
സതിയുടയഅന്നമതിയോടവരുമഥ തൊട്ടിലിൽ
സാധ്വിമാർതമ്പതിയാരെന്നു തേടിനാർ
അറിവതിനുചെറുതു കഴിവവരിലുടനില്ലാഞ്ഞു
ആത്മാരാമവരോർത്താർ പലതരം
സതിയുടയമതിയതിലെ നിയതിയതു നീക്കുവാൻ
സ്രഷ്ടാവുപോലും തുനിഞ്ഞാൽ കഴിവരാ
കലതരുണിമണികളിതു കരുതിമരുവീടണം
കാത്തുകൊണ്ടീടണം ചാരിത്രമേററവും
ഇതിമനസികരുതിയവരധിക ബദ്ധമാനേന
മാതാവതാമനസൂയയെ നോക്കിനാർ

അപ്പൊഴുതുമുനിദയിത കരുണയൊടു ചൊല്ലിനാ
ളാതങ്കമൊക്കവെ നീങ്ങുമാറിവിധം
വ്രതമതിനു ചൊല്ലുപിഴവൊഴികെ നിറവേറുവിൻ
വൈരംവെടിഞ്ഞു സുഖിച്ചുവാണീടുവിൻ
വാരെയിഹ തരുവനിത കരതളിർകൾ കാട്ടുവിൻ
നേരെയറിയുമാറേകുന്നുണ്ടു ഞാൻ
ഇതിപലവുമമിതരുചി തരുണിമണിമാരോടു
ഈഷലകറ്റുവാൻ ചൊന്നോരനന്തരം
ദയിതയൊടുസഹിതരവ മേവരുചിപൂർവ്വവൽ
ദ്രവ്യങ്ങൾമൂർത്തിയിൽ ചേർത്തങ്ങുമേവിനാർ
സതിപതികൾ പദതളിർകൾ തൊഴുതുവിട വാങ്ങിനാർ
സാരാംശമൂർത്തികൾ നാരായണാദികൾ
വിധിതനയമുനയുമിവരരികെ ബഹുതുഷ്ടനായ്
ബോധിച്ചുമേവിനാനാനന്ദപൂർവ്വകം
ഹരനുമപിവിധിയുമുടനമരമുനി നാരദൻ
ചാരെ രമാദികളേവരും കേൾക്കവെ
മുരമഥനനൊരുവചന മവിടെയുരചെയ്തിതു
മാരാരി തന്മുഖമീക്ഷിച്ചുമെല്ലവെ
സതികളൊടുചതിയരുതു പിഴകളതു ചെയ്യൊലാ
സന്താപമായവർക്കാരുമേകീടൊലാ
സതിയുടയമഹിമയതു പറകിലരുതാർക്കുമെ
സന്താപമിങ്ങിനെ ഞങ്ങൾക്കു വന്നതും
സകലജഗദറിവിനിഹ സുരരസുരമാനവർ
സന്തുഷ്ടരായീശരേവ മോതീടിനാർ
സതിപതികളവരിരുവർ സപദിമുനി പതിയും
സത്യസന്താപികളായിട്ടു മീശരെ
തൊഴുതുതൊഴുതടിമലർകൾ തുണയരുളുവേണമെ
കോഴയൊഴിച്ചിങ്ങു ഞങ്ങളെക്കാക്കണെ
ഇതിമുനിയുംദയിതയൊടു സഹിതനഥ കൂപ്പിനാ
നെത്രയും സന്തുഷ്ടരായോരു മൂർത്തികൾ

ദയിതയൊടുസഹിതദിവസവരിലതിതുഷ്ടരായ്
ദമ്പതിമാരൊത്തു വാഴ്ന്നിനാരവരും
അവരവർകൾ സദനമതിലധികജവമെത്തിനാ
രാനന്ദമോടും സുഖിച്ചുവാണീടിനാർ
അഖിലജഗദധിപതികൾ ഹരിവിധികളീശനും
അത്രിതൻപത്തനെ പുത്രരായ്വന്നതും
അവരുടയപ്രണയിനികളുകമലരു നൊന്നതും
അന്നനസൂയതാൻ കാത്തുരക്ഷിച്ചതും
കലതരുണിമണികളുടെ സതിമഹിമ ഗർവ്വമാം
കേടകന്നീടുവാനോർത്തുതാൻ ചെയ്തതും
കണവരുടെവിരഹമതു പെരുകിമധുവാണികൾ
നാണംവെടിഞ്ഞത്രി പത്നിയെക്കണ്ടതും
മമിവഴിലൊരുപൊഴുതും വരികയില്ല പൂർവ്വകം
മംഗല്യഭിക്ഷയെ യാചിച്ചുകൊണ്ടതും
തൊഴുതുകഴലബലകളുമളവിൽ മുനിപത്നിതാൻ
തോഷിച്ചുബാലരെ വിട്ടേച്ചുകൊണ്ടതും
സതിചരിതമഹിമയിതു സകലമുടനോർക്കുകിൽ
സാധ്വിയാരെന്നതു ശങ്കിയായ്കാരുമെ
പതിവ്രതകൾപകലിരവു പണിവിടകൾ ചെയ്തിടും
പാത്രമനസൂയതാൻതന്നെ നിശ്ചയം
വിധിതനയനിതിവചന മഖിലദിശിചെന്നുടൻ
വൃത്താന്തമൊക്കയും കൊട്ടിപ്പരത്തിനാൻ
അസുരസുരവരരുമഖിലചില ജഗമൊക്കവെ
ആരുമനസൂയവൃത്തമോതാതവർ
പകലിരവുപലദിശികളുനില ജവമെന്നിലും
പാരംപണിപണി കാണുവാൻ ദുർല്ലഭം
കലിമലമിതകലുമിതു യുവതിജനമോക്ഷദം
കാമാരിമുഖ്യരും കൈതൊഴും വിഗ്രഹം
പുരമഥനഹരിവിധികൾ പലരുമിതിനൊത്തിടാ
പ്പാപവിനാശനം പാലിക്ക സന്തതം

സതിയുടയമഹിമയിതു കരുതിമതിതേറന്നീ
സംഭ്രമംനീക്കുകെന്നോതിനാൾ രംഭയും
ധരണിസുരതനയ തവ ദുരിതമതിനീക്കനീ
നാരിയിലുള്ളോരു മോഹമകറ്റെടൊ
സുരതരുണിയിതിവചനമരുളി നടകൊള്ളവെ
ചാരത്തടുത്തുതടുത്തു ദ്വിജസുതൻ
പറകപറകൊരുചരിതമതിമധുര മിന്നിയും
നിറന്നമാനസം കൂറോടെ ചൊല്ലെടൊ
ദ്വിജതനയവചനമതി പരവശതയാകേട്ടു
ദിവ്യയാംരംഭയും ചൊന്നാൾ പതുക്കവെ
പറവനിഹമധുരമഹ മതിനുപണിയെങ്കിലും
പാവകപത്നിയാം സ്വാഹാചരിതവും
ദുരിതമതിപെരുതുടയചരിതമതു സർവ്വവും
പാരാതെചൊല്ലുവൻ നാളെയെന്നാൾ കിളി.

സതിയനസൂയാ പാതിവ്രത്യ മാഹാത്മ്യം
മൂന്നാം അദ്ധ്യായം സമാപ്തം.

—:0:—

# നാലാം അദ്ധ്യായം.

——:൦:——

പാരകശാരികെ പറയുകിന്നിയും
പരകരംഭതാൻ പറഞ്ഞവൃത്താന്തം
തുളസിദാസനോടുരച്ചതൊക്കയും
തെളിഞ്ഞുചൊല്ലെടോ ചരിത്രമെപ്പേരും
ഗുണനിധിയാകും ഗണപതിയെന്നിൽ
തുണയരുളെന്നു പറഞ്ഞു പൈങ്കിളി
സുരതരുണിതാനരുളിയപോലെ
ചരിത്രമത്രയും തെളിവിലോതിനാൾ
തുളസിദാസനീ തെളിഞ്ഞുകേൾക്കെടോ
കളമൊഴിമാരിൽ കൊതിയകറ്റെടോ
വിരുതുചെറവള്ളോരനലപത്നിതൻ
ചരിത്രമൊട്ടുഞാൻ പറഞ്ഞുകേൾപ്പിക്കാം
അനലദേവനെ വരിച്ചുസ്വാഹയു-
മനന്തരാഗേണ വസിച്ചുകൊള്ളുമ്പോൾ
ജ്വലനനെയവളണഞ്ഞുവാഴ്കയാൽ
ജ്വലിച്ചൊരഗ്നിയാൽ തപിച്ചദേഹയും
തപിച്ചദേഹത്തിൽ കുളുർച്ചവന്നിടാ
തിരിക്കയില്ലിഹ മരിച്ചുപോകിലാം
എരിച്ചിൽകൊണ്ടവൾ സഹിച്ചുകൂടാതെ
ചരിച്ചുശീതളജലാശയംതേടി
നടന്നിടുംനേരം കുമുദവല്ലഭൻ
തുടന്നുമെല്ലവേയുദിച്ചുപൊങ്ങിനാൻ
ജലധിവാരിയിൽ കുളിക്കുംസ്വാഹയെ
കലാനിധിയൊന്നു കനിഞ്ഞുനോക്കിനാൻ
കുളുർമ്മതിയുടെ വെളുത്തശോഭയും
കുളുർത്തമേനിയും തെളിഞ്ഞവക്ത്രവും

ളരച്ചുസ്വാഗതാൻ ശശിതന്നോടായി
തിരിച്ചുഗറെട്ടെ യടുത്തുകാണാമൊ
ശിശിരദീധിതെ യിനിയൊരുദിനം
നിശിയിലെങ്കിലും തരം വഭികയാമൊ
വദിക്കുമായവളിടത്തിൽ മാനസ
മുദിച്ചുനില്ക്കയാൽ ശിശിരദീധിതി
മറിച്ചുചൊല്ലുവാൻ കുറച്ചുതാമസി-
ച്ചുരച്ചുസ്വാഗതം പറയുവാൻപണി
സുരതചാതുര്യ്യവിരുതുകൊണ്ടെന്നെ
സുരതിയിൽ മതിമയക്കിയിങ്ങിനെ
പിരിഞ്ഞുപോയിടിലെരിഞ്ഞിടുംമനം
തരികപോർമുല പുണൎന്നുകൊള്ളട്ടെ
ചതീയരുതരുതമലെസുന്ദരീ
മതിയതിൽകൊതി പെരുകിടുന്നമെ
ഭവതിപോയിടിൽ വലകൊണ്ടുള്ളംമൊ
നവനമാരഹൊനമുക്കചെയ്യുവാൻ
ധനഞ്ജയൻതന്നെപിരിഞ്ഞുഞാനിനി-
ത്തനിയെക്കാണ്മവാനിടവരുത്തുമൊ
കനകമാനായിക്കപടമാരീചൻ
തനിയെസീതയെ യിരുത്തിയപോലെ
കണവനെയൊട്ടങ്ങകററിവെയ്ക്കുവാൻ
തുണയൊരുത്തനങ്ങെനിക്കു കിട്ടുമോ
പലവിധമിതി പറഞ്ഞുഖേദിച്ചും
ചലിച്ചമാനസം തളൎന്നിതേററവും
തരുണിമാർമണെ തവമുഖം മറ-
ന്നരനിമിഷംഞാൻ പൊറുപ്പതെങ്ങിനെ
നിറഞ്ഞവേദന പിരിഞ്ഞുകൊള്ളുമ്പോൾ
പറഞ്ഞൊരുമൊഴിയുരച്ചുകൊള്ളുന്നേൻ
തരംവരുന്നേരമണഞ്ഞുപുൽകിടാം
തരികനുജ്ഞയെന്നുരച്ചു പോയിനാൾ

മറച്ചുതാൻ ചെയ്ത ദുരിതകർമ്മത്തെ
കുറച്ചുനലനും ധരിക്കരുതെന്നും
മുഴുത്തമാരമാലൊഴിച്ചുകൊള്ളുവാൻ
കൊഴുത്തചന്ദ്രനെ കുതുകംപൂൽകിനേൻ
കൊതിയാലെചെയ്തേനറിഞ്ഞതില്ലാരും
മതിയിലിന്നിയും ശശിയിലാഗ്രഹം
പെരുകിടുന്നിതങ്ങൊഴിച്ചുകൊള്ളുവാ-
നൊരുതരംതരം ലഭിപ്പതെങ്ങിനെ
മനസിചിന്തയാലുഴന്നസ്വാഹയും
മനോമലരേററമുഴന്നുമേവിനാൾ
ജ്വലനനുംചെറുതകമെചിന്തിച്ചാൻ
ബലാലിവൾക്കൊരു കളങ്കമേറ്റുവാൻ
കപടമായിവളൊരുപുരുഷനെ
സപദിയോർപ്പിതെന്നെനിക്കു സംശയം
പെരികെയോക്കിൽ ചിലതുചിഹ്നങ്ങ
ളുരികെകാണുന്നി തതിന്നുകാരണം
വെറുപ്പുമാനസത്തകത്തുകാണുന്നു
കറുത്തഭാവവും പുറത്തുകാണുന്നു
രതിയിങ്കൽ മതിമറന്നുകാണുന്നു
രതിക്കു മോഹവും കുറഞ്ഞുകാണുന്നു
വിരുതുചെററിവൾ മതിയിലുണ്ടെന്നു
കരുതുവാനിവൾ വഴിയതുകാട്ടി
ചതിച്ചുമുന്നമെ തപസിവാഴുന്നാൾ
കൊതിച്ചതായവൾ നിവൃത്തിചെയ്യുവാൻ
കനിഞ്ഞുകാട്ടിയ കളികളൊക്കയും
മനസിശങ്കകൾ വഴിയരുളുന്നു
വനിതമാർമനോഗതിയൊരുത്തനും
നിനച്ചുകൊള്ളുകിലറിവതുപണി
കുറച്ചുകൈതവം ഗ്രഹിച്ചുകൊള്ളുവാ
നുറച്ചുമാനസേയുറച്ചുകൌശലം

തനിക്കൊരുമന്ത്രം സഹജമാണതു
നിനച്ചസിദ്ധികളകന്നു നേടിടാം
ഹവിസ്സതൊക്കയും വഹിച്ചുകൊൾകയാൽ
ഹുതവഹനെന്നാ പ്രസിദ്ധിവന്നതും
ലഭിച്ചതൊക്കയു മടക്കിവെച്ചിടാം
ലഭിച്ചതൊക്കയും ദഹിച്ചുപോക്കിടാം
തിരഞ്ഞെടുത്തിടാ മകററിവെച്ചേക്കാം
തിരഞ്ഞുവേറാക്കി പചിച്ചുകൊണ്ടിടാം
പുറത്തുവെച്ചേക്കാ മെടുത്തുഭക്ഷിക്കാം
നിറപ്പിഴപോലും കുറച്ചുവന്നിടാ
തപിച്ചിടാതെല്ലും രമിച്ചുവാണിടാം
കൃപീടയോനിതൻ വിശേഷമത്ഭുതം
ഒരുദിനമവനരച്ചിതായ്യന്താൻ
പരവശതകൾ പറഞ്ഞുകൊള്ളുന്നേൻ
ശ്രവിച്ചുകൊള്ളെടോ മദീയദുഃഖങ്ങൾ
ഭുവനമൊക്കയു മടങ്ങുമേവണം
ഹവിസ്സതൊക്കയും പചിച്ചുദേവക
ളവസരംനോക്കി കൊടുത്തുകൊള്ളണം
അഹന്നിശമഹം സകലലോകത്തും
അഹൊനിരന്തരം ചരാചരത്തിലും
ക്ഷണംക്ഷണംചെന്നു ചരിച്ചുകൊള്ളണം
ക്ഷണേനഞാനതും നയിച്ചുപോരുന്നു
യജനശാലയിൽ തരുണിമാർകളും
യജനവേലയിൽ മുനികളുമായും
സുരതരുണികളരികെ വന്നിടും
സുരവരരൊടും കലൎന്നുമേവിടും
സ്മരവിരുതുകൾ നടിച്ചുകൊണ്ടിടും
സ്മരനെയെന്നരുകണച്ചു കൊണ്ടിടും
മനോഭവക്കേളി കൊതിവരുത്തിടും
മനൊഹരെയത്തു പെരികെസങ്കടം

അതിന്നായൊരു വഴിയുരച്ചിടാം
മനംതെളിഞ്ഞുനീ രതികസമ്മതം
അരികെ നീ മുദാ വസിച്ചുകൊള്ളുകിൽ
സുരതനായകം തരുവതില്ലെടൊ
ബകനുനിന്നെയാൻ വിഴുങ്ങിവെച്ചുകൊ
മനംതെളിഞ്ഞുനീ രതികസമ്മതം
പുറത്തു നീ മുദാ വരുന്നതാകിലൊ
കുറച്ചുമുമ്പു വരിച്ചുകൊൾകെടൊ
വമിച്ചുകൊള്ളുവനാരച്ചു നീയ്യെങ്കിൽ
രമിച്ചുവാഴ്കനീയെനിക്കു സമ്മതം
കൃശാനുചൊന്നവാറനുജ്ഞയേകിനാൾ
കൃശോദരീമുദാ അകക്കാമ്പുമേവിനാൾ
ജ്വലിച്ചുസ്വാഹയെത്തിരഞ്ഞു ശോഭനം
വഹ്നിയതികൃശതനായിത്തീൎന്നു
കുറച്ചുനാൾചെന്നോരളവിലേകദാ
പുറത്തുപോരുവാൻ തുനിഞ്ഞുസ്വാഹയെ
വമിച്ചുപാവകനുരച്ചിതോമലെ
നമിച്ചുസന്ധ്യയെ വരുന്നതുണ്ടുഞാൻ
വെളികൾകാണാതെ ഒളിച്ചുവാണനീ
തെളിഞ്ഞുകാണ്കെടൊ വെളിസകലവും
കളികളാടിനീ കുളിച്ചുപോരിക
കളഭചന്ദനക്കുറികൾചാൎത്തുക
കരുത്തകുന്തലിൽ തൊടുത്തമാല്യങ്ങൾ
നിറച്ചുകെട്ടിനീ യരികെവാഴ്ക
മദനലീലയിലഭിരുചിമമ
ഹൃദയവേദിയിലുദിച്ചുകൊള്ളുന്നു.
വനിതമാർമണെ കുളിച്ചുപോരിക
മനോഭവന്റെ കളികളാടിടാം
അനലഗീരിതി ശ്രവിച്ചുസ്വാഹയും
മനംഗരാഗേണ നടന്നിതുവേഗം

ശശാങ്കനെനിനച്ചുരുകിമാനസം
ശശിമുഖിനാളിക്കരയിലെത്തിനാൾ
സുധാകരനാദിച്ചുടൻ പൊങ്ങിയ
സുരനദിയുടെ ഝരികളിലെത്തിനാൻ
ദാനാതിശയാരു മനംഗദീപകം
ഫണിഗണംപോലെ പിണഞ്ഞുതേടിനാർ
ശിശിരദീധിതി മധുരപീയൂഷ
മശിച്ചുശോഭിച്ച വളൻഗാത്രവും
കഴിഞ്ഞവൃത്താന്തം പറഞ്ഞിരുവരും
കുഴപ്പമൊക്കവെ യകററിമേവിനാർ
അടുത്തുകണ്ടിടാമിതിപ്രതിജ്ഞചെ-
യ്തുദധിപതിതന്നെ വെടിഞ്ഞുസ്വാഹയും
കുളികഴിഞ്ഞവളണിഞ്ഞുഭൂഷണം
കളഭകുങ്കുമക്കുറിതിലകവും
തളവളകളും കടിയരഞ്ഞാണം
കളകളരവം കൊലുസ്സുതണ്ടയും
കനകകാന്തിയോടിടയുമംബരം
അനലനായിക ഉടുത്തുകെട്ടിനാൾ
വരനൊടുമൊന്നു മരുവിമോദമായ്
നിരന്തരമേവം പലദിനങ്ങളും
കഴിഞ്ഞുപോമളവനലനെ മറ
ച്ചൊഴികെയായവൾക്കൊരുവഴികാണാ-
ഞ്ഞുഴന്നുസ്വാഹയും സുധാകരൻതാനും
പഴുതുകാണുമ്പോളണഞ്ഞുപുൽകിയും
കുഴപ്പമോരോന്നേ പറഞ്ഞുഖേദിച്ചും
മുഴുത്തുവേദനപിരിഞ്ഞുകൊള്ളുമ്പോൾ
അകത്തനലനങ്ങടക്കിവെക്കുന്നാ
ളകത്തുഖേദമോടടങ്ങിവാണിടും
കരളിലെപ്പൊഴുമണിമതിതന്നെ
കരുതിസ്വാഹയുമിരുന്നുകൊണ്ടിടും

വെളിയ്ക്കപാവകൾ വമിച്ചിട്ടുന്നാളി-
ലൊളിച്ചു ചന്ദ്രനായ് രമിച്ചുകൊണ്ടിടും
പലദിനമവരനലനെച്ചതി-
ച്ചലിഞ്ഞുമോദമായ് രമിച്ചുവാണിതു
അറിഞ്ഞതില്ലൊന്നും ധനഞ്ജയനേതു
മറിയുവാൻപണി തരുണിമാനസം
തരുണിമാരെയും തിലഗണത്തെയും
തരുണനായിട്ടും ഹയത്തെയുംനന്നായ്
കഠിനവാക്കൊടു കഠിനമർദ്ദനം
കഠിനമായിട്ടും പ്രഹരമീവിധം
വിധിച്ചുശിക്ഷകളറിഞ്ഞുചെയ്യുന്നു
വിധിച്ചുതോക്കാതൊലവന്നിതേവരും
തുളസിദാസ നീ തരുണികൾചതി
തെളിഞ്ഞുഃകൾക്കെടോ പാവനിന്നിയും
ഒരുദിനമവളനലനെഃച്ചന്ന-
ങ്ങിരുവരുംമോദിച്ചനംഗലീലകൾ
തുടൎന്നുമാനസമലിച്ചനലനോ
ടിടരൊടുമവളുരച്ചിതീദൃശം
വരാ ഭവാനൊത്താൻ പിരിഞ്ഞുമേവുമ്പോ-
ളെരിയുമെന്മനം കുളുത്തുകൊള്ളുവാൻ
അകത്തിരുവരും പരസ്പരംവാഴ്വാ-
നകത്തുമോഹമിങ്ങിനിക്കു നായകാ
ഇനിയ്ക്കുവേണ്ടുകിലകത്തടക്കുവാൻ
കനിഞ്ഞുതാവകമുരയ്ക്കുവിദ്യകൾ
അറിഞ്ഞുകൊള്ളുവനാടക്കിനോക്കിടാം
പുറത്തുവിട്ടുഞാനകത്തു മേവിടാം
പ്രണയമുണ്ടെങ്കിൽ തരികവിദ്യകൾ
പ്രണയിനിക്കാശു തരികവാഞ്ഛിതം
പുരാരിയും പുരാ പ്രണയിനിക്കായി
ട്ടുരവാശിയുടൽ പകുത്തുനൽകീലേ

സരോജസംഭവൻ രസജ്ഞനാൎക്കിലെ
സരസ്വതിക്കങ്ങു വസിച്ചുകൊള്ളുവാൻ
മുരാന്തകൻരമക്കിരുന്നുകൊള്ളുവാൻ
പുരാ ഹൃദന്തരം കൊടുത്തതില്ലയോ
പ്രിയതമാ പ്രിയപ്രണയിനിമാൎക്കു
പ്രിയം പരസ്പരം വരാതിരിക്കുകിൽ
പ്രിയതമനൊന്നും പ്രണയിനിയെന്നും
പ്രിയംപറയുകിലനുചിതമല്ലെ
പ്രിയംവദയവളുരച്ചവാഞ്ഛിതം
പ്രയാസമെങ്കിലും കൊടുത്തുകൊള്ളേണം
പ്രണയിനിയെങ്കിൽ പ്രിയംഭവിപ്പത
പ്രണയലക്ഷണ മതെന്നുചൊല്ലുന്നു
ഹിതമവൾക്കന്നു കൊതിച്ചവാറുമെ
ഹുതവഹൻനല്കി മുദാവസിച്ചിതു
പരസ്പരമവരകം പുറമായി
പ്പെരികെമോദേന വസിച്ചുകൊൾകവെ
ഒരുദിനംപ്രിയനനലനോതിനാൻ
വരികഭാമിനി പ്രിയേ ധരിക്കനീ
പലദിനംമമ ജഠരെവാണുനീ
ചിലദിനമിനി വെളിയിൽവാഴ്കെടൊ
യഥാസുഖംനടന്നഴലകററുക
യഥോചിതംപിന്നെയകത്തുവാണിടാം
മുനികൾയജ്ഞങ്ങൾ നടത്തിഞാൻവരാം
മുനിവുകൂടാതെ വസിക്കനീസുഖം
കൃശാനുവാംവരനനുജ്ഞ കയ്ക്കൊണ്ടു
കൃശോദരീയേററം പരവശതയാ
ശശീമുഖംകാണാഞ്ഞുഴന്നുകേഴുമ്പോൾ
ശശധരൻമുമ്പിലുദിച്ചുമേവിനാൻ
ശിശിരകാലമോടിടഞ്ഞവായുവും
ശശിധരൻമൂൎദ്ധാനെരിച്ചമാരനും

നിശിശശാങ്കനും നിറച്ചുള്ളുണിയിൽ
കൃശോദരിയുടെ യരുകിലെത്തിനാൻ
വിരിഞ്ഞൊരുപുഷ്പങ്ങൾ ഭ്രമരസഞ്ചയം
തിരഞ്ഞുമണ്ടുന്നോരളവുനാദവും
ക്ഷണംക്ഷണമിവ പലതുമൊത്തുള്ള
ക്ഷണദസ്വാഹയെ വിളിച്ചതുപോലെ
ധ്വനിയൊന്നുകേട്ടു ഭ്രമിച്ചസ്വാഹയോ
അനന്തരംഗംഗമുരച്ചുകേൾക്കായി
വരികബാലികെ മനോജ്ഞഗാത്രിമാ
തളവളകളുമണിഞ്ഞുകൊള്ളുക
കുചദ്വയത്തിങ്കൽ കളഭംപൂശുക
കുചഭാരംനന്നായ് മുറുക്കിക്കെട്ടുക
കുളുർത്തചൂതത്തിൽ കൊതിച്ചുകോകിലം
തളിർകൾകൊത്തുവാൻ വരുന്നുകാണ്കെടൊ
അടഞ്ഞുമൂടിടും സരോജമൊട്ടുകൾ
തുടന്നിതന്നവും കടിച്ചുകൊള്ളുവാൻ
ചതിയ്ക്കുമായവൻ ധരിച്ചുകൊൾകെടൊ
കൊതിച്ചചഞ്ചുക്കളുയത്തിനില്ക്കുന്നു
ഇതിക്ഷണദതാനുരച്ചതുപോലെ
മതിഭ്രമംസ്വാഹയ്ക്കുദിച്ചുനില്ക്കുമ്പോൾ
നിശാകരനവളരികിലെത്തിനാൻ
നിശീഥിനീതാനും തരുണിയായിതു
അണഞ്ഞുസായകം തൊടുത്തുമാരനും
അണഞ്ഞുപുല്കിനാർ മതിമറന്നുതെ
ഉറങ്ങിരാത്രിയും വെടിയുമാറായി
തുറന്നുകണ്ണുകൾ മിഴിച്ചുചന്ദ്രനും
മനസിചിന്തയാ പരവശനായി
നിനച്ചിതീദൃശം ഏദന്തരെവിധു
ക്ഷണദപോകുവാൻ സമയമാകയാൽ
ക്ഷണംസ്വയംപദം ഗമിക്കയുംവേണം

വഴികളംകാണാതെയിട്ടുഴലും ചന്ദ്രന്ന
വഴികളംചൊല്ലിനാൻ കനിഞ്ഞുസപ്രാഹസം
പ്രിയതമ ഭവാൻ ശ്രവിച്ചുകൊള്ളേണം
പ്രിയംവദാഹം പറഞ്ഞുകേൾപ്പിക്കാം
വരനൊടുചേൎന്ന മരുവിനാനൊരു
വരംലഭിച്ചില്ല വിശേഷമെത്രയും
പറഞ്ഞുകൊള്ളുവാൻ പഴുതുകാണാഞ്ഞു
നിരാശവേദന സഹിച്ചിതിത്രനാൾ
വിധിവശത്തിനാൽ നിശിയിലീവിധം
വിധോഃവാനൊത്താൻ തിരഞ്ഞുകണ്ടിട്ടു
രതിമോദംകൊണ്ടു സമയംപോകയാൽ
മതി മയങ്ങിനാമുറങ്ങിരാത്രിയിൽ
നിശീഥിനീയിതാ ചതിച്ചുപോകവാൻ
നിശാകരാനീഭോ തുനിഞ്ഞുനില്ക്കുന്നു
പ്രണയമേറിയ നമുക്കൊരുവഴി
ഘൃണാവശാൽദൈവം വിധിച്ചുതന്നിട്ടു
വഴിധരിക്കഭോ ഭവാനെഞാനിതാ
വിഴുങ്ങിവെച്ചേക്കാം പുറത്തുവിട്ടേക്കാം
മറച്ചുവെച്ചിടാ മറികയില്ലാരും
കുറച്ചുകാലമങ്ങകത്തു വാണിടാം
വിളികളമായുളവെനിക്കറിഞ്ഞിടാം
വെളിയ്ക്കുപോകെന്നാൽ വമിച്ചുകൊള്ളുംഞാൻ
നിനച്ചവണ്ണംനാം രമിച്ചുവാണിടാം
നിനച്ചൊരുമൊഴി യുരച്ചുകൊള്ളേണം
ഉറച്ചുചന്ദ്രന മകത്തുപൂകിനാൻ
പുറത്തുമേവില്ല മറിഞ്ഞതില്ലാരും
പലദിനമിവരനുദിനംരമി
ച്ചലിഞ്ഞുമോദമായ് സുഖിച്ചുവാണിതു
ശശീചിലദിനം പുറത്തുമേവിടും
കൃശോദരീയുടെ ജഠരെവാണിടും

അനന്തനന്ദന മൽക്കൊവാഴ്കിലും
അനംഗരാഗേണ രമിച്ചുകൊണ്ടിടാം
തരുണിമാരുടെ. വിരുതുചൊല്ലുകി
ലൃഗരാജനും കരഞ്ഞുപോയിടും
ഒരുദിനംശശി ജാരെവാഴുന്നാ
ളരികെമേവുന്നോരനലൻ സ്വാഹയെ
വിഴുങ്ങിമെല്ലവേ തുടൎന്നുയാത്രയും
ഒഴിച്ചുകൂടുമോ വിധിവശമാക്കും
കഴിഞ്ഞിതിങ്ങിനെ ദിനങ്ങളഞ്ചാറു
കഴിവുകാണാഞ്ഞിട്ടുഴന്നു സ്വാഹയും
വമിച്ചുപാവകൻ പുറത്തുവിട്ടപ്പോൾ
വമിച്ചിതുസ്വാഹാ ശശിയെമെല്ലവെ
നിശികഴിവോളം പുറത്തുവാണിടും
നിശീഥിനിപോകിൽ ശശീയകത്തുപോം
ശശിയും സ്വാഹയും രമിച്ചുകൊണ്ടേവം
ശിശിരകാലവും കഴിഞ്ഞുപോയിതു
വിധിവശാലവരൊരുദിനം രമി-
ച്ചധികമോദേന ഇരുന്നുകൊള്ളുമ്പോൾ
കുളിച്ചുസന്ധ്യയെ നമിച്ചുപാവകൻ
നളിനിവിട്ടഹോ മടങ്ങിവേഗത്തിൽ
വരുന്നപാവകനരികിലെത്തിടും
വരനിതൊക്കയുമറിഞ്ഞുകൊണ്ടിടും
അതിന്നുമുമ്പുഞാൻ വിഴുങ്ങിവെച്ചേയ്ക്കിൽ
ചതിയറികില്ലാ മറച്ചുവെച്ചിടാം
അതിന്നുനൽവഴി വിധിച്ചിതുദൈവ-
മിതിനിനച്ചവൾ ശശധരൻതന്നെ
ജവമവളുടെയുദരെയാക്കിയ
നവമതിയൊഴിച്ചിരുന്നു സ്വാഹയും
ഇരുന്നുപാവകൻ പിരിഞ്ഞിടാതെങ്ങും
എരിഞ്ഞുസ്വാഹക്കു മനതളിരേറെ

ശശാങ്കനൊവെളിസ്സയകവാൻവഴി
കൃശാംഗികാണാഞ്ഞു വലയുമന്നേരം
കൃശാനുവന്നൊട്ടം പ്രിയതമെ കേൾക്ക
കൃശാംഗിമാർമണെ ജാരെവാഴ്ക്കനീ
അനലഭാഷിതം ശ്രവിച്ചസ്വാഹസ്സ
മനതളിരിങ്കൽ ജ്വലിച്ചപാവകൻ
മുഴുത്തഖേദത്തോടുഴലും സ്വാഹയെ
വിഴുങ്ങിയെന്നതേ പറഞ്ഞുകൊള്ളാവൂ
പലദിനം സ്വാഹാ ജാരെവാഴ്കയാൽ
ജലകിരണനും കുഴങ്ങിയേററവും
വെളിയിലാക്കുവാൻ വഴികളോർത്തൊന്നു
ഒളിഞ്ഞുസ്വാഹയും ജാരെമേവിനാൾ
സുരർപലദിനം നിശാകരൻതന്നെ
തിരഞ്ഞുനോക്കിനാർ നിശിയിലൊക്കയും
കലാനിധിമുമ്പെ മറഞ്ഞുപോയിതൊ
ജലധിയിലവൻ മുഴുകിയാണ്ടിതൊ
ഇതിപലതരം പറഞ്ഞുകൊണ്ടവർ
മതിയുടെവരവതിനെനോക്കിയും
പലദിനമവനുഴിച്ചുകാണാഞ്ഞു
ചിലർ ഭ്രമത്തൊടും സുരേശസന്നിധൌ
തിരിച്ചുവാർത്തകളുണർത്തി വാസവൻ
ഗുരുവരൻതന്നെ വരുത്തിനാൻധ്രുവം
ബൃഹസ്പതിവന്നോരളവിൽ വാസവൻ
ഗ്രഹിച്ചതൊക്കയും പറഞ്ഞുകേൾപ്പിച്ചാൻ
ധരിച്ചുവൃത്താന്തം ഗുരുവരുളിനാൻ
വരികനിങ്ങളുംസുരരെ യെല്ലാരും
വിധിയൊടുചെന്നു പറഞ്ഞുകൊൾകനാം
വിധിയൊരുവഴി വിധിച്ചുതന്നിടും
പെരുത്തഴൽമുഴുത്തമരസഞ്ചയം
അരക്ഷണംകൊണ്ടു വിധിയുടെലോകെ

മറച്ചുവെച്ചുവാഴിളക്കി മായയാൽ
മറിച്ചുദധിയിലഖിലലോകവും
ജനിമരണമാമുദധിയിൽമുക്കി
മനുജരാദിയാം ചരാചരങ്ങളെ
കളിച്ചുവാഴുവാൻ വിധിക്കുമീയിവർ
കളികൾസർവ്വവു മറിഞ്ഞുമൂർത്തികൾ
ഇരുവരുമോർത്തിട്ടുരച്ചിതിങ്ങിനെ
സുരരുംകേൾക്കവെ ത്ധടിതിനാമിനി
സുർലോകെചെന്നിട്ടവിടെയൊക്കയും
സുരാധിപർമുതലഖിലരുംവേണം
തങ്ങനികളൊക്കെ നിരന്നിരിക്കണം
വരരവരുടെയരുകിൽ മേവണം
ഇരുന്നനാമൊന്നു സുരരുടെമൊഴി
തിരിച്ചുചോദിച്ചു ശ്രവിച്ചുകൊള്ളുമ്പോൾ
വിരവിൽകണ്ടിടാ നൊരുവഴിയുണ്ടാം
മുരരിപൊഭവാനറിഞ്ഞു കൊള്ളേണം
നിശാകരനവൻ സുമുഖനെത്രയും
കൃശാംഗിമാരുടെ മനോരഥസ്ഥിതൻ
മനോഭവൻതന്റെ സഖിയവൻപണ്ടെ
മനോജ്ഞമാരുടെ മതിക്കു മോഹകൻ
ഇതിപുരാരിയും മുരാരിയുമോതീ
ട്ടതിജവമൊടും പ്രയാണമായിതു
നടക്കമായവർ നിശാകരൻതന്നെ
വിടനവനെന്നങ്ങുറച്ചു മാനസെ
സുധാശനരുടെ പുരിയിലെത്തിയ
സ്സുധർമ്മതന്മദ്ധ്യെ വിളങ്ങിതേവരും
ഇരിക്കുമിസ്സഭക്കഖിലരും കേൾക്ക
പുരാരിയദ്ധ്യക്ഷനാതെന്നു വൈകുണ്ഠൻ
മനസിചിന്തിച്ചു വിധിച്ചപോതവർ
നിനച്ചുനല്ലതെന്നുരച്ചു സർവ്വരും

മുദാലിക മാനവനിരുന്ന മാരാതി
മുരാരി മുനിയോടു പറഞ്ഞുംകേൾക്കവെ
സുരരെ നമ്മുടെ സുരേശരാജ്യത്തിൽ
ഒരുത്തനിന്ദ്രനോടപേക്ഷ ചെയ്യാതെ
പുരിയെവിട്ടിട്ടു കുറച്ചുനാളായി
പുരാതിയിങ്ങിരു മറിവിനേവരും
നിയമം ലംഘിച്ചു നടന്നൊരായവൻ
നയഹീനൻശഠീ യതെന്നുതേരുവിൻ
അവനെത്തേടിയിങ്ങഴച്ചു കൊള്ളുവാൻ
ഭുവനമൊക്കവെ ഭടരെയേല്പിച്ചു
വരുത്തിയിസ്സഭക്കരികെ മേവുകി
ലുരുസ്സമായവ നടന്നതൊക്കയും
ശ്രവിച്ചുകൊള്ളുമ്പോൾ ശ്രുതികൾയുക്തികൾ
സവിനയമെങ്കിലവനെവിട്ടേക്കാം
നിയമലംഘന മവങ്കലുണ്ടെങ്കിൽ
നിയമബന്ധന മവന്നുനല്കണം
അതുനിയമിപ്പിൻ മുതിന്നൊരിസ്സഭ
ക്കതീവശ്രദ്ധയോടമർത്ത്യർ നില്ക്കുവിൻ
തരുണിമാരെയും വരുത്തുവിനെല്ലാ-
മരികിലായവരിരുന്നുകൊള്ളട്ടെ
അരുളുതാമസം വരുവിനേവരും
പുരാരിമുമ്പാകെ സുരവരന്മാരെ
മധുരിപുതന്റെ യനുജ്ഞയാലവർ
വധൂവരരുടൻ തുടന്നിതേവരും
സുരാധിപൻതന്റെ സുധർമ്മതന്നുടെ
പുരാതനമായി ദിശികളെട്ടിലും
ഇരുന്നുപാലിപ്പോരമർത്ത്യരെട്ടുപേ
രൊരുത്തനായിട്ടുമനലനക്ഷണം
ഒളിച്ചുവെച്ചോരു തരുണിസ്വാഹയെ
വിളിച്ചുകേൾപ്പിച്ചാനശേഷവാർത്തകൾ

ധരിക്കഭാമിനീ തരുണിമാർമണെ
സുരേശമന്ദിരെ ജവേനപോക നാം
അറികയിന്നൊരു നിയമലംഘനം
പറവൻ ചന്ദ്രനം വരുത്തിയമൂലം
വിധിപ്രമുഖരും സുധൎമ്മയിലുണ്ടാം
വിധുവിനെയവർ വിളിച്ചുഘോഷിക്കും
വിധിയവരൊന്നു വിധിച്ചുകൊണ്ടിടും
വിധിയിൽനാമെല്ലാമിരുന്നുകേൾക്കുവാൻ
മുരാരിശാസനമതിന്നുനാമിനി
വിരവിലെത്താഞ്ഞാൽ വിപത്തുവന്നിടും
കുളിച്ചൊരർഘ്യവും കഴിച്ചുവന്നിടാം
കുളികഴിഞ്ഞുനീ യൊരുങ്ങിവാഴെടൊ
ദഹനനിങ്ങിനെ പറഞ്ഞുപോയള
വഹൊമഹാഭാഗ്യമതെന്നുസ്വാഹയും
വമിച്ചുവിട്ടവളുരച്ച സൎവ്വവും
കിമപിവാൎത്തകൾ ശ്രവിച്ചുഡുപതി
ഭ്രമിച്ചു മാനസമുഴന്നുസാരസാൽ
ഭ്രമരവൽജവംപറന്നുചന്ദ്രനും
സുരരൊരുത്തരുമറിഞ്ഞിടാതവൻ
പുരവരം നിജം കടന്നുചെല്ലുമ്പോൾ
ഭടർ ചിലരുടൻ വിധുവരവിനെ
പടുതയുള്ളവരറിഞ്ഞുമേവിനാർ
സുരേശസന്നിധൌ ജവേനപോയവ-
രുരച്ചിതീദൃശമുദന്തമൊക്കയും
സുരേശ്വരാവിഭൊ വിധുവരുന്നിതു
പുരവരമതി ന്നകത്തുപൂകാതെ
പിടിച്ചുകൊള്ളുവാൻ ചിലരെയേല്പിച്ചു
ഝടിതികേൾപ്പിപ്പാൻ നടന്നുഞങ്ങളും
അൻജ്ഞയെന്നെന്ന തറിഞ്ഞുകൊണ്ടെന്നാ
ലന്നമതീപോലെ നടത്തിവന്നിടാം

ശചീപതിയുടനാരഞ്ഞു ഭേകിനാൻ
രോധനാരമണനോന നാമ്മുടെ
പുരോഹിവന്നിട്ടനമതിക്രൂടാ
തൊഴുതാനിങ്ങിനെ നടന്നസംഗതി
പറഞ്ഞുകൊള്ളുവാൻ കൊടുത്തകല്പന
യറിഞ്ഞുകൊള്ളട്ടെ സുരച്ചുകൊള്ളുവിൻ
പുരോഹിതമതിൻ പുറത്തുവെച്ചവ
നരികെചെന്നവരനാജ്ഞയെകേൾപ്പിച്ചാർ
ശശിമന്ദംമന്ദം ഭടരൊടുക്രൂടി
ശചീപതിയുടെ നികടമെത്തിനാൻ
സുധൎമ്മതന്നുടെ സഭിയെയൊക്കയും
സുധാശനന്മാരും ദയിതമാരോടും
വിമലനീശനും വിധിമുരാരിയും
സുമേരുശ്രൃംഗവൽ തെളിഞ്ഞുമേവുന്നു
തരുണിമാരൊട്ടു വെടിഞ്ഞുതാനല്ലാ
തൊരുവരുംസുര രവിടെയില്ലാരും
കൃശഗാത്രനായും മലിനനായിട്ടും
ശശാങ്കനെന്നിയെ ഒരുത്തനുമില്ലാ
സദസിവാണിട്ടു മമത്ത്യരെക്കണ്ടു
മുദാരഹിതനായ് ശശാങ്കനുംനിന്നാൻ
മുരരിപുവൊന്നു പുരാരിതന്നുടെ
തിരുമുഖംനോക്കി ച്ചിരിച്ചപുഞ്ചിരി
ചരിതമെപ്പേരുമറിഞ്ഞിരുവരും
സുരവരനെയുമരികെമേവിച്ചു
സുരരെനിങ്ങളിസ്സുധാകരൻതന്നെ
തിരഞ്ഞുകാണാഞ്ഞു വലഞ്ഞുഞങ്ങളോ
ടമത്ത്യസഞ്ചയമുണൎത്തിസങ്കട
മുമാപതിയുടനരികെഞങ്ങളും
സുധൎമ്മയിലെത്തീട്ടിരുന്നകാൎയ്യങ്ങൾ
സുധാകരോന്തേമറിഞ്ഞുകൊള്ളുവാൻ

സുരരിലെട്ടുപേർ സുധർമ്മ പുറത്തിലും
സുരരഖിലരും ദയിതമാരൊടും
സുധർമ്മശോഭിച്ചോരളവിലിങ്ങിതാ
സുധാകരൻവന്നിട്ടെതിരെ നില്ക്കുന്നു
തരുണിമാരിവ നരുകിലില്ലാരു
മൊരുവനിങ്ങിനെ മലിനവേഷമായ്
ഉടരുമുണ്ടിവ നിരുപുറത്തിലും
കെട്ടതിപാരമായ് വരുന്നകാണുന്നു
ഇതിന്നുകാരണ മുരച്ചുകൊള്ളേണ
മിതിമുരാരിയു മരുളിമേവിനാൻ
വിധിയുമിന്ദ്രനും തലകുലുക്കിനാർ
വിധുവിനെമെല്ലെ വിളിച്ചുമാധവൻ
വരികെടൊഭവാ·നെവിടെപ്പോയിരു
സുരേശകല്പന ലഭിച്ചിടാതെന്നി
ഉരച്ചിടായ്കിലീ നിയമലംഘനാ
ലുരച്ചകുററത്തിൽ വിധിക്കപാത്രമാം
ഇതിമുരരിപു കഥിച്ചുനില്ക്കവെ
മതിയടിതൊഴുതിദമുണർത്തിപ്പാൻ
മറഞ്ഞുദധിയിലുറങ്ങിയേറെഞാ
നറിഞ്ഞതില്ലഹൊ ദിനങ്ങൾപോയിതു
ഉണർന്നുഴലൊടും വരുന്നുഞാനിതാ
ഉണർത്തിനേനിദം പൊറുത്തുകൊള്ളണം
മതിയിൽവല്ലേടം ഗമിച്ചുകൊള്ളുവാൻ
മുതിർന്നുവെങ്കിലൊ ലഭിക്കുംകല്പന്
സുരേശകല്പന ലഭിച്ചിടാതെഞാൻ
പുരാഗരേടവും ഗമിച്ചിട്ടുമില്ലാ·
ഉണർന്നിതാവരും വഴിക്കവെച്ചുട
രുണർത്തിനാർചിലർ പുരാതിയിങ്ങിനെ
കളികുറികളും കഴിഞ്ഞുമാലിന്യം
കളഞ്ഞുപോരുവാൻ സമയമില്ലാഞ്ഞു

സുധർമ്മയിലിതാ സുരാധിപരോടും
സുധാശനന്മാരും വിധിപ്രമുഖരും
അശേഷദേവതാ സമൂഹമൊരതിട്ടു
ശശിയുടെകാര്യവിചാരമാണെന്നും
ഋഷിവർചൊന്നാരറിഞ്ഞു കാര്യംഞാൻ
ഉടനിരുയാത്ര ഭടരൊടുചേന്നു
ഉഴറിനേരിതാ മലിനനായിഞാൻ
പിഴവുനേരുവാ നരികെവന്നെത്തി
പിഴവൊരിക്കലും വരുത്തുകില്ലഞാൻ
പിഴവുവന്നതും പ്രമത്തിയാലത്രും
അറിഞ്ഞുചെയ്തതല്ലറിഞ്ഞുകൊള്ളണം
ഉറക്കമാകയാൽ ദിനങ്ങൾപോയതും
നിനവുവിട്ടുഞാൻ കിടന്നകാരണം
മനസ്സറിയാതെ പിഴകൾവന്നതും
മുറയ്ക്കതെന്നുടെ ഗതിക്കുഭംഗംഞാൻ
കുറച്ചുപോലുമെ വരുത്തുകില്ലെന്നും
കിഴിഞ്ഞിഴിഞ്ഞിതി തൊഴുതുചന്ദ്രനും
പിഴകളങ്ങവ നൊഴിക്കുമാറുടൻ
വദിച്ചതൊക്കയും ശ്രവിച്ചസഭ്യരു
മുദിച്ചകോപമങ്ങടക്കി വാസവൻ
മലർമകളുടെ കണവനന്നേരം
നിലാവുപോലൊന്നു ചിരിച്ചുചൊല്ലിനാൻ
നയവിനയമൊന്നിവിടെ യോഗ്യനാം
നയനമായിര മുടയവാസവാ
ശശാങ്കവാണികൾ ശ്രവിച്ചതില്ലയൊ
അശേഷസഭ്യരും സുരവരന്മാരെ
സുരേശനാജ്ഞയി ലതിക്രമിച്ചൊന്നു
മരക്ഷണംപോലും നടന്നതില്ലെന്നും
ഉറക്കമാകയാലുദിച്ചിടാതെ ഞാൻ
കുറച്ചുനാളങ്ങു കഴിച്ചുവെങ്കിലും

ഉൻസ്സരിത്തൊവൻ പിഴച്ചതില്ലെന്നും
നിനച്ചവൻകൃത്യം വെടിഞ്ഞതില്ലൊന്നും
ഉണൎത്തിയോരിവൻ നിയമമോൎക്കകി
ലുണൎവുകേട്ടവ നപേക്ഷ്യനാമെന്നും
വരുന്നതാകയാൽ നിയമലംഘനം
വരികയില്ലെന്നതെനിക്കു സമ്മതം
വിധിയാമിങ്ങിദ മഖിലസമ്മതം
വിധാതൃമുഖ്യരു മുരച്ചുമേവിനാർ
തിരുമുഖത്തൊന്നു ചിരിച്ചുനോക്കിനാർ
പുരാരിദേവനും മുരരിപുതാനും
സുധാകരനുടെ നിഖിലകാൎയ്യവും
സുധികളാമവരറിഞ്ഞു വെങ്കിലും
പരാപരരിവർ കളികളൊന്നുമെ
ഒരുവനെങ്കിലും ധരിച്ചുകൊണ്ടിടാ
ഇനിയൊരുത്തര മിവന്റെ കൈതവം
മുനിദയിതൻ സവിധെവെച്ചുനാം
വെളിയിലാക്കുവാൻ വഴികളീവിധു
കളിച്ചുകാട്ടുവോ നതന്നുകണ്ടിടാം
കരുതിയങ്ങഹൊ വിധുവിനെനോക്കി
പുരാരിചൊന്നതു മുരച്ചുകൊണ്ടിടാം
കളങ്കമൊന്നുമെ കരുതിയില്ലെന്നും
ഒളിച്ചുപോയതല്ലുറങ്ങിനേനെന്നും
തെളിഞ്ഞുചൊന്നതിൽ പൊളികളില്ലെന്നു
തെളിഞ്ഞിതിസ്സഭക്കതുനിമിത്തമായ്
ഒഴിച്ചുനിന്നെയു മയച്ചുകൊള്ളുവാൻ
മൊഴിയിതുവിധി യറിഞ്ഞുകൊള്ളെടൊ
നിനച്ചകാൎയ്യങ്ങൾ മറവുകൂടാതെ
മനസ്സിലോൎത്തിനി യുദിച്ചുകൊള്ളുക
പുരാരിശാസനം മുരാരിമുഖ്യരും
സുരാധിപന്മാരും ശ്രവിച്ചുമേവിനാർ

സുധൎമ്മവിട്ടവരകന്നിതേവരും
സുധാകരന്നേറം വിളങ്ങിമേവിനാൻ
വനിതമാരോട്ടും വിനോദമായവൻ
അനംഗലീലയാ സുഖിച്ചുവാഴുന്നാൾ
മതിതനിക്കേറ്റ മനലപത്നിയാൽ
കൊതിപെരുത്തിതങ്ങടുത്തുകാണവാൻ
വളൎന്നമോഹത്താൽ തളൎന്നമാനസം
വിലാസിനിമാരിൽ കുറഞ്ഞുരാഗവും
പ്രാവശതകണ്ടവൎക്കശങ്കകൾ
നിരവധിയായി വളൎന്നകാരണം
പകൽമുഴുവനും പ്രണയിനീമാരോ
രകമ്പടിപോലെ വസിച്ചുസന്തതം
നിശീഥിനിവന്നാലവർ പിരിഞ്ഞിടും
നിശിയിലാകാശെ വിളങ്ങിമേവിടും
നിശാവിധുവിനെ പിരിയുമന്നേരം
ശശിരമണികളവിടെയെത്തിടും
ഇതിദിവാനിശം നയിച്ചുചന്ദ്രനും
ചതിച്ചുപോകവാൻ വഴികൾകാണാഞ്ഞു
ദിവാകരൻമറഞ്ഞൊഴിഞ്ഞിടുംനേരം
ദിവാകരരശ്മി കുറഞ്ഞുകാണായി
കളിച്ചുസന്ധ്യയെ നമിച്ചുകൊള്ളുവാൻ
വെളിക്കപാവകൻ ഗമിക്കുമാറായി
വിളിച്ചുസ്വാഹയെ വമിച്ചുപാവകൻ
നളിനിതന്നിലങ്ങിറങ്ങി നില്ക്കവെ
തരുണിമാരോടു പിരിഞ്ഞുചന്ദ്രനും
ചരിച്ചിതാകാശ വഴിയിൽമെല്ലവെ
നിശീഥിനിവരുന്നളവിലിന്ദുവും
നിശക്കുമുമ്പെപോയ്വിളങ്ങിയാകാശെ
നളിനിതന്നുടെ യരികിൽപാവകൻ
കളിച്ചിടുന്നതങ്ങറിഞ്ഞു ചന്ദ്രനും

ക്ഷണദാ വന്നട നരികിലെത്തിയാൽ
പണ്ണിനാമുക്കഹൊ വെടിഞ്ഞുപോകുവാൻ
അറികിലായവൾ തരുണിമാരോടും
പറഞ്ഞഖിലവും വഴക്കവന്നിടും
ക്ഷണമിടയിൽഞാനനലമന്ദിരെ
അണഞ്ഞുസ്വാഹയെ പുണൎന്നുപോന്നിടാം
ശശാങ്കനിങ്ങിനെ നിനച്ചുവേഗത്തിൽ
ശശീമുഖിയുടെ സദനമെത്തിനാൻ
നിശയുമൊട്ടേറെ യടുത്തുകണ്ടെത്തി
നിശാകരൻചെയ്താക്കപടമൊക്കയും
അണഞ്ഞുസ്വാഹയോടിണങ്ങിചന്ദ്രനും
പുണൎന്നുപോകുവാൻ തുടരുമന്നേരം
മയങ്ങിരാത്രിയും പകൎന്നുഭാവവും
നിയമമൊക്കയും മുടിച്ചുപാവകൻ
ജ്വാൽവരുന്നോരു വെളിച്ചമൊട്ടേറെ
ജവേന കണ്ടവൾ വിഴുങ്ങിചന്ദ്രനെ
അനലനുംവന്നിട്ടധികമോദമാ
യനംഗലീലയിൽ രമിച്ചുസ്വാഹയാ
നിശീഥിനി നോക്കിയിരിക്കെപാവകൻ
നിശയിൽസ്വാഹയെ യകത്തടക്കിനാൻ
നിശീഥിനീകോപിച്ചുഷസികൈതവം
നിശാകരൻചെയ്തോരുദന്തമൊക്കയും
തരുണിമാരോടും പറഞ്ഞുബോധിപ്പി
ച്ചൊരുങ്ങിയാരവർ ശശിയെത്തേടുവാൻ
നിശയുടെചൊല്ലാലനലമന്ദിരെ
ശശിയെത്തേടുവാൻ നടന്നുനാരികൾ
ചതിച്ചുനമ്മെയും ചലവൃത്തിവിവൾ
കൊതിച്ചുനമ്മുടെ വരനെപ്പുൽകിനാൾ
കപടമൊക്കയും വെളിയിലാക്കിടാം
കപടമാകവേ യനലനോക്കട്ടെ

ദിവ്യംകൊണ്ടവാനലസന്നിധൌ
നിരാശാവേദനാ ഉണൎത്തിസൎവ്വവും
കൃപീടയോനെ നീയറിഞ്ഞുകൊള്ളുക
കപടമൊന്നിൻ രമണിചെയ്തതാം
ചരിത്രമൊക്കയും പറഞ്ഞറിയിക്കാം
ദുരിതകൎമ്മത്തെ യറിഞ്ഞുരയ്ക്കനീ
നിശയിലിന്നലെ ത്രിസന്ധ്യനേരത്തു
നിശാകരൻനിന്റെ ഭവനമുരംപ്പുക്കാൻ
നിശാകരൻതാനും കൃശോദരിയായി
വിശേഷമോരോന്നങ്ങുരച്ചിരിക്കവെ
നിയമമൊട്ടഹൊ കഴിഞ്ഞുനീവരും
ഭയംനിനച്ചവളൊളിച്ചു ചന്ദ്രനെ
വെളിയിക്കയക്കാതെ ഒളിച്ചുവെച്ചതീ
ക്കളികളൊക്കയും നിശയിലാണെടൊ
വിളിച്ചുസ്വാഹയോടറിഞ്ഞു ചന്ദ്രനെ
വെളിക്കയച്ചുനീ തരികപാവകാ
പറഞ്ഞതൊക്കയും ശ്രവിച്ചുപാവകൻ
അറിഞ്ഞതോരോന്നെ മനസിചിന്തിച്ചാൻ
തരുണികളിവരുൎച്ചുകേട്ടതിൽ
ഒരുകപടമിങ്ങുടിച്ചുകാണുന്നു
ഇവൾശശാങ്കനെ വിഴുങ്ങിവെച്ചീടി
ലവനിവളുടെ ജാരരെയുണ്ടാകും.
നിശയിലിന്നലെ വെളിക്കുപോകുവാൻ
ശശിക്കൊരിക്കലും കഴിവുവന്നിടാ
ജാരെ സ്വാഹയെ യടക്കിവെയ്ക്കയാൽ
കഠോരകൎമ്മത്തെ യറിഞ്ഞുകൊണ്ടിടാം
നിയമവേലയിലിവൾക്കൊരുക്ഷണം
ജയംവിനു. ലബ്ധമതായിതെങ്കിലും
ജപംകഴിഞ്ഞുവന്നൊരുക്ഷണമതി
ലപകടമെന്നുവരുന്നതാകിലും

ഇരുവരുമെൻെറ ജാരെയുണ്ടെന്നു
പറുന്നതാകിലൊ അറിഞ്ഞുകൊണ്ടിടാം
ഇതിനിനച്ചവൻ വമിച്ചസ്വാഹയെ
മതിമതീനിൻെറ ചതിയറിഞ്ഞുഞാൻ
മതിയെയിന്നലെയൊളിച്ചുവെച്ചു നിൻ
ചതി മതീമതീ വെളിയിലാക്കനീ
മതിയിലല്പവും കളവുവെയ്ക്കാതെ
ചതികളൊക്കയും വെളിയിലായിതു
വമിച്ചചന്ദ്രനെ വെളിക്കയക്കനീ
കുമതിനീക്കനീ മറിച്ചചൊൽകൊലാ
നിശയിലിന്നലെ ത്രിസന്ധ്യനേരത്ത
ശ്ശശിയെനീ മറച്ചിരുത്തിയെങ്കിലൊ
അറിഞ്ഞതില്ലഞാൻ കഥയിതൊന്നുമെ
ഉറങ്ങിനേരമുള്ളിലടക്കിയിന്നലെ
മതിയെവിട്ടുനീ കൊടുത്തിടായ്കിലീ
ച്ചതിമൂലം നിന്നെ വധിക്കുമുണ്ടധികം
പറഞ്ഞുനിന്നിട്ടു വരനൊടുചൊന്നാൾ
നിറഞ്ഞുവേദന പകർന്നഭാവവും
അസ്പതമിങ്ങിനെ പറഞ്ഞതാരഹൊ
അനിതിയിങ്ങിനെ പറയതുതാരും
അസൂയകൊണ്ടാരാൻ പറഞ്ഞുവെങ്കിലും
അസഹ്യമായതു പറഞ്ഞുകൊള്ളുവാൻ
പ്രിയതമഭവാൻ മുതിന്നതെന്തയ്യോ
പ്രിയമെന്നിലിത്ര കുറഞ്ഞുവന്നിതൊ
ഇതിന്നുകാരണം വരികയില്ലെന്നും
സതീയിവളെൻെറ രമണിയാണെന്നും
മതിയിൽബോധമിങ്ങുദിച്ചിടാത്തതു
മതിദുരിതമാണിതെന്നുബോധിക്ക
പരതരുണികളുരച്ചഭാഷിതം
വരൻചെവതൊന്നും നിനച്ചിടാതൊരാൻ

പ്രണയിനിതന്നെ പൊരുത്തുവെങ്കിലും
പ്രണയിനിമയാ ന്നു പൊറുപ്പതന്നിയെ
വെറുത്തുകൊണ്ടിടിലുചിതമല്ലല്ലും
കറുത്തുചൊൽകിലും മിഴിത്തടിയ്ക്കിലും
പൊറുത്തുകൊള്ളുകെന്നഖിലസമ്മത
രോഷ്ക്കതൊഴൊക്കെ പൊറുത്തുകൊള്ളുന്നോൻ
കരഞ്ഞുസ്വാഹതാനരച്ചതൊന്നുമെ
കരളിലേറിലാ ധനഞ്ജയനേറ്റും
യഥാൎത്ഥമൊക്കയുമറിഞ്ഞപിമ്പുഞാൻ
യഥോചിതംകാൎയ്യം തഥാനടത്തിടാം
പുറത്തുസ്വാഹയെ വിടുന്നതില്ലഞാൻ
കുറച്ചുകാലമങ്ങടക്കിവെയ്ക്കുവൻ
ശശധരൻതന്നെ വെളിയിൽകണ്ടിടിൽ
കൃശോദരിതന്നെ വമിച്ചുകൊണ്ടിടാം
അതുവരെയുമങ്ങിവൾ ജഠരത്തി
ലൊതുങ്ങി വാഴുകെന്നുറച്ചുപാവകൻ
കഴിവുകണ്ടിടാമിതിനിനച്ചവൻ
വിഴുങ്ങുവാൻതന്നെയുറച്ചുമേവിനാൻ
പലവിധത്തിലും പറഞ്ഞൊട്ടുക്കത്തു
വിലാസിനീമാരോടുരച്ചിതിദ്ദശം
വിളിച്ചുചോദിച്ചതറിഞ്ഞതില്ലയോ
പൊളിയിതെന്നല്ല പറഞ്ഞിതായവൾ
ഇവളെഞാനിനി വെളിയിൽവിട്ടിടാ
എവിടെയെങ്കിലും ശശിയെത്തേടുക
ശശിയെക്കണ്ടെന്നാലിവളെവിട്ടേക്കാം
ശശിമുഖികളെയതുവരെയ്ക്കുംഞാൻ
വിഴുങ്ങിവെച്ചേക്കാമതെന്നിഞാനൊരു
കഴിവുകണ്ടീലെന്നുരച്ചുപാവകൻ
തരുണിമാരവരരുകിൽനില്ക്കവെ
തരുണിസ്വാഹയെ വിഴുങ്ങിനാൻജവാൽ

ശശാങ്കഭാമിനീജനങ്ങളൊക്കയു
മശേഷവൃത്താന്തം കഥിച്ചുകൊള്ളുവാൻ
നടന്നമൎത്ത്യരോടശേഷവൃത്താന്തം
നടന്നപോലൊക്കെ പറഞ്ഞുകേൾപ്പിച്ചു
വചിച്ചുകേട്ടപോതമൎത്ത്യരൊക്കയും
ശചീപതിയോടും കഥിച്ചിതേവരും
ദിവൌകസാംഗണംതടിച്ചുകൂടിനാർ
ഭവാനലസമന്വധനുടെപിന്നെ
ശരീരമണികൾക്കരികെ നാരികൾ
കൃശാനുജായയിൽ കുപിതകളായി
ശശധരനുടെ ദയിതമാരവർ
കൃശാനുഗേഹത്തിലൊളിച്ചചന്ദ്രനെ
കൃശാനുപത്നിതാൻ തരികവേണമാ
കൃശാംഗികൈതവമറിയുവാൻ പണി
റിരുന്നുപാരമങ്ങിവളിലോക്കുകിൽ
കരുതിയായവളൊളിച്ചചന്ദ്രനെ
വിനയമോടവർ പലരുമിങ്ങിനെ
യനലഭാമിനീയടക്കിവെച്ചിതെ-
ന്നുരച്ചവാണികൾ ശ്രവിച്ചമരേശ്വ
നുരച്ചുവഹ്നിയെ വിളിച്ചുകൊള്ളുവാൻ
സുരേശദൂതൻപോയ്വിളിച്ചനലനെ
സുരേശസന്നിധൌ ജവേനയെത്തിനാർ
കൃശാനുതന്നെയങ്ങരികെമേവിച്ചി
ട്ടശേഷവൃത്താന്തമുരച്ചുവാസവൻ
പറഞ്ഞുകൊള്ളുകാംഞാൻ ശ്രവിക്കപാവകാ
മറച്ചുനിന്നുടെ ഗൃഹത്തിൽവെച്ചോരു
നിശാകരൻതന്നെ നിജരമണിയോ
ടശേഷവൃത്താന്തമറിഞ്ഞൊയക്കനീ
അതിന്നുനീ മുതിൎന്നയച്ചിടായ്കിലീ
ച്ചതിയ്ക്കുമരക്കവെഴക്കുറന്നിടും

കെടിയുടെമൂലം പുരാ പലപ്പോഴും
കശപിശപ്പുകൾ സുരക്കവന്നെത്തി
പ്രയമയിതയെ കവന്നകാലത്തും
സുരതുടെസംഘം വലയുമാറാക്കി
സുരാസുരയുദ്ധം വരുത്തിനാനന്നും
പരാംഗനാരതൻഗുരുവരഭേഷി
പിഴവുചെയ്തീടാൻ മിടുക്കനാംജഡൻ
വഴക്കവെൻമൂലം ഭവിക്കമിന്നിയും
വഴക്കൊഴിക്കനീ പിഴച്ചവെങ്കിലും
വഴക്കൊഴിച്ചനാം വസിച്ചകൊള്ളുക
തരുണിസ്വാഹയെ വിളിച്ചചൊൽകനീ
സുരേശകല്പനക്കയെക്കചന്ദ്രനെ
ഗ്രഹിടയോനിതാനരച്ചിതന്നേരം
കപടമല്ലിതുസുരാധിപാകേൾക്ക
നിശാകരനുടെ രമണിമാർവനാ
വിശേഷമായവരഖിലമെന്നോടും
പറഞ്ഞുകേട്ടപ്പോൾ നടന്നസംഗതി
പറഞ്ഞുകേൾപ്പിക്കാമറിഞ്ഞുകൊണ്ടാലും
ഉരവെച്ചുതാനടച്ചസ്വാഹയെ
ത്തരാതരുണിമാരുടുത്തുനില്ലേവേ
വമിച്ചുവിട്ടുതാൻ വിധുവിനെവിട്ടു
നമിച്ചവരുടെ കരത്തിൽനൽകുന്നു
പലവിധത്തിലും പറഞ്ഞുനോക്കിതാൻ
ഫലിച്ചതില്ലവളറികയില്ലെന്നും
തരുണിമാരുടെ യന്ത്രമാണെന്നേ
ഒരുമൊഴിയവളുരച്ചുകൊള്ളുന്നു
സുരാധിപാഹരെ പറകവേണ്ടതു
പരമെനിയ്ക്കൊന്നും പറവതിന്നില്ലാ
തരുണിസ്വാഹയെ'യകത്തടക്കിനേ
നൊരുനിമിഷവും പുറത്തുവിട്ടിടാ

പൊളിയല്ലചന്ദ്രൻ വെളിയിലുണ്ടെന്നു
തെളിവുവന്നിട്ടന്നളവുപശ്ചന്തം
കളവുചൊല്ലിയോരിവൾജാരത്തി
ലൊളിതെളിരിക്കട്ടെ വഴികൾകണ്ടിടാം
അനലനിങ്ങിനെപറഞ്ഞുനില്ക്കവേ
അനീകിനിപോലെ നിരന്നദേവകൾ
ബുധനവരോട്ടം പിതൃക്കളന്തത്തെ
വിധിയുടെമുമ്പിൽ സുരരെയുംക്കൂട്ടി
വിധിപ്രമുഖരോടവസ്ഥ കേൾപ്പിപ്പാൻ
സുധാശനരൊട്ടം മതിൻവേഗത്തിൽ
സുരാധിപന്മാരും ഗുരുപ്രമുഖരും
സരോജഭൂവിന്റെ സമീപമെത്തിനാർ
തൊഴുതഖിലവും പറഞ്ഞുകേൾപ്പിച്ചു
കുഴത്തസങ്കടം ശ്രവിച്ചപത്മജൻ
സരോജനാഭനെ യുണത്തുകവോളം
വരുവിൻപോകനാം സുരവരന്മാരെ
നടന്നപത്മഭ്രവമത്ത്യരുംചെന്നു
തുടന്നുപാല്ക്കടലടഞ്ഞുദേവന്മാർ
കരങ്ങൾക്കൂപ്പിയസ്സരോജനാഭനാം
ഹരിയെവാഴ്ത്തിനാർ സുരരശനാദികൾ
അലകളേററവും ധവളവണ്ണമായ്
മലകൾപോലവെ യുയന്നുപൊങ്ങിയും
തടപ്രദേശമങ്ങടിച്ചുപൊട്ടിച്ചി
ട്ടിടിയൊടുസമം രവേണഗജ്ജിച്ചും
തിരകൾഗജ്ജനം ശ്രവിക്കയാൽചിലർ
മുരാന്തകനിതാ നൃസിംഹമായിട്ടു
വരുന്നതാണെന്നും കരുതിമാനസെ
സുരവരിവ പലതുംശങ്കിച്ചു
പരവശരായി പയോനിധിയുടെ
കരയിൽനില്ക്കവെ മുരാന്തകൻതദാ

ചതുർമുഖനിതാ സുതരുമായിട്ടു
മതിയൊടെ വാൎത്ത പറഞ്ഞുകൊള്ളുവാൻ
നിജപദമതിൽ വരുന്നു താഴ്ത്തുന്ന
നിജമതൊടെ വരപതിനെയീക്ഷിച്ചു
രമയുമായിട്ടു രമിച്ചു മവുമ്പോൾ
നമിച്ചു പത്മഭൂസ്തുതിച്ചിതിങ്ങിനെ
ഹരെഹരെവിഭൊ പുരാണപൂരുഷാ
മുരാന്തകവിഷ്ണൊ രമാപതെഹരെ
ഗരുഡവാഹന പരമപൂരുഷ
ചരണപങ്കജം തൊഴുന്നുഞാനിതാ
സുരരെപ്പാലിപ്പാൻ പലതരംഭവാൻ
കരുണകൊണ്ടവതരിച്ചുഭൂമിയിൽ
അസുരസഞ്ചയം മുടിച്ചുപാലിച്ചി
ട്ടുസുരശ്രേഷ്ഠനായ് രസാതലം നല്കി
പരിപാലിച്ചൊരു നൃസിംഹരൂപനെ
പരാപരവിഭൊ സരോരുഹനേത്ര
മുരഹരഹരെ മുകുന്ദഗോവിന്ദ
നരകാരെഹരെ പുരാരിബാന്ധവ
ദുരിതനാശന നരകവാരണ
സരസിജനാഭ പുരാതനഹരെ
ചതുർഭുജവിഷ്ണൊ നമോസ്തുതെഹരേ
ചതുർവ്വേദമന്ത്ര സ്വരൂപതെനമഃ
ഭഗവൻതവൽകൃപാ മഹിമകൊണ്ടല്ലൊ
ജഗദഖിലവും ഭവിച്ചതിങ്ങിനെ
ചരാചരങ്ങളാമഖിലലോകവും
പരിപാലിപ്പതും ഭവൽകൃപയല്ലെ
സരോജഭൂവിൻെറയരികെ ദേവന്മാർ
സുരഗുരുവോടും സ്തുതിച്ചുനില്പവെ
വിഭാവസുകോടിയുദിച്ചതുപോലെ
പ്രഭയൊന്നുനന്നായ് തെളിഞ്ഞുകാണായി

സ്തുതിച്ചുമേവിടും വിധിക്കുസന്നിധൌ
അതീവരോജസാ വിളങ്ങിവൈകുണ്ഠൻ
തൊഴുതുപത്മഭൂവുണർത്തിവൃത്താന്തം
കഴിവുമാധവനരച്ചിതീട്ടശം
പുരാന്തകനോടങ്ങുണർത്തുകവേഗം
സുരരഖിലരും വരുവിൻപോകനാം
ഗിരിമുകളേറീട്ടടിമലർകൂപ്പി
ഗിരിജാകാന്തനെ സ്തുതിച്ചുകൊൾകനാം
തിരുവടിക്കൃപ്പിലരുളീടുംവഴി
വരുവിനേവരും സുരാധിപന്മാരെ
കമലലോചന നരുളിയപോലെ
കമലഭൂവിനെ ത്തുടൻദേവകൾ
ഗുരുവരനൊടും ഗിരിമുകളേറി
തെരുതെരെസ്തുതി തുടങ്ങിനാന്മുഖൻ
ഗുഹഗണേശരാം തനയരുമായി
ട്ടഹിഗണങ്ങളാൽ വിഭൂഷിതനായി
ജടാമുടിയതിന്നിടയിൽഗംഗയെ
നിടിലലോചനൻ മറച്ചുകെട്ടിയും
വിഭൂതിരുദ്രാക്ഷ വിഭൂഷിതനായും
വിഭാവസുകോടി സമപ്രഭനായും
നിടിലനേത്രവും കരത്തിൽമാൻമഴ
നെടിയശൂലവും കഠാരവുമേന്തി
കപാലപാണിയായ്ഗിരിമകളോടും
കൃപാലുവാംദേവൻ വസിച്ചിടുംനേരം
വിധിപ്രമുഖരും സ്തുതിച്ചുകേൾക്കയാ
ലധോക്ഷജവിനോക്കി ഗ്രഹിച്ചുകാര്യങ്ങൾ
പ്രസന്നനായ്മുരരിപുവിനോടൊത്തി
ട്ടസഹ്യവാർത്തകളറിഞ്ഞുശങ്കരൻ
അരുളപ്പാടത്തു മുരാരികേൾപ്പിച്ചാൻ
സുരവരന്മാരെ യറിഞ്ഞുകൊള്ളുവിൻ

സുരന്മാരിങ്ങിനെ ചൊന്നസംഘവും
സുരതരുണികളഖിലരുംവേണം
മഹർഷിമാരെയും വിളിച്ചുചൊല്ലുവിൻ
മഹിഷിമാരോടും സുരേശമന്ദിരെ
മഹാസുധൎമ്മയിൽ മഹേശനാദികൾ
മഹാസഭചെയ്യുന്നുമ്പറയുവിൻ
മുനികൾദമ്പതി സമേതരായ്വന്നു
കനിവിനോടവരിരുന്നുകൊൾക്കെണം
പുരാരിമുഖ്യരോടരികെമാമുനി
വരരവരിരുന്നരുളുകവേണം
മുരാരിശാസനം ശ്രവിച്ചുസജ്ജരായും
സുരർലഭിച്ചുടൻ നടന്നുമോദമോട്
സകലലോകത്തും സുരഭടർചെന്നു
സകലമാമുനിവരരെയുംകൂട്ടി
സുധൎമ്മയിലൊക്കെ മുനികൾകൂട്ടത്തിൽ
സുധാശനന്മാരും വനിതമാരോടും
കമലനാഭനും പുരാരിദേവനും
കമലസംഭവ നരികെഭാരതി
ഗിരീന്ദ്രജയും ഹരിപ്രിയതാനും
ഗിരിശനാദികൾ സവിധെശോഭിച്ചാർ
മുരാരിദേവനും സഭയെവന്ദിച്ചി
ട്ടുരച്ചിതിദ്ദശ മറിഞ്ഞുകൊള്ളുവാൻ
മഹാജനസഭക്കധിപനായൊരു
മഹാനെനാമിഹ തിരഞ്ഞുകൊണ്ടതിൽ
പുരാരിയദ്ധ്യക്ഷ നതായിമേവണം
പുരൈരവസമ്മത മതാണഖിലൎക്കും
ഇതികഥിച്ചുട നിരുന്നുമാധവൻ
മതിതെളിഞ്ഞതു ശ്രവിച്ചിതേവരും
പുരാന്തകനതിന്നനുമതിയോടും
പുരോഭുവിവന്നു വിളങ്ങിമേവിനാൻ

വരുന്നതല്ലാനിതി കഥിച്ചവർ
ഒരുതരെപ്പോയി· യടങ്ങിമേവിനാർ
തരുണിമാരൊക്കെ ത്തെരുതെരെവന്നു
കരുതത്തോടുംനന്നായ് വിളിച്ചുനോക്കിനാർ
സതിവിരുതുകൾ പറഞ്ഞുതോല്പിപ്പാൻ
കൊതിപെരുത്തുള്ള സകലനാരിയും
ഒരുവിധത്തിലും വഴികൾകാണാഞ്ഞു
പരവശമാരായ് നിരന്നുനില്ക്കുമ്പോൾ
മുനിവരരുടെ വനിതമാരിലും
മനോമോഹംകൊണ്ടു ചിലർവിളിച്ചിതു
ഉമിച്ചതില്ലഹൊ വിചിത്രമെന്നുര
ച്ചുമിച്ചസന്താപാൽ സതികൾനില്ക്കുമ്പോൾ
അടുത്തുവാണിടു· മനസൂയതന്നോ
ടടുത്തുവൈകുണ്ഠ നപേക്ഷചെയ്തിതു
നരച്ചുവൃദ്ധയായ് ചെവികൾകേളാതെ
കുരച്ചുംകൊണ്ടിരികൾ വരണ്ടുംകണ്ണുകൾ
ഇരുളുമൂടിട്ടും കിഴവിതന്നൊടി
ങ്ങരുളിയതോർത്താലതിശയംതന്നെ
മതിയിലോർമ്മയും നിനവുമില്ലാത്തൊ
രതികിഴവിയോടുരച്ചതെന്തിനു
തരുണിമാരിവർ·ഹസിച്ചുകൊള്ളുവാൻ
തരുണമാണിതെ ന്നുറച്ചുചൊൽവതൊ
പുരാന്തകാവിഭൊ മുരാന്തകാഹരെ
ഗിരിജകാന്തഭൊ · പരിപാഹിയെന്നു
തൊഴുതെഴുന്നേററു കിഴവിമെല്ലവെ
മുഴുത്തവേദന പുറത്തുകാട്ടാതെ
ഇഴഞ്ഞുകാൽകളും വിറച്ചുദേഹവും
പഴുത്തമേനിയും നരച്ചകേശവും
നെടിയൊരുവടി യിടയ്ക്കിടെയൂന്നി
നടന്നുമെല്ലവെ സഭാനടുവെത്തി

സഭാതലംനോക്കി തൊഴുതനസൂയ
വിഭാവസുപോലെ ജ്വലിച്ചുനിന്നപ്പോൾ
തരുണിമാരുടെ നയനമൊക്കയും
തെരുതെരെമങ്ങിത്തുടങ്ങിതേജസാ
കിരണമേല്ക്കയാൽ നയനധാരക
ളുരുണ്ടവെണ്ണമായൊഴുകമാറായി
അസൂയവർദ്ധിച്ചാത്തരുണിമാരൊക്കെ
അസുക്കരംപോകുവാൻ വഴികൾകാണാഞ്ഞു
പലതരുണികളരികെനില്ക്കവെ
കലതരുണികളഖിലരുംകാണെ
വിളിച്ചുചന്ദ്രനോട്ടുരിച്ചുകൊണ്ടെടാ
ഒളിച്ചുനില്പതു മതിമതിമതി
പലതരമിതി വിളിച്ചുചന്ദ്രനെ
കലാനിധിയുടെ വരവുകാണാഞ്ഞു
സതിയനസൂയ അതീവകോപേന
മതിയതിലോർത്തങ്ങവിടെനില്ക്കവെ
അരികെമേവുന്നോരനലകോഷ്ഠത്ത
പ്പെരികെയൊന്നുട നിളക്കിസ്വാഹയെ
ടടങ്ങിമേവിടും ശിശിരദീധിതി
കിട്ടകിടയൊന്നു വിറച്ചുചൊല്ലിനാൻ
കൃപീടയോനിതന്നകത്തുസ്വാഹതൻ
കപടവേലയാലൊളിച്ചുവാഴുന്നേൻ
വെളിക്കുപാവകനവളെവിട്ടീടി
ലൊളിച്ചുവെച്ചുഞാനളിച്ചുകൊണ്ടിടാം
ശശിയുണത്തിയതറിഞ്ഞനസൂയാ
കൃശാനുതന്നോടായുരച്ചതീവിധം
വരികപാവക വമിക്കസ്വാഹയെ
പെരികെദുസ്സഹ മറിവിനേവരും
ത്തരുണിമാരുടെ കപടവേലകൾ
കരുത്തിലോക്കുവാൻ സകലലോകരും

[illegible]വിച്ചുമാത്രയിൽ വഴിച്ചുപാവകൻ
[illegible]ളെയും വെളിയിലാക്കിനാൻ
കപടനാടക ജലധിയാമവ
ളുപാംപതിപോലെ സുധാകരൻതന്നെ
ജാരെവെച്ചുടച്ചൊത്തുക്കിവാണിടും
കഠോരദുർമ്മതിക്കുലടയെനോക്കി
സതാംവരരവ രഖിലരുംകേൾക്കെ
സതീയനസൂയ പറഞ്ഞിതാദരാൽ
വിടപുരുഷരാൽ വധൂജനത്തിനു
മിടരിതുപോലെ വരുന്നിതാകയാൽ
ചപലതമൂലം [illegible]തീവ്യാധി
കൃപാ[illegible]ടും
വധികരികെനീ വരികനമ്മുടെ
യരികെമേവുനീ പറവനൊന്നുഞാൻ
തരികചന്ദ്രനെ തരുണിനീയ്യിനി
ത്തരികനല്ലതു തരികചന്ദ്രനെ
പുരഹരൻദേവൻ പരിഹരിച്ചിടും
വരികനമ്മുടെ സവിധെയിങ്ങുനീ
കറകളൊക്കയും പൊറുത്തുകാത്തിടും
മറച്ചുവെച്ചതു മതി മതി മതീ
സുധാകരൻതന്റെ ജനനിയാംസതീ
സുധാസമമായോരമലവാണികൾ
ഉരച്ചുകേട്ടപ്പോളുനലഭാമിനി
കരുത്തിലോർത്തിതഥാ പറഞ്ഞുദുർമ്മതി
അറികയില്ലഞാൻ പെരികെദുസ്സഹം
പറവതിങ്ങിനെ യനീതിയല്ലയൊ
പെരുത്തകോപമോടുരച്ചസ്വാഹയാ
ടുരച്ചു പിന്നെയും സതിയനസൂയാ
തരുണിനീയ്യിനിത്തരികചന്ദ്രനെ
അരുതരുതിനിൻ വിരുതിനീമതി

ഒളിച്ചചന്ദ്രനെ ഉദരെവെച്ചനീ
കളിച്ചതൊക്കയും വെളിയിലായിതു
കളിമതീമതീ വെളിയിലാക്കനീ
കളികപടങ്ങളടക്കിവെക്കനീ
മതികൾനിന്നുടെ സ്തുതികൾകണ്ടിടം
ശശിമതീമതീ മതിയെന്നിട്ടും
ഇതിമൊഴിസതീ പറഞ്ഞുകേട്ടപ്പോൾ
മതികലങ്ങിയങ്ങുരച്ചനാരിയും
മതിയെവിടെയെന്ന[illegible]ല്ലണാൾ
മതീയുദരത്തിലൊളിപ്പതെങ്ങിനെ
ഒളിച്ചുവെച്ചിതെന്നുരച്ചുകേട്ടിടി
വിളിച്ചുകൊണ്ടിടും തരുണിമാർചിലർ
പലരുംകേൾക്കവെ വിളിച്ചുചന്ദ്രനെ
പലവുരതരികിതികഥിച്ചിട്ടും
പെരികെനാണമാ മ്പലത്താനിതി
ന്നൊരാകഴിവൊന്നും നിനയ്ക്കിലില്ലഹൊ
മഹാജനസഭാ ഉണർന്നുകൊള്ളണ
മഹൊമഹാകഷ്ടമിതെന്നുബോധിപ്പിൻ
അടുത്തുയോഷമാർ പലരുംകാണവെ
തടുത്തൊരുത്തിയെ ക്കെട്ടുത്തുകൊള്ളുവാൻ
മിടുക്കുകാട്ടിയിങ്ങുരപ്പതൊക്കയും
മടുത്തതല്ലെന്ന പറഞ്ഞ[illegible]
ഒരുത്തരില്ലെന്നു വരുന്നതേകം
മുരച്ചുകൊള്ളുകിലറിവതാരഹൊ
ഒരുതരുണിയെ പലജനംകൂടി
കരുണകൂടാതെ യപഹസിക്കുവാൻ
മുറയിതിന്നുണ്ടൊ മറവിധിയുണ്ടൊ
അറിഞ്ഞുബോധിപ്പിൻ മഹാസഭയോരെ
ഇതിമഹാജന സഭാതലമദ്ധ്യെ
പതിയനലനെ യരികെവെച്ചവാൾ

കദാപ്പൂമഖി കണ്ടവ യെന്തും
കനേരവാണികളരച്ചുകേൾക്കയാൽ
പൊറുത്തുകൊള്ളുവാൻ കഴിവുകാണാഞ്ഞു
വെറുത്തനസൂയ വിളിച്ചുചൊല്ലിനാൾ
ഒളിച്ചുവെക്കനി ശശിയിരിക്കട്ടെ
വിളിച്ചുഞാനിതാ വെളിയിലാക്കുവൻ
എടൊ ശശാങ്കനീവെളിക്കുവന്നിടെ-
ന്നിടക്കിടെയൊന്നു വിളിച്ചുനില്ക്കുമ്പോൾ
പൊളിച്ചുസ്വാഹയെപ്പിളൎന്നു ചന്ദ്രനും
വെളിക്കുവന്നവനടിച്ചുപൊങ്ങിനാൻ
സുധൎമ്മയുമൊന്നു തെളിഞ്ഞുകാണായി
സുധാശനന്മാരും സ്തുതിച്ചുവാഴ്ത്തിനാർ
തെളിഞ്ഞനസൂയ വിളങ്ങിയേററവും
ത്തെളിഞ്ഞനാരികളൊളിച്ചുമേവിനാർ
പുരാരിമുഖ്യന്മാരമൎത്ത്യരാജനും
സുരവിലാസൎഷിസമൂഹവും
സുധൎമ്മവാസികളഖിലരുംകേൾക്ക
സുധാശന്മാരായോരമരവാണികൾ
മധുരിപുമുഖഗദിതംനാരികൾ
ക്കധികസന്താപമുദിക്കുമാറായി
ജഗത്രയത്തിലും മതിന്നുമാഭവിതാൻ
ജഗത്രയീവരാസതീമനസൂയാ
ഇതിനുവാമമില്ലറിഞ്ഞുകൊള്ളുവി
ന്നിതിമുരാരിതാനരച്ചുമേവിനാൻ
സുൎക്കാചിതന്മാർ മുഴക്കിയേററവും
സുരാംഗനമാരും നടനമാടിനാർ
സുരാംഗനമാരും സുരമുനിമാരും
സുരലോകമെല്ലാം മുഴക്കിഗാനങ്ങൾ
സുരദ്രുമസുമം പറിച്ചുവായുവും
പുരാരിമുഖ്യരാം പരാപരന്മാരെ

തിരിച്ചുകാണ്മാൻ പ്രയാസമാംവണ്ണം
ചൊരിഞ്ഞുവീശിനാൻ സഭാതലത്തിങ്കൽ
മരുത്തന്നേരം പ്രസൂനഗന്ധത്തെ
കരേണസന്ധിപ്പിച്ചധികമോദത്താൽ
ജലകണങ്ങളാൽ സുധർമ്മയൊക്കയും
ജലാർദ്രമാക്കിനാൻ പുരാരിമുഖ്യരെ
ഹരഹരഹര ശിവശിവശിവ
പുരഹരഹര ഗിരിസുതാവര
മുരഹരദേവ ഹരേനരകാരെ
കരിമുകിൽവർണ്ണ കമലകാന്താംഗ
ഗിരിശശങ്കര നരകനാശന
പുരാണപൂരുഷ പത്മപത്രേക്ഷണ
നിടിലലോചന ശശാങ്കശേഖര
ജടാധരവിഭൊ ഉരഗഭൂഷണാ
ഗരുഡവാഹന ചതുർഭുജവിഷ്ണൊ
വരവാമന നരസിംഹവിഗ്രഹ
ഉരഗപര്യങ്ക ഉദധിതന്മദ്ധ്യ
സരോജനാഭ ഭോ രമാസമേതനായ്
വിളങ്ങുമീശനിൻ സ്വരൂപമീവിധം
തെളിഞ്ഞുകാണ്മാറാകേണമെപ്പോഴും
ദയാപരഹര ഭവദവാനല
ഭയാതുരരായമർത്ത്യസംഘാതം
കൃപാവശാലെന്നും കനിഞ്ഞുരക്ഷിക്ക
കൃപാണപാണയെ ത്രിശൂലധാരിണെ
മഹേശ്വരായതെ നമോസ്തുതെനിത്യം
അഹിഗണഭൂഷ വിരാജിതാംഗ
വിഭൂതിരുദ്രാക്ഷ വിമലസുന്ദര
പ്രഭാതശശിചൂഡ ഗിരിതലവാസാ
രജതപർവ്വത ശിഖരവാണിടും
ഗജചർമ്മധൃക്കാം മഹേശ്വരഗൌരി

മടനാരതന മനോഭവ ഭക്തി—
പ്പെട്ടതവോളം പുരാന്തകപോററി
ആതിവശകതിയോടമത്ത്യരുംസ്തുതി
ച്ചുതിവപുഷ്ടരായ് പുരാരിമുഖ്യരും
വിളങ്ങിടുംനേരം സുരേശനന്തികെ
വളഞ്ഞുമേവകല്ലണത്തിനാരേവം
സുരേശ്വരാവിഭൊ കൃശാനുവിന്നായി
പരത്തയായിട്ടും തരുണിസ്വാഹയെ
തിരുവുള്ളംതെളിഞ്ഞുണത്തിനല്ലുറാ
നല്ലതവന്നിടാ നണഞ്ഞുകവേഗം
പുരാന്തകാലികം പദതളിർക്കുപ്പി
സുരേശാ നാംചെന്നങ്ങണഞ്ഞുകവേണം
കൃശാനുതനാടെ മയിതൈയിനാ
കൃപാവാരാശിതേ വന്ദനല്ലേണം
വഴിപ്പുനാമെല്ലാം മുതിന്നുചൊല്ലുകെ
നമത്ത്യസഞ്ചയം തൊഴുതുനില്ലുമ്പോൾ
അറിഞ്ഞുശങ്കര നഖിലവൃത്താന്തം
നിറഞ്ഞുമോദത്തോടുരച്ചിതിങ്ങിനെ
സതീയനാഭൂമെ ഭവതിയാളാതാ
നതിവാസങ്കട മുന്നത്തിടുന്നതും
മതിമതല്ലിവോളം കൊടുത്തുകൊള്ളുകെ
നതിമോദൽക്കുടൻ പറഞ്ഞിതാദരാൽ
അനഘനൊന്നാമെ യറികയില്ലവ
നവൃതമൊന്നാണെ നറിഞ്ഞിടാതുള്ളോൻ
ഉണത്തിസ്വാഹയെ യവന്നുനല്ലേണം
പിണമെതീച്ചതി യതിനുകാരണം
തെളിഞ്ഞുസ്വാഹതാൻ തെളിഞ്ഞുസാഹസം
കളിച്ചുചെയ്കയാൽ നശിച്ചിതായവൾ
ഒളിച്ചുചന്ദ്രനാം വസിച്ചകാരണം
വെളിക്കുകാണുമ്പോൾ കളങ്കമൊന്നായി

സപ്താമതിക്കിത്തെന്നുണർവുവന്നിടാൻ
മുദാകളങ്കമൊന്നിവങ്കലായില്ല
അനലപതിയെ കൊടുത്തിടുന്നാകിൽ
വിനയമെത്രയു മുചിതമാണല്ലൊ
ഇതിവചനമങ്ങുരച്ചുശങ്കരൻ
മതിതെളിവൊടും പലരുംകേൾക്കവെ
അടുത്തുമേവിടും വിധിക്കശങ്കരൻ
കൊടുത്തതങ്ങതെയാലുടൻപൊളിഞ്ഞതും
ഉടച്ചുഭേദിച്ചു കെടുത്ത കേടുക
ളുടച്ചിലൊക്കയുമടക്കിവെക്കവാൻ
വിധിച്ചുപോലവേക്ഷണത്തിൽവേധാവും
വധിച്ചകായത്തിൻമുറികളൊക്കയും
അടച്ചുനന്നാക്കിച്ചമച്ചുകെട്ടിനാ
നടച്ചുവാഴ്ത്തിനാർസമസ്തസല്ലൃതം
പുരാരിമുഖ്യരെ വണങ്ങിനിന്നിടും
സുരേന്ദ്രനാതികമരാവുമത്രിയും
സതിയനസൂയാസുകൃതിയുമേറ്റം
സ്തുതിച്ചുപോകുവാൻമുതിൻകൊള്ളുമ്പോൾ
തളിച്ചുപാനീയമുനനത്തിസ്വാഹയെ
വിളിച്ചുപാവകന്തനിക്കുംനൽകിനാൾ
തെളിഞ്ഞിതേവരും വണങ്ങിസാദ്ധ്വിയെ
കളിച്ചുകുമ്പിട്ടു തൊഴുതുവാഴ്ത്തിനാർ
വിധിപ്രമുഖരും രമണിമാരുമായ്
വിധിവശമോർത്തിട്ടതിവതുഷ്ടരായ്
നിശാകരൻതന്നെ വിളിച്ചുനീയിനി
കശാപശാപ്പുനും വരുമൊത്താലാമേലിൽ.
ഒളിച്ചുവാഴ്കയാൽ നിനക്കതെല്ലാരു!
കളങ്കമൊന്നതും ലഭിച്ചിതാകയാൽ
സഹിച്ചുനിന്നുടെ ദുരിതകർമ്മത്തെ
മഹാജനസഭാ പൊറുത്തിതെന്നറി

നിജപുരം നോക്കി ഗമിച്ചിതോരോരും
[illegible] നിജ നിജ രമണിമാരൊടും
ഗോപീചരിതമിതമലമെല്ലാവും
മതിതെളിയുവാൻ പഠിച്ചുകൊള്ളേണം
സതീവ്രതമതിൻ മഹിമകൊണ്ടവർ
സതീപദപ്രാപ്തി ലഭിച്ചുകൊണ്ടിടും
ദുരിതനാശനം പുരാണസമ്മതം
നരകവാരണം തരുണികൾക്കിദം
തുളസിദാസ നീ ശ്രവിച്ചതില്ലയോ
കളിയാൽ സ്വാഹതാൻ മരിച്ചതില്ലയോ
പരപുരുഷനെ പരിഗ്രഹിച്ചവൾ
പരാധീനമോർത്താൽ പെരികെസങ്കടം
പരതരുണിയിലഭിരുചികൊണ്ടു
സുരവരൻശചി കെട്ടുസുഗാത്രത്തെ
കപടനാടകത്തരുണിതന്നുടെ
കൃപാരഹിതമാം ചതികളോർക്കാതെ
പ്രണയിനിയെന്നു കരുതിപ്പാവകൻ
ഘൃണയോടൊക്കെയും സഹിച്ചുവാണിതു
ചതിച്ചുതോല്പിക്കും തരുണിമാരെന്നു
മതിയിലോർക്കാതനിമിത്തമായവൻ
സുധർമ്മയിൽവെച്ചിട്ടവമതിയേററു
സുധാശനന്മാരോടടങ്ങിമേവീലെ
തരുണിചിന്തയെ അടക്കിവാഴെടൊ
കരുണയില്ലവർക്കറിഞ്ഞുകൊൾകെടൊ
കളികഴിഞ്ഞുനീ ഗമിക്കവേഗത്തിൽ
കളികളിത്തരം മതീ മതീ മതീ
ചരിതമീവിധം പറഞ്ഞൊടുക്കത്തു
പിരിഞ്ഞുരംഭയും സുരലോകം ചേർന്നാൾ
തുളസീദാസനും പരവശനായി
നളിനിതൻ തീരെ കരഞ്ഞുമേവിനാൻ

അടുത്തുതോഷത്തം പറഞ്ഞൊന്നുമെ
എടുത്തുചൊല്ലുവാനെനിക്കരുതയ്യൊ
ഗുരുവരൻതന്നോടുണൎത്തുവാൻചിലർ
പരിഭ്രമത്തോടും നടന്നുവേഗത്തിൽ
പറഞ്ഞവൃത്താന്തം ശ്രവിച്ചുതാതനും
നിറഞ്ഞഖേദേന ഗമിച്ചുവേദിയൻ
സുതന്റെചാരെ യണഞ്ഞുചൊല്ലിയും
മതിതെളിയുവാൻ വഴികൾകാണാഞ്ഞു
മഹാനുഭാവനാം മഹായതിവൎയ്യ
നഹോമഹിമയാലുണൎത്തിബാലനെ
ഭ്രമമശേഷവു മകററിവേഗേന
ക്രമത്തിൽബാലനെ വിരക്തനാക്കിത്തൻ
ഗൃഹത്തിൽവാഴിച്ചു സുഖിച്ചുവാണിത
മഹീസുരശ്രേഷ്ഠൻ മഹിമയത്ഭുതം
പറവതിന്നശേഷംഞാൻ കഥകൾ നാളെയെ
ന്നറിയിച്ചുകിളി യടങ്ങിമേവിനാൾ.

സ്വാഹാചരിത്രം സതിയനസൂയാ ചാരിത്രവൈഭവം
നാലാം അദ്ധ്യായം സമാപ്തം.

---

## അഞ്ചാം അദ്ധ്യായം.

തുളസീദാസൻ വിരക്തനായ ചരിത്രം.

ശാരികപ്പൈതലെനി ചൊല്ലെടൊകഥാശേഷം
പാരിടത്തിങ്കലാൎക്കും ബോധിപ്പാനെളുതായി
സാരജ്ഞാനാത്മാരാമൻ തുളസീദാസൻതന്നെ
ദൂരത്തുമോഹംനീക്കി വിരക്തനാക്കിച്ചെയ്ത
സാരമാംകഥാസാരം ചൊല്ലുകെന്നതുകേട്ടു
പാരമാനന്ദത്തോടെ പറഞ്ഞാൾകിളിപ്പെണ്ണും

ഗോപാലകന്മാരെയാക്കി ശങ്കതാൻകോലായശേഷം
നൃപാലികളോടും മേദിനീതലംതന്നിൽ
കാമരാജകൾചൊല്ലി വിക്രമിച്ചുഴലുമ്പോൾ
ഗോപകന്മാരാമവരെനോക്കിബാലർ
ഗോപാലനായുള്ളവാക്കി തീർക്കുവാൻചൊന്നതൊന്നും
ബോധിക്കാതെകണ്ടു താതനോടുണർത്തിനാർ
കേട്ടോരുനേരമാതാതാവാം ഭൂസുരേന്ദ്രൻ
വാട്ടമെന്നിയെവന്നു കണ്ടിതുകുമാരനെ
താതനെക്കാണുകകൊണ്ടും ചേതസ്സിന്നൊരുഭേദം
സുതന്നവരാസ്ഥയാൽ തപിച്ചുഭൂസുരേന്ദ്രൻ
തുളസീദാസനാകും പുത്രന്റെമോഹംനീക്കി
തെളിഞ്ഞുകൊൾവാനായി ചൊല്ലിനാൻദ്വിജവര്യൻ
നാരിയെക്കാണ്കമൂലം മോഹിച്ചപ്രിയപുത്ര
നാടിതംപഴിച്ചീടുംവണ്ണം നീ വാഴുന്നില്ലേ
ദോഷതാപംപെട്ടിതെന്നുനീ ബാലകാനാട്ടകെന്നാ
ദോഷങ്ങളെന്നുതാതൻവാർത്ത സുതനങ്ങേറാസ്ഥയാൽ
ജ്ഞാനിയാമാത്മാരാമനാകിയദ്വിജശ്രേഷ്ഠൻ
മാനസംതന്നിലോർത്തു കല്പിച്ചനേരത്തിങ്കൽ
തനുപംഗിതാംഗപോലെ തന്നുടെസമീപത്തിൽ
വന്നഹൊപ്രകാശിച്ചു കാണായിചിത്രംചിത്രം
തുളസീദാസൻതാനും കണ്ണുകൾതുറന്നൊട്ടു
തെളിഞ്ഞുമാനസവും പുത്രനെന്നറിഞ്ഞപ്പോൾ
ഉരച്ചുപുത്രനോടു വാത്സല്യംകൊണ്ടുതാതൻ
ധരിച്ചീടുകനീയും സാരമാമുപദേശം
കാമിനിമണിയാകു മിവളെക്കണ്ടുനീയും
കാമിച്ചമോഹംപൂണ്ടു വലഞ്ഞതത്യാശ്ചര്യം
മണ്ണാദിയായഭൂതമാത്രകളഞ്ചുംചേർത്തി
ട്ടണ്ണ്ജോത്ഭവനാകും കുശവൻവേലചെയ്തു
കുഴച്ചുപിണ്ഡമാക്കിച്ചമച്ചുജലംചേർത്തു
ചുഴലുംകാലചക്ര മതിന്മേലേററിവെച്ചു

തിരിച്ചുകരംകൊണ്ടു ചമച്ചുഘടംപോലെ
വരച്ചുമുറിച്ചവനെടുത്തു വെപ്പിച്ചു
കൊട്ടികൾകൊണ്ടുകൊട്ടി യടിച്ചുകേടുതീൎത്തു
ചുട്ടടനെടുക്കുന്ന പാത്രമെന്നതുപോലെ
ഉടഞ്ഞുപോകുന്നോരു മണ്ണാകുമുടലിതു
വെടിഞ്ഞുജീവൻപരൻ പോകുമെന്നറിഞ്ഞാലും
കാററുള്ളിൽനിറച്ചുള്ളതുരുത്തിയതുപോലെ
ചെററുമേഭേദമില്ലാ വായുതാൻവെടിയുകിൽ
ഭിന്നമങ്ങൊരേടത്തു വന്നിടുംനേരത്തിങ്കൽ
സന്നമായ്ത്തുരുമെന്നതറിഞ്ഞു കൊൾകനന്നായ്
എല്ലിനാൽകാലുരണ്ടു നാട്ടിയങ്ങതിൻപൊക്ക
മില്ലത്തിൻകണക്കൊത്ത വിസ്താരംകണക്കാക്കി
അസ്ഥികൾകൊണ്ടുഗാത്ര വിസ്താരംകോത്തുനിൎത്തി
സന്ധികൾചേൎപ്പായി ധമനികൊണ്ടുകെട്ടി
ഭംഗികൾപോതംവണ്ണം മാംസഖണ്ഡങ്ങൾവെച്ചു
അംഗങ്ങൾരക്തത്താലും പൂരിതമാക്കിച്ചെയ്തു
തോലിനാൽമൂടിയങ്ങു രമ്യമാംവീടുതക്ഷൻ
പോലെതാൻസൃഷ്ടാവിനാൽ കല്പിച്ചുവീടുതന്നെ
കണ്ടുനീസംഭ്രമിപ്പാൻ കാരണമെന്തുപുത്രാ
കണ്ടുകൊണ്ടാലുമിതു ക്ഷണഭംഗുരമത്രെ
മാംസവുംരക്തംതോലും മേദസ്സുംഞരമ്പുകൾ
ദുസ്സഹഗന്ധമുള്ള മലമൂത്രങ്ങളെല്ലാം
ചമച്ചുകെട്ടിവെച്ച ഭാണ്ഡമാംനാരിതന്നെ
കാമിച്ചുനിനക്കിന്നു പോകുവാൻ ദുരമെല്ലാം
എന്നരച്ചാൎയ്യാരാമൻ നിന്നിടുംനേരത്തിങ്കൽ
മുന്നിൽനില്പോരുരംഭാ വൃദ്ധയായ്ചമഞ്ഞിതു
നരച്ചുകേശങ്ങളും വരണ്ടുമുഖമേററം
ചരിഞ്ഞുചിലപല്ലും പറിഞ്ഞുകൊരളിയൊട്ടി
കണ്ണുകൾകുണ്ടിൽചെന്നു നീണ്ടിതുനാസികയും
തുണ്ഡവുംചുളുങ്ങിട്ടു മങ്ങിയൊട്ടധരവും

അക്കാലമാത്മാരാമൻ തന്നുടെ പുത്രൻതന്നി
ക്കുൾക്കാമ്പിൽ നിരൂപിച്ചു വേളിയും കഴിച്ചിട്ടു
രാജസന്നിധിയിങ്കൽ പോകുന്നനേരമൊക്കെ
രാജസേവയിൽ പുത്രനറിവുവരുവാനായ്
കൂടവേ കൂട്ടിപ്പോയിപ്പഴക്കി തിരുമുമ്പിൽ
പാടവം പുത്രൻതനിക്കുണ്ടാക്കി ദ്വിജവര്യൻ
നൈമിശാരണ്യംതന്നിൽ തപസ്സുംചെയ്യുവാനായ്
നിർമ്മലൻ മോക്ഷകാമിയായിട്ടുമാത്മാരാമൻ
ശ്രീരാമഭക്തനാകും വാത്മീകിയായിട്ടുന്ന
ശ്രീരാമായണകർത്താ തുളസീദാസനന്നാൾ
ഭഗവൽകൃപാകാംക്ഷൻ പെരുത്തോരാശയാലെ
നിഗമവേത്താവവൻ ശ്രീകാശിതന്നിൽവാണാൻ
ഗംഗതൻതീരെവെച്ചു ഭൂതത്തെ ദർശിച്ചവൻ
സംഗതികൊണ്ടു ഭൂതവാർത്തതൻമൂലമായി
വായുനന്ദനൻതന്നെത്തേടുവാനിടയായി
കായക്ലേശങ്ങളേറ്റ മാരുതാത്മജനോടു
ജ്ഞാനോപദേശംവാങ്ങി സേവിച്ചുരാമനാമം
ധ്യാനിച്ചുരാമദേവൻതന്നനുഗ്രഹത്തിനാൽ
ജ്ഞാനിയാമാത്മാരാമസൂനുവാം ദ്വിജവര്യൻ
ജ്ഞാനിയായ് രാമദേവൻതന്നോടും വരംവാങ്ങി
കാശിയിൽത്തന്നെ വസിച്ചീടുന്ന കാലത്തിങ്കൽ
കാശിഭൂപൻറെ മൃത്യുഞ്ജയവ്യാഖ്യാനംകൊണ്ടാൻ
കാലടികൂപ്പിത്തൊഴുതാർത്തനാംവലാരാതി
മാലോടെ മുസൽമാനായ്ജനിച്ചു കാശിഭൂപൻ
തെളിവൊടു ഭക്തിയോടും ചോദിച്ചു രാമനാമം
തുളസീദാസനോടു മോദമായ്വാഴുംനേരം
സ്വജനമായിട്ടുന്ന മുസൽമാന്മാരുംവന്നു
വിജനസഭതന്നിലിരുന്നു സ്വന്തമതം
നേരായിഭൂപൻതന്നോടേറവും വിവാദിച്ചു
ചാരത്തുവസിക്കയാൽ ഭൂപനും മുനിതന്റെ

സാരരാമനാമമാഹാത്മ്യം ശ്രവിക്കുവാൻ
നേരമില്ലാതെ വന്ന കാരണം ഖേദത്തോടെ
മുനിവർമാന്മാരെ വേഗമയച്ചു നൃപതീന്ദ്രൻ
വന്ദിക്കും ഗുരുവിനെ നമിച്ചു ഭക്തിയോടെ
ചോദിച്ചു നൃപതീന്ദ്രൻ തുളസീദാസനോട
മോദിച്ചു രാമനാമമാഹാത്മ്യം മുനിവര്യൻ
പറഞ്ഞു തുടങ്ങിനാൻ ഭൂപതിതന്നോടായി
നിരന്തരം മോദത്തോടും ശ്രവിച്ചാൻ രാമതത്വം
ശ്രീരാമദേവനോർക്ക മാനുഷനല്ല കേൾക്ക
ശ്രീരാമനാത്മാരാമൻ വിഷ്ണുതാനറിഞ്ഞാലും
ഭക്ത വാഞ്ഛിതമാം ഭുക്തിമുക്തികൾ നൽകും
ഭക്തവത്സലൻ ദേവനാകിയ പരമാത്മാ
ഏകനായ് നിത്യനായി സച്ചിദാത്മകനായി-
ട്ടാകവേ ചരാചരമൊക്കയും താനായ് മേവും
സർവ്വത്ര പരിപൂർണ്ണനാകാശമെന്നപോലെ
നിർവ്വാണാത്മകസ്വയംജ്യോതിസ്സാം പരമാത്മാ
നാമരൂപങ്ങളില്ലാതുള്ളോരുവസ്തു ബ്രഹ്മം
രാമനാകുന്നതെന്നു ബോധിച്ചുകൊൾക ഭവാൻ
സുജ്ഞാനസ്വരൂപനാമീശന്റെ ലീലയോർക്ക
അജ്ഞാനമയമാകും ലോകമിക്കാണാകുന്ന
വിജ്ഞാനസ്വരൂപമായുള്ളോരു വസ്തുതന്നെ
അജ്ഞാനിജനങ്ങളാലറിവാൻ പണിയത്രെ
ലീലയാ ലോകമൊക്കെ സൃഷ്ടിച്ചുപാലിച്ചിട്ടു
കാലരൂപനാമീശൻ താൻതന്നെ സംഹരിച്ചും
കളികളാടീടുവാനജ്ഞാന മയിയായി
ട്ടുളവാകിയമായാ പ്രകൃതിയുത്തന്റെ
ത്രിഗുണങ്ങളെച്ചേർന്നു മൂന്നായിതീർന്നു വസ്തു
നിർഗ്ഗുണൻ വിഷ്ണു ധാതാ പരമീശനുമായി
കാരണനാകുമീശനായിടും നാരായണൻ
പേരോർക്ക സഹസ്രമെന്നോതുന്നു ബുധജനം

ധൎമ്മസ്ഥാപനകൻ ഭക്തരെപ്പാലിപ്പാനായ്
നിൎമ്മമനവതാരം പലതും ചെയ്കമൂലം
നാമങ്ങൾ പലതായി ഭക്തന്മാർ ചൊല്ലുമാറായ്
കാമദനേകപഗ നേകനാം പരമാത്മാ
സൂക്ഷ്മാനാവസ്ഥവാകും ചിത്തിനില്ലൊരുബന്ധം
അജ്ഞാനം ബന്ധമൂല മറികനൃപതീന്ദ്രാ
സംസാരബന്ധമൂല മായിടും കൎമ്മബന്ധം
ചിത്സ്വരൂപങ്ങളൊട്ടും ബാധിച്ചീടുകയില്ലാ
ആദ്യനായവേദ്യനായ് നിത്യനാം നിൎവ്വികാരൻ
വേദ്യനായ് ഭക്തന്മാൎക്കു കാണ്മായരൂപം മൂലം
നാമങ്ങൾ ഭക്തന്മാരു മോരോന്നെ ധ്യാനം ചെയ്തി
ട്ടാമോദത്തോടുരൂപ കല്പനയതും ചെയ്തു
സേവിച്ചു ഭക്തിയോടെ പൂജിച്ചു പുരുഷാൎത്ഥം
ഭാവനം കൊണ്ടു സാധിച്ചീടിന രൂപങ്ങൾക്കു
നാമങ്ങളോരോന്നോരോന്നാറവും മുഖ്യമേറും
രാമനാമത്തിനുള്ള മാഹാത്മ്യം കേട്ടുകൊൾക
സഹസ്രനാമങ്ങളി ലീശനാം രാമനാമം
മഹത്വമുള്ളതെന്നു ഗൌരിയോടരുളിനാൻ
മന്ദനാമുന്മത്തനും ബുദ്ധിഹീനനും മൂകൻ
നേത്രഹീനനും ജളൻ ബധിരൻ പംഗുതാനും
വിധവയായനാരി യെതിരുമവൎകൂടി
വിധിയോൎക്കാതെ സദാ സ്മരിപ്പാൻ യോഗ്യമായി
നിൎവ്വാണപ്രദമായിട്ടുള്ളൊന്നു രാമനാമ
മുൎവ്വീശാ കേട്ടുകൊൾക ചൊല്ലുവൻ പരമാൎത്ഥം
രാ എന്നക്ഷരമുച്ചരിപ്പാൻ വായ് നന്നായ് തുറക്കേണം
മാ എന്നു ചൊല്ലുന്നേരം വായ് മൂടിത്തന്നെ വേണം
ആകയാലിതിന്നൊരു ദൃഷ്ടാന്തം ചൊൽവൻ കേൾക്ക
ആകുലം തിരും വണ്ണം തെളിഞ്ഞു ബോധിച്ചാലും
രായെന്നു ചൊല്ലുന്നേര ത്തായെനുള്ളിൽനിന്നി
ട്ടായാസമെന്യേ പാപം വെളിയിൽ പോയീടുന്നു

ഉന്നതാകാരെയും വായ്മൂടിപ്പുറകയാൽ
കന്നാഞ്ഞീട്ടാൻ വഴിയുമില്ലാതെയാം
ഇന്നാംപ്രകാരത്തിന്നൊത്തൊരു രാമനാമ
നാമഭക്തിയോടു നിത്യവുംധ്യാനംചെയ്തു
ചിത്തവുംസ്ഥിരമാക്കിട്ടിരിക്കും ഭക്തൻതനി
ക്കതനിലങ്ങുകേറുവാൻ ദർശനംനല്കുംദേവൻ
ഉത്തമഭക്തന്മാരാൽധ്യേയമായുള്ളരൂപം
ചിത്തത്തിലുറപ്പിച്ചു നിത്യവുംഭജിക്കനീ
ഉൾക്കാമ്പുതെളിഞ്ഞിടുംനേരം ശ്രീരാമചന്ദ്ര
നുൾക്കമലത്തിൽവന്നിട്ടുദിക്കും ഭൂപാലക
ഇത്തരംനൃപനോടു തുളസീദാസൻചൊല്ലി
ചിത്തവുംതെളിവോടെ ഭൂപനുംവണങ്ങിനാൻ
അത്തലുംവിട്ടുഭൂപൻ നിത്യകർമ്മവുംചെയ്തു
ചിത്തത്തിൽഭക്തിയോടും രാമനാമവുംചൊല്ലി
വസിക്കുംനേരത്തിങ്കൽ വന്നിതുമന്ത്രിമാരും
മുസൽമാൻപ്രധാനികൾ മറ്റുമിക്കൂട്ടരെല്ലാം .
മുസൽമാൻപക്കീരികൾ മുതലായുള്ളോർമറ്റും
മുസൽമാൻവേദമോതി തങ്ങളെന്നിവരൊക്കെ
വന്നവർമതമാകും നീതികൾചൊല്ലിക്കേട്ടു
മന്നവനഭിപ്രായം പറഞ്ഞുമേവുംവിധൌ
ആജിയംജാതിമുഖ്യൻ വന്നിതുസഭയിങ്ക
ലാജിമാരായുള്ളോരു മൊക്കെയുമെഴുനീറ്റാർ
ഭൂപനാമാജിതന്നെ സല്ക്കരിച്ചിരുത്തിനാ
നുപദേശങ്ങൾചൊൽവാ നാചാര്യനായൊരാജി
അക്ബർപാദുഷാവാം ചൊല്ലെഴുംകൊള്ളുംനൃപനോടു
തക്കംതാൻനോക്കിയോരോന്നുരച്ചുതുടങ്ങിനാൻ
ഹിന്തുക്കൾക്കാചാര്യനാം തുളസീദാസൻതന്റെ
അന്തികെനൃപതീന്ദ്രൻ പോയൊരുവൃത്താന്തങ്ങൾ
അറിഞ്ഞിട്ടാജിക്കേറ്റം കോപമുണ്ടുള്ളിലത്തു
പറവാൻനൃപനോടു സമയംകാത്തിരിക്കെ

നിറഞ്ഞു മുസൽമാന്മാർ വളൎന്നസന്തോഷത്താം
കറഞ്ഞുതാപമൊട്ടങ്ങാജിയും സന്തോഷിച്ചു
സുന്നത്തുകാൎയ്യമൊന്നു കല്യാണംനടത്തുവാൻ
വന്നവർ പശുവൊന്നു നന്നായിവേണമെന്നും
നൃപനംക്രൂടെനിന്നു കല്യാണം മാൎക്കമൊന്നു
കൃപയാൽ പശുമാംസക്കറികൾവിരുന്നാണ്ടു
നടത്തിത്തരണമെന്നവരുമപേക്ഷിച്ചു
താടിയുംനീട്ടി മേവുമാജിതന്നന്തികത്തിൽ
മേവുന്ന മുസൽമാന്മാരെല്ലാരും കാണെത്തന്നെ
ഭാവവൈവൎണ്ണ്യംപൂണ്ടു നൃപനും ചിന്തചെയ്താൻ
സാരനാമാത്മാരാമനായിട്ടും ഗുരുവൎയ്യൻ
പാരമാൎത്ഥികൻ തത്വദശിയാംജ്ഞാനിവിദ്വാൻ
വേദിയൻ വേദജ്ഞനായഖിലശാസ്ത്രവേത്താ
വാദിയാൎയ്യരാണങ്ങൾ ചൊല്ലിവെച്ചവകളിൽ
വ്രതങ്ങളനേകങ്ങൾ ഭേദത്തെക്കേൾപ്പിച്ചതിൽ
സത്യധൎമ്മങ്ങളേററം ശ്ലാഘ്യമാണെന്നാകിലും
അഹിംസാവ്രതത്തോടു സാമ്യമില്ലൊന്നുമെന്നു
മാഹാത്മ്യമുള്ളഗുരുവുരച്ചതോൎത്തുകൊണ്ടാൻ
മാനവന്മാരിൽ ശ്രേഷ്ഠൻ ദ്വിജനാമെന്നപോലെ
മാന്യമാംപശു മൃഗജാതിയിൽ ശ്രേഷ്ഠമെന്നും
ശ്രവിച്ചു ഗുരുമുഖാൽബോധിച്ചുകൊണ്ടുഞാനി
ന്നിവൎക്കു ഹിംസചെയ്യാൻ പശുവെകൊടുത്താകിൽ
പെരികെ ദോഷമുണ്ടാമെന്നിതി നിരൂപിച്ചി
ട്ടരികെ മരുവുന്നൊരാജിയെനോക്കിനൃപൻ
പശുവെ വധിക്കുവാൻ തരികയില്ലഞാനും
പശുവിൻവിലയെക്കാളധികംദ്രവ്യംതരാം
വധിച്ചുകറിയുണ്ണുംമൃഗങ്ങൾ വെടിയുവിൻ
വിധിച്ചസുന്നത്തിനും പാൎക്കുമ്പോളനാവശ്യം
ഇങ്ങിനെനൃപൻ ചൊല്ലിക്കേട്ടപ്പോളാജിചൊന്നാൻ
തിങ്ങിന ഖേദത്തോടും നൃപനെ നോക്കിമെല്ലെ

നബിയാൽ വിധിച്ചുള്ളാസുന്നത്തു വെടിയുവാ
നാബി പതയ്ക്കും വിധിപ്പാൻ മുറയില്ലാ
നമ്മുടെ വേദവിധി വെടിഞ്ഞുനടക്കുവാ
നിമ്മഹമ്മദീയരിലൊരുവനൊരുങ്ങിടാ
മുഹമ്മദീയർക്കും നമ്മുടെ മതഹാനി
ക്കാഹന്തകൊതിയുള്ളൊരമഹീദേവന്മാരു
നൃപനെ വശത്താക്കിട്ടു പ്രദേശങ്ങൾനൽകി
കൃപയെന്നിയെ മതദൂഷണമതുംചെയ്തു
ഇലയും ചെടികളും പറിച്ചുകൊണ്ടുവന്നു
കല്ലിനെപൂജചെയ്യുന്നാരണൻവാർത്തകേട്ടു
ഭൂസുരൻചൊല്ലുതോർത്താലെത്രയും നാണംതന്നെ
ആവതില്ലല്ലൊ ഭൂപനല്ലയോ ചൊല്ലീടുന്നു
ഇത്തരം കോപത്തോടമാജിയും ചൊന്നനേരം
ചിന്തതന്നിലൊന്നു ഭൂപനാജിയോടേവം ചൊന്നാൻ
ദൈവകല്പിതമാർക്കുമുള്ളതാമവയവം
ദൈവംതാൻ മുറിക്കുവാൻ കല്പിച്ചിട്ടുകയില്ലാ
ഒരുവൻതന്നെയല്ലേ കല്പിച്ചു മനുഷ്യനെ
വരുന്നതില്ലെയല്ലൊ ഭേദമല്ലംപോലും
ആവശ്യമില്ലാത്തുള്ളൊന്നൊന്നുമേ കല്പിപ്പീലാ
ആവശ്യമെല്ലാററിന്നുമുള്ളൊന്നാമവയവം
പരക്കെ മാനുഷന്മാരെല്ലാരും മുറിപ്പീലാ
തരക്കേടതിനൊന്നും ചൊല്ലുവാനില്ലപാർത്താൽ
മുറിച്ചുകളയുവാൻ യോഗ്യമാമവയവം
മുറയ്ക്കു പൊക്കിൽക്കൊടി ദൈവംതാൻ കല്പിക്കുന്നു
മുറിക്കും പൊക്കിൾക്കൊടി മാനുഷരൊന്നുപോലെ
മുറയ്ക്കു മുസൽമാനും മുറിച്ചുകളയുന്നു
മാനുഷരെല്ലാവരും പരക്കെച്ചെയ്യാത്തുള്ള
സുന്നത്തുദൈവംപാർക്കിൽ വിധിപ്പാനില്ലബന്ധം
അയുക്തമാകകൊണ്ടു വെടിവാൻ ചൊല്ലിത്താനും
അയുക്തമല്ലെന്നാകിൽ പറവിൻ ന്യായംകേൾക്കാം

ഇങ്ങിനെ നൃപൻ ചൊല്ലുന്നേരത്താങ്ങാജിമാരും
തങ്ങളുമാജിതാനുമൊത്തവർ നൃപനോടു
കല്ലിനെ ദൈവമെന്നു കല്പിച്ചു പൂജചെയ്യോൻ
ചൊല്ലുകൾകേട്ടുഭൂപനിന്മതംവെടിഞ്ഞിട്ടു,
ഹിന്തുക്കൾക്കാചാര്യനായ് മേവുന്ന ദ്വിജനോടു
സന്തതമുപദേശം കേട്ടേറ്റം വലയുന്നു
നമ്മുടെമുസൽമാൻമാർമതത്തെക്കെടുപ്പാനാ
യന്മഹീദേവനേറ്റം കൊതിച്ചു നൃപൻതന്റെ
ചേതസ്സുവശത്താക്കി ബോധിപ്പിച്ചോരാനേവം
മതത്തെ ദൂഷിക്കമാറങ്ങെന്നബുദ്ധിയാക്കി
ചമച്ചോരാരണന്റെ കൈതവത്തൊഴിലെല്ലാം
നമുക്കു നല്ലവണ്ണമറിയാമെന്നാകിലും
നൃപന്റെ തിരുമുമ്പിൽ ചൊല്ലിയാലേലുകില്ലാ
കൃപയുംവിട്ടുഭൂപൻ കുപിതനായുംവരും
ശാന്തിനാൽ ചൊല്ലാതെഞാനിരുന്നേനിത്രനാളും
മന്ത്രിയാൽ നൃപതീന്ദ്രൻ തനിയെ ന്നറിഞ്ഞീടും
ഇത്തരമവരോടുമാജിതാനുരച്ചപ്പോൾ
ചിത്തത്തിലുള്ളവാട്ടം സഭക്കാരെല്ലാവരും
സന്തോഷംവിട്ടിട്ടങ്ങു പിരിഞ്ഞു സഭയൊക്കെ
യന്നേരമതേനൃപൻ നിത്യകർമ്മവുംചെയ്തു
ആചാര്യൻചൊന്നപോലെ രാമനാമവുംചൊല്ലി
ട്ടാചാരത്തോടുനൃപൻ നിഷ്ഠയിൽ വാഴുംകാലം
നിത്യവുംവരുമ്പോലെ തുളസീദാസൻഗുരു
തത്വവേദിയുംവന്നു നൃപതീതന്റെമുമ്പിൽ
ജ്ഞാനിയാം ഗുരുവര്യൻനൃപതിക്കായിക്കൊണ്ടു
ജ്ഞാനമാർഗ്ഗങ്ങളോരോന്നുപദേശവുംനൾകി
ബ്രാഹ്മണശ്രേഷ്ഠനാകും തുളസീദാസനന്നാൾ
ബ്രഹ്മജ്ഞൻ ശ്രീകാശിയിൽ മോദേനവാണീടിനാൻ
ആചാര്യൻതന്നെക്കുറിച്ചേറിയ വൈരത്തോടും
നീചരാം മുസൽമാന്മാർ വാണിതു നൃപാന്തികെ

ശ്രീരാമദാസൻതന്റെ ഭക്തനാംഭൂപതിയാതെ
പാരിച്ചഖേദത്തോടെ നൃപനും ചിന്തചെയ്തു
ശ്രീരാമദാസൻതന്നെപ്രാപിച്ചു നൃപതീന്ദ്രൻ
പെരികെ ഖേദത്തോടും പറഞ്ഞാൻ വൃത്താന്തങ്ങൾ
ശ്രീശനോടൊന്നുമേവും ദേശികശിഖാമണെ
കാശീശനോളും മന്ത്രദേശികഗുരുശ്രേഷ്ഠാ
താവകാജ്ഞകൾ ഞാനും സേവിച്ചുവാണേനത്ര
ഭാവനംപോലെയൊന്നും ഭവിച്ചുകാണ്മാനില്ലാ
എന്തിനിച്ചെയ്യേണ്ടതെന്നു ചൊല്ലേണംഗുരുമൂർത്തെ
ചിന്തചെയ്തടിയന്റെ സങ്കടംതീരുംവണ്ണം
സന്തതം രാമനാമസ്മരണംചെയ്തു ചിത്തം
വെന്തുരുകുന്നമാറു ഭജിച്ചേൻ ദേശികേന്ദ്രാ
ഏവംഭൂപതിചൊല്ലും വാർത്തകേട്ടാശു ജ്ഞാനി
യവനീശ്വരൻ ഗുരു നൃപനോടരുളിനാൻ
അറികഭൂപതീന്ദ്രാ ചൊല്ലുവൻ സൂക്ഷ്മതത്വം
പറയാം പരമാത്മാവാദ്യന്തഹീനൻവിഭു
സർവ്വത്രപരിപൂർണ്ണനദ്വയനാദിനാഥൻ
നിർവ്വാണാത്മകൻ സർവ്വകാരണൻ സച്ചിന്മയൻ
സകലാത്മകനേകൻ സച്ചിദാനന്ദരൂപൻ
സകലേശ്വരനീശൻ നിർവ്വാണാത്മകൻദേവൻ
ഭക്തന്മാരുടെ ചിത്തപങ്കജകാന്താന്തർവി
മുക്തിദൻ ദയാപരൻ സത്താമാത്രനാംരാമൻ
എള്ളിലുള്ളെണ്ണപോലെ യഖിലരൂപത്തിലും
ഉള്ളിലും പുറത്തെങ്ങും സർവ്വഗനല്ലോ രാമൻ
നിശ്ചലഭക്തിയോടും വിശ്വസിച്ചിരിപ്പോർക്കു
വിശ്വനായകനേറാം പ്രസന്നനായിത്തീരും
ജ്യോതിസ്സാംപരാപരൻ ചേതസ്സിലുദിപ്പോള
മാതംഗംനിക്കിരാജൻ ഭജിച്ചുവാഴ്കനിത്യം
ധ്യാനരൂപനാമീശൻ മാനസെ തെളിഞ്ഞീടും
മാനസതാപംവേണ്ടാ ഭൂപതെ കേട്ടുകൊൾക

ഗുരുവായ്മേവുന്നോരു തുളസീദാസാൎയ്യനെന്നി
കാരുണ്യക്കടലാകും ദേശികശിഖാമണി
ചൊല്ലിക്കേട്ടേററം തെളിഞ്ഞീടിന നൃപതീന്ദ്ര
നല്ലപുരത്തിൻ രാജധാനിയിൽ പ്രവേശിച്ചു
ധൎമ്മേണഗോവിപ്രാദിപാലനമെല്ലാംചെയ്തു
നിൎമ്മലനാകും ഭൂപനാചാൎയ്യനിയോഗത്താൽ
മാനസതാരിലുറപ്പിച്ചു താനിളകാതെ
ധ്യാനനിഷ്ഠയിൽ വസിച്ചീടുന്നകാലത്തിങ്കൽ
ഭൂപന്റെ വൃത്താന്തങ്ങളറിഞ്ഞു മുസൽമാന്മാർ
താപമേതുമസഹിയാഞ്ഞു യോജിച്ചു ചിന്തചെയ്തു
ഭൂസുരൻബോധിപ്പിച്ചു ഹിന്തുക്കൾ മതബുദ്ധ്യാ
മുസൽമാൻമതത്തിനെ ദൂരവെ വെടിഞ്ഞിട്ടു
വിഗ്രഹാരാധനാദികൃത്യങ്ങളാചരിച്ചു
നിഗ്രഹമാദിയായ സ്വധൎമ്മം വിരോധിച്ചു
നടത്തുംഭരണത്തെ നാമെല്ലാമൊന്നുചേൎന്നു
ഉടൻനൃപാന്തികെ സമയം കാണുന്നേരം
നബിയിൻശാസനത്തെ നന്മയായ് ബോധിപ്പിച്ചു
ഭുവനപാലകനു മനത്തിൽ വിശ്വാസത്തെ
വരുത്തിത്തീൎക്കവേണമെന്നുറച്ചുള്ളവരു
മൊരുങ്ങി നൃപാന്തികെ വന്നിതു മുസൽമാന്മാർ
ഭൂപനും നിത്യകൎമ്മംകഴിച്ചു സഭയിങ്ക
ലുപവേശിച്ചു രാജ്യകാൎയ്യവിചാരണംചെയ്തു
സചിവന്മാരുമൊത്തുസുധിയാം ഭൂപൻമുഖ്യ
സചിവൻ മുസൽമാനെസവിധെവസിപ്പിച്ചു
ഖ്യാതികാൎയ്യങ്ങളാകും നീതികളോരോന്നോതി
മോതിയും തങ്ങളാദിയായവർപള്ളികാൎയ്യം
നടത്തുന്നതിലുള്ള വീഴ്ചകൾ ചിലതൊക്കെ
കടന്നുബോധിപ്പിക്കും സചിവൻവാൎത്തകേട്ടു
ഭടരെ നിയോഗിച്ചു വരുത്തീതിരുമുമ്പി
ലുടനെമുസൽമാന്മാർ വരുവാനാജ്ഞാപിച്ചു

ഉന്നാമകൾ ... തികെയെന്നങ്ങൾ
ഒരുവാത്തയാലിതിൻ പരമാത്ഥങ്ങളൊക്കെ
ഗ്രഹിച്ചതിന്നുമുമ്പിൽവന്നടന്നണത്തിക്കാം
മഹിമയുണ്ടെന്നാകിലായതും ബോധിച്ചീടാം
ഇത്തരമമാത്യരും തങ്ങളുംചൊന്നനേരം
മതലാൽസ്രാ...നേററം വിഭ്രമചിത്തനായി
ആചാൎയ്യൻതന്നെക്കണ്ടു വൃത്താന്തം ബോധിക്കവാൻ
സചിവൻതനിക്കാജ്ഞകൊടുത്തു നൃപതീന്ദ്രൻ
അജ്ഞയാങ്ങിവേഗം മുസൽമാൻവിരുതന്മാ
...ധാരികളായിട്ടാജിമാർ തങ്ങളോടും
ദേശികൻവസിക്കുന്ന സദനമതിലെത്തി
കൌശികൻതന്നെക്കാകവൃന്ദങ്ങളെന്നപോലെ
രാത്രിയിൽ കാകവൃന്ദം മൂങ്ങടെ ഹിംസകൊണ്ടു
ആത്തരായ്...ലെടത്തും പറന്നു പേടിച്ചോടി
നേത്രങ്ങൾ കാണാഞ്ഞവരാത്തരായ് പലേടത്തും
രാത്രിയിൽ ...ക്കൂട്ടിൽതേടിപ്പോയൊളിച്ചാർപോൽ
ക്ഷണമാപോകമെന്നതോക്കാതെ മൂങ്ങൻചെയ്തു
ഘൃണയില്ലാത്തകൃത്യമെന്നാത്താർ മുസൽമാന്മാർ
...ജനിൽവൈരത്തോടുംവസിക്കുമവൎക്കന്നു
...ജംഗത്തിൻെറമുമ്പിൽ ...ട്ട ... മന്നപോലെ
കണ്ടോരസചിവൻെറ വീഴ്ചകളെല്ലാംചൊൽവു
കനലീന്ദ്രനെപ്പോലെ ക്രോധതാമ്രാക്ഷനായാൻ
പന്നഗാശനൻ വന്നതിന്നീടുമെന്നവൃത്തം
സന്നദ്ധനായസർപ്പമോക്കുന്നിലതുപോലെ
ഗുരുവശ്യനെക്കണ്ടുകിട്ടുവാനുള്ളബന്ധം
അരുളാംഭൂപൻെറ ആജ്ഞയാംരവിതന്നാൽ
ഇരുളാംരാത്രിപോയിട്ടരുണോദയംകണ്ടു
മരുവും ശാഖിതൻെറമുരട്ടിൽ മൂങ്ങനെത്തീ
കണ്ണുകൾകാണാഞ്ഞവൻ വസിക്കുന്നതുപോലെ
കണ്ണുകൾമൂടി ധ്യാനിച്ചിരിക്കുംഗുരുവിനെ

തന്നുടെയാശ്രമത്തിൽ കാകങ്ങളെന്നപോലെ
വന്നുടൻനിരന്നൊക്കെയിരുന്നുമുസൽമാന്മാർ
കൌശികൻതന്നെക്കണ്ടു കൊത്തീട്ടുപഴിതീപ്പാ
നാശയംതന്നിലോക്കും കാകങ്ങളെന്നപോലെ
ഭാവിവൃത്തങ്ങളൊന്നുമോക്കാതെകാകവൃന്ദം
ചാവതിന്നിടയിന്നും രാത്രിയിൽവരുമെന്നും
കരുതാതവർകൊത്തിത്തുടങ്ങുന്നതുപോലെ
ഗ്ഗുരുഃവാടിടഞ്ഞവർ ചോദിച്ചുതുടങ്ങിനാർ
നമ്മുടെനൃപതിക്കു കൊടുത്തോരുപദേശം
നന്മകൾക്കായിട്ടാണൊ ചൊല്ലുകപരമാത്ഥം
രാമനാമവൃതിൻ മാഹാത്മ്യംധ്യാനമൊക്കെ
കേമമായുപദേശം നല്കീലെചിജവൃാ
മുസൽമാൻരാജാവിൻെറ ഭരണനീതികണ്ടു
വസുധാസുരന്മാരെന്നുരയ്ക്കും നിങ്ങളേത്തു
ചതിച്ചുമതബോധം കെടുത്തുരാജരികം
കൊതിച്ചുകയ്ക്കലാക്കാൻ മിടുക്കുള്ളവർചൊല്ലാൽ
അടത്തെരുരാജധാനി ഗ്ഗുരുവെന്നുള്ളനാട്ട്യം
നടിച്ചുനൃപനേയും വശത്തിലാക്കിവെച്ചു
രാമനാംദൈവമെന്നു ചൊല്ലിയങ്ങുറപ്പാക്കി
കാമിതംസാധിക്കാമെന്നുറച്ചിങ്ങിരിക്കേണ്ടാ
പണ്ടുപോലയോദ്ധ്യയാം രാജ്യത്തിലൊരുരാജാ
വുണ്ടായാനവൻദശരഥനാമെന്നുചൊൽവോൻ
മന്നവൻതന്റിക്കുള്ള പുത്രന്മാർനാലുപേരിൽ
മുന്നോവൻരാമനെന്നു പേർചൊല്ലുമൊരുമകൻ
അവൻെറനാമമല്ലെ രാമനെന്നുള്ളനാമം
അവനീപതിക്കിന്നു ചൊല്ലിയോരുപദേശം
ആ രാമൻതന്നെയീശൻ കടവുൾദൈവമെന്നും
ചേരുമാറൊക്കെച്ചൊല്ലി നൃപനെമൂളിച്ചീലെ
ഈശനാമവൻതന്നെ തെളിഞ്ഞുകാട്ടിത്തരാം
മോശമിങ്ങിനെചൊല്ലി നൃപനെബോധിപ്പിച്ചു

മന്ത്രികനാൽപാരൊന്നുമേ യറിയാതെ
തന്ത്രങ്ങൾചൊല്ലിമെല്ലെ ഞങ്ങളെയകററിനീ
ഗാഢമായിരുകാലം വലച്ചതിനിമതീ
ചന്ദ്രരാമൻതന്നെ കാട്ടേണംവേഗമെന്നാർ
നിന്നാടെരാമൻതന്നെക്കിഴവൻ പെണ്ണിൻചൊല്ലാൽ
മൂഢനായ്തനിക്കായി രാജ്യവുംകൊടുക്കാതെ
കാട്ടിലെക്കാട്ടിയോട്ടി വിടുന്നു,നിൻെറരാമൻ
കെട്ടുവാൻ്തുണ്ടതൊന്നു കിട്ടാഞ്ഞുമരത്തോലും
ഉടുത്തുപെണ്ണിനേയും കൂട്ടീട്ടുതമ്പിയോടും
അടുത്തുകണ്ടകായും കനിയുംതിന്നുതിന്നു
നടന്നാരാമനല്ലെ നിന്നുടെരാമൻചൊല്ലു
തടയില്ലിനിരാമൻ വരട്ടെനൃപന്മുമ്പിൽ
മഴയുംവെയിലൊക്കെ കൊണ്ടവൻവശംകെട്ടു
മുഴത്തഖേദത്തോടും വടത്തിൻകീഴെചെന്നു
മരത്തിൻകൊമ്പുവെട്ടി ച്ചമച്ചുതമ്പിയന്നു
നിരത്തിയിലകൊണ്ടു മേഞ്ഞൊരുചാളതന്നിൽ
പെണ്ണിനെകുടിവെച്ചു രാമനുംതമ്പിയോടും
മണ്ഡപംതന്നിൽവാഴുംപോലെ നിന്നുടെരാമൻ
വസിക്കുംകാലത്തൊരു മാനിനെപിടിപ്പാനായ്
വസതിവിട്ടുതാനും തമ്പിയുംപുറപ്പെട്ടു
മാനിനെക്കിട്ടാഞ്ഞലഞ്ഞുനേരംപോയി
തനിയെഭയത്തോടുമിരുന്നുനാരിയന്നു
ലങ്കയിൽവാഴുംമന്നൻ രാവണൻരാക്ഷസേശൻ
ശങ്കിച്ചുപേടിയോടും കുടിലിൽതാനെതന്നെ
വാഴുന്നരാമൻതൻെറ പെണ്ണിനെകണ്ടനേരം
കേഴുന്നോരവൾതൻെറ കാനനവാസകഷ്ടം
നീക്കുവാൻദയയോടും ലങ്കയിൽകൊണ്ടുപോയി
സല്ക്കരിച്ചൊരുദിക്കിൽ വെച്ചീലെലങ്കേശ്വരൻ
തമ്പിയുംരാമനുമായ് തേടിനാരോരോദിക്കിൽ
അമ്പരന്നവർതേടി യോടിനാർപലേടത്തും

അങ്ങിനെനടക്കുമ്പോളവർക്ക കണ്ടുകിട്ടി
ചങ്ങാതികുരങ്ങച്ചനവനും കൂടിച്ചേന്ന്
ചതിച്ചുകുരങ്ങനാം ബാലിയെയിവരൊത്തു
ചതിയിൽഭൂമിതന്നിൽ വീണവൻചത്തുപോയി
ഒന്നൊന്നായ്ബാലിതന്റെ കുരങ്ങപ്പടക്കൂടി
ചെന്നവർലങ്കയെത്തി കുരങ്ങന്മാരെക്കൊണ്ടു
രാക്ഷസരോടുയുദ്ധം ചെയ്തവരൊടുക്കത്തു
രക്ഷസ്സാംരാവണൻതൻ കാലത്താൽമരിക്കയാൽ
സീതയാംരാമൻതന്റെ പെണ്ണിനെയന്നുകിട്ടി
ഏതുമേശങ്കക്കൂടാതെവളെ കൂട്ടിവേഗം
നാട്ടിലേക്കന്നുവന്ന ചേന്നോരുരാമനല്ലെ
കാട്ടിത്തന്നീടുവേഗം നിന്നുടെരാമൻതന്നെ
അല്ലാതെയിവിടുന്നൊന്നിളകാൻ തരമില്ലാ
വല്ലാതെവലഞ്ഞൊന്നും ഭ്രമിച്ചുനോക്കീടേണ്ടാ
രാമനെയിന്നുകാട്ടിത്തന്നീട വേണമെന്ന
കേമനാംസചിവന്റെ വാത്തകൾകേട്ടനേരം
ജ്ഞാനിയാംദ്വിജവയ്യൻ മാനസെചിന്തചെയ്താൻ
ഞാനിപ്പോൾപാത്രമോക്ഷാതുപദേശവുംചെയ്തേൻ
നൃപന്റെപരിപാകമോക്കാതെചെയ്തമൂലം
കൃപയില്ലാതൊരിവർ വരുവാനിടയായി
എന്തെല്ലാംവരുമെന്ന ചിന്തിച്ചാലറിയുന്നീ
ലെന്തൊരുകഷ്ടംകഷ്ടമിവരോടെന്തുചൊൽവൂ
ദുഷ്ടരാമിവക്കിന്നു സകലാത്മകരൂപം
ദുഷ്ടനിഗ്രഹനീശൻ കാട്ടുമോകഷ്ടംകഷ്ടം
ഇത്തരംവിചാരിച്ചു ദുഃഖിച്ചുഭൂസുരേന്ദ്ര
നുത്തമൻചിത്തംനൊന്തു സ്തുതിച്ചുതുടങ്ങിനാൻ
ശ്രീരാമരാമരാമ ശ്രീപതെരഘുപതെ
ശ്രീരാമ രമണീയവിഗ്രഹനമോസ്തുതെ
ശ്രീരാമരഘുവീര സീതാഭിരാമരാമ
ശ്രീരാമരമാപതെ രാഘവരാമരാമ

മാധവ ഹരേരാമ മധുസൂദനാഹരെ
ബാധകംതീൎത്തുകൊൾക രാജീവവിലോചന
പങ്കജനാഭ പശുപാലക ഗോപാലക
സങ്കടവിനാശന കേശവ ദാമോദര
ഗോവിന്ദനാരായണ വൈകുണ്ഠഹൃഷീകേശ
ഗോവൃന്ദംമേച്ചുകളിയാടിന വാസുദേവ
ശ്രീരാമദാശരഥെ രാവണാന്തകരാമ
ശ്രീരാമ മുനികുലസേവിതരൂപ രാമ
ശ്രീരാമ ഭക്തിമുക്തിദായക രഘുവീര
ശ്രീരാമസീതാപതെ മാരുതാത്മജസേവ്യാ
ശ്രീരാമവിഷ്ണോരാമ പന്നഗതല്പശായിൻ
ശ്രീരാമ ഭക്തജനഹൃൽപത്മദിവാകര
ദുഷ്ടനിഗ്രഹംചെയ്തു ശിഷ്ടരെപാലിക്കുവാൻ
വിഷ്ടപത്തിങ്കൽവന്നു പിറന്നഭഗവാനെ
കൌസല്യാത്മജരാമ കാരുണ്യവാരാന്നിധെ
വസുധാപതെരാമ നരകവിനാശന
കംസാരെ കാരുണ്യാബ്ധെ കരുണാകരദേവ
സംസാരംതരിക്കുവാൻ പോതമാകുന്നനാമം
സന്തതംസ്മരിച്ചീടും ഭക്തൎക്കതവനാമ
ചിന്തനംകൊണ്ടുസൎവ്വം നശിക്കുംപാപജാലം
ത്വന്നാമകീൎത്തനത്തിൻ ഫലത്തെചൊല്ലീടുവാൻ
മന്നിടത്തിങ്കലാൎക്കു മെത്താത്തതിരുനാമം
മന്നവൻതനിക്കായി ചൊല്ലിടുന്നതുമൂലം
ഖിന്നനായ്‌വന്നേനിപ്പോ ളാവതെന്തൊന്നുനാഥ
ഇത്തരംഭക്തശ്രേഷ്ഠൻ ചിന്തിച്ചുവാഴുന്നേരം
മത്തൽതീൎത്തരുളുവാനീശ്വര കാരുണ്യത്താൽ
മാരുതാത്മജനാകും ഹനുമാൻതന്റെവീൎയ്യം
പാരാതെ ചിത്തേയോൎത്താൻ തുളസീദാസനപ്പോൾ
വാതനന്ദന രാമപാദസേവക ഹരെ
ജാതനായന്നു സൂൎയ്യമണ്ഡലംചേൎന്നവീരാ

അഞ്ജനാത്മജഹരെ രാക്ഷസകുലാന്തക
അഞ്ജനശൈലത്തോട്ട സട്ടശത്രുപഹരെ
സുഗ്രീവൻതനിക്കന്നു വൃഗ്രതകളയുവാൻ
ഉഗ്രനാംബാലിതന്നെ വെടിഞ്ഞൊവായുസൂനൊ
രാമനാംപരമാത്മാ തനിക്കുസഹായമായ്
രാമഭക്തനാംഭവാൻ സുഗ്രീവൻതന്നെച്ചേൎത്തു
കൊള്ളുവാൻ ദ്വിജബാലവേഷത്തെധരിച്ചതും
ഉള്ളതിൽ തെളിവോടും രാമനെസേവിച്ചതും
മാരുതിയാകും രാമഭക്തനാംഹരെനിന്റെ
കാരുണ്യംകൊണ്ടുസൎവ്വം സാധിച്ചദയാപര
മറഞ്ഞുബാണമെയ്തുബാലിയെക്കൊല്ലിച്ചോരു
മറിവുംമായമെല്ലാം നീയ്യല്ലെ ദയാപര
മാരുതെരാമഭക്തശ്രേഷ്ഠനാം കപിവീര
ഘോരരാക്ഷസവക്ഷസ്ഥലത്തെപൊടിച്ചവ
ലങ്കയെപ്പാവകനു ഭുക്തിക്കദാനംചെയ്തു
സങ്കടവിനാശന ശങ്കരാംശമാംഹരെ
ലവണാബ്ധിയെ വേഗത്തിൽ ചാടിച്ചെന്നൊ
രവനീമകളോട ശ്രീരാമദേവവൃത്തം
പറഞ്ഞുലങ്കയൊക്കെ മുടിച്ചവനാവീരാ
നിറഞ്ഞ വാത്സല്യത്താൽ കാക്കേണമടിയനെ
പാതകമകററുന്ന രാമദേവന്റെനാമം
ഘാതകന്മാരെയൊക്കൊത്തുരച്ചേൻദയാപര
ആയതു തീൎന്നുകൊൾവാൻ വരികരാമദൂത
മായമായ്വരികെന്റെ ചാരത്തുവീരശൂര
മാരുതെഹരെ ഹരെവായുനന്ദനാഹരെ
ഘോരരാക്ഷസകുലനാശനഹരെഹരെ
പരമേശ്വര ബീജസംഭവഹരെഹരെ
പരന്നകടൽചാടിക്കടന്ന ഹരിവീര
സീതയോടുപദേശംവാങ്ങിയരാമദൂത
പാതകഹരംമന്ത്രമോതുന്ന ഹരിശ്രേഷ്ഠാ

ന്ദിക്കുന്നോരവർകൾ ദ്രോഹി
നിക്കോപമുഗ്രം വാതനന്ദനനന്നേരെ
മാതതെ ദിവാകരശിഷ്യനാംഹരെഹരെ
വാരണം ചെയ്കവേഗംപാലിക്ക ഹരിവീര
മുസൽമാന്മാരെനീക്കി പ്പാലിക്ക ഭവാൻവന്നി
ട്ടസുരന്മാർപോകുംമുമ്പെ രക്ഷിക്ക രാമദൂത
ഉന്നതം ഭക്തശ്രേഷ്ഠൻ ചിന്തിച്ചു വിലാപിച്ചു
കത്തിയോടരിയേറെ തപിച്ചു മാരുതിയും
ശ്രീരാമനാമത്തിന്റെ സ്മരണംവിട്ടവീര-
നാരാമഭക്തനാകും തുളസീദാസഭക്തൻ
ശ്രീരാമനാമംചൊല്ലും ഭക്തരിലഗ്രേസരൻ
ശ്രീരാമൻതന്നെയുള്ളിൽ ധ്യാനിച്ചുവാഴുന്നോരു
ബ്രാഹ്മണനാത്മഭക്തൻ ശ്രീകാശിപ്പട്ടണത്തിൽ
ബ്രഹ്മജ്ഞന്മാരായിട്ടതറിഞ്ഞു വാതസൂനു
മാനസെ ചിന്തചെയ്തനേരത്തു പണ്ടുലങ്കാ
വാനരർകിടങ്ങെട്ടുക്കിടിച്ചു തകൎത്തുള്ള
പടകളൊത്തുചേൎന്നുവന്നിതു വാനരന്മാ
രട്ടുത്തുവന്നുനിന്നു തൊഴുതോരുക്ഷരോട
നമ്മുടെരാമസ്വാമിതന്തിരുനാമംചൊല്ലീ
ട്ടമ്മഹീദേവൻ ഭക്തൻതുളസീദാസനായോൻ
വാഴുന്നോനവൻതന്നെയിന്നിപ്പോൾ മുസൽമാന്മാർ
പാഴാക്കിക്കൊള്ളുവാനായരികെ വസിക്കുന്നു
ഭൂദേവനവനെന്നെ വിളിച്ചുമുറയിട്ടാ
ഭൂദേവൻതന്നെനിങ്ങൾ പാലിപ്പിൻചെന്നുവേഗം
അഞ്ജനാത്മജനോടങ്ങനെങ്ങളെ വാങ്ങിയൊക്കെ
ആഞ്ജനാശൈലാകാരരൂപികളഖിലരും
സത്വരമോടിവന്നു തുളസീദാസൻമുനി
ലത്യന്തം ദുഷ്ടരാകുംമുസൽമാന്മാരെക്കണ്ടു
കടന്നു ദ്വിജവര്യൻതന്നുടെ നികടത്തി
ലടഞ്ഞുവിരോധിക്കും മുസൽമാന്മാരെയൊക്കെ

അടിച്ചും താടിമീശ പറിച്ചും കരംകൊണ്ടു
ഇടിച്ചും വാലുകൊണ്ടു കെട്ടിയങ്ങിഴത്തിട്ടും
പല്ലുകൾ പറിച്ചിട്ടു മെല്ലുകൾ പൊടിയാക്കി,
തല്ലുകൾകൊണ്ടു കണ്ണും പൊടിഞ്ഞു ചിലരെല്ലാം
ചത്തുമിക്കതും തിന്നുനേരത്തു പുറപ്പെട്ടു
പാൎത്തലം കുലുക്കീട്ടങ്ങുററമായ് നടകൊണ്ടു
രാജഗോപുരം നോക്കി വിസ്മയപ്പെട്ടു ചിലർ
രാജിതമകുടത്തെയുടച്ചു തള്ളീടിനാർ
ദ്വാരപാലകന്മാരാമായുധപാണികളെ
മാരുതാത്മജഭൃത്യരടിച്ചങ്ങൊടുക്കിനാർ
ഗോപുരഭിത്തിതോറും ചിത്രപ്പാവകളോടും
സോപാനം കവാടവും ചിത്രവേലകൾകൊണ്ടു
നാനാവൎണ്ണങ്ങളായി കനകദീപ്തിതേടും
ഊനമററുള്ള പല രത്നങ്ങളെന്നപോലെ
മിന്നാമിന്നോരാഭകണ്ടാലിടിവാളെപ്പോലെ
തോന്നിടും കൊടിക്കൂറകൊണ്ടു ശോഭിച്ചമേവും
രാജഗോപുരം തച്ചിപ്പൊടിച്ചു പൊടിയാക്കി
രാജവീഥിയിൽതേടി മുസൽമാന്മാരെയൊക്കെ
പിടിച്ചുകിടങ്ങിൻകീഴടക്കിയെണ്ണിവെച്ചി
ട്ടുടച്ചു കിടങ്ങൊട്ടു മതിലും തകൎത്തിട്ടു
പരത്തി നിരത്തിയങ്ങൊട്ടേറെ സ്ഥലമെന്നു
ധരിപ്പിച്ചോരനേരം നൃപനും ഭയത്തോടെ
നടുങ്ങിഃ പേടിച്ചോടി തുളസീദാസൻദ്വിജ
വടിവാം ഗുരുവര്യനീശനെന്നോൎത്തു ഭീത്യാ
ഓടിച്ചെന്നവനീശൻ തേടിനാൻ ഗുരുപാദ
മാടലൊട്ടേറെയുണൎത്തീടുവാൻ ലജ്ജയോടും
തന്നുടെ നിമിത്തമാണെന്നതുമുള്ളിലോൎത്തി
ട്ടൊന്നുമേ ചൊല്ലീടുവാനാവതല്ലാഞ്ഞു നൃപൻ
വലഞ്ഞു കരത്തോടറം തൊഴുതുക്രപ്പിനിന്നു
പലതും ചിന്തചെയ്തു മരുവുംനേരത്തിങ്കൽ

മുസൽമാന്മാരെയെല്ലാം കൊന്നിട്ടുകപികളും
കൌസല്യാത്മജനാകും രാമനാമവുംപാടി
ആത്മാരാമന്റെപുത്രൻ തുളസീദാസൻമുനി
രാമമിത്രമാം വാതനന്ദനഭൃത്യന്മാരും
വാനരന്മാരാരവാരം കേട്ടോരുനൃപനേററം
കണ്ടതു പാരാതിക വിറച്ചുവീണിടിനാൻ
നൃപന്റെയപരാധം പൊറുത്തുദ്വിജവര്യൻ
കൃപയാലുള്ളംതന്നിൽ സ്മരിച്ചാൻ വാതാത്മജം
കപികൾകുലമൊക്കെമറഞ്ഞു ദൂരെപ്പോയി
നൃപനെഴുനീററു തൊഴുതുഭക്തിയോടെ
ഗുരുവാംദ്വിജവര്യൻതാൻതന്നെ രാമനെന്നു
കരുത്തിൽബോധിച്ചവൻ വിനയാന്വിതനായി
സന്തതമപരാധം പൊറുത്തു രക്ഷിക്കേണം
വെറുതുകുന്നചിത്തം സന്തതംപാലിക്കമാം
സചിവന്മാരാൽവന്നകുററത്തെ പൊറുത്തെന്നെ
സുചിരംപാലിക്കേണം ഗുരുവെ നമസ്കാരം
ഞാനിനിച്ചെയ്യതെന്തെന്നരുളിടുകവിഭൊ
ജ്ഞാനികൾക്കാചാര്യനാംമൽഗുരൊ നമസ്കാരം
കല്പിച്ചാലതുപോലെ നടത്തിവാണീടുവ
നല്ലബുദ്ധികൾസംഗംവരുവീലിനിമേലിൽ
ദുർബുദ്ധിയേററമുള്ളമുസൽമാന്മാരെയൊക്കെ
കർബുരാരാതിമാരാംമാരുതാത്മജഭൃത്യർ
കൊന്നൊടുക്കിനാരററമില്ലാതെയുള്ളോരെന്നും
വന്നിതുപട്ടണവുംമുസൽമാൻനിശ്ശൂന്യമായ്
ഇങ്ങിനെചൊല്ലുംഭൂപൻതന്നോടു ഗുരുവര്യൻ
തിങ്ങിനമോദത്തോടും ചൊല്ലിനാൻകൃപയോടെ
ചെന്നുനീരാജധാനിയടഞ്ഞുവസിക്കേടോ
മന്നവനായിതന്നെ വാഴുകമേലിൽചിരം
രാമനാമത്തെനീയുംസന്തതംചിന്തയോടും
കോമളമായരൂപം ധ്യാനിച്ചുവസിച്ചാലും

അജ്ഞാനമേറെയുമുള്ള മുസൽമാൻസംഘത്തോട
വിജ്ഞാനമുള്ളരാജൻ സംഗതിയുണ്ടായ്വന്നാൽ
സുജ്ഞാനബോധരൂപനായിടും രാമദേവ
നജ്ഞാനിജനത്തിന്റെ ശത്രുവായുദിച്ചീടും
വന്നീടുംതനിക്കാപത്തെന്നു ബോധിച്ചരാജൻ
ഇന്നുതൊട്ടുസൽസംഗം വെടിഞ്ഞു ദൂരെനീക്കി
ഉന്നതിക്കായിക്കൊണ്ടു മന്നവ രാമനാമം
ചൊന്നതുപോലെനിത്യം ധ്യാനിച്ചു വസിച്ചാലും
എന്നതുകൾചെയ്തനേരം തൊഴുതു നൃപതീന്ദ്രൻ
ചെന്നുതന്നുടെ രാജധാനിയിൽപ്രവേശിച്ചു
മുസൽമാൻപ്രേതങ്ങളെയെടുത്തു നീക്കംചെയ്തു
മുസൽമാൻമുറപോലെ ചെയ്യുവാനാജ്ഞാപിച്ചു
ഗുരുവാംദ്വിജവര്യൻതന്നുടെ സദനത്തിൽ
വരുത്തി ദ്വിജന്മാരാൽപുണ്യാഹംമുതലായ
ശുദ്ധികർമ്മങ്ങളെല്ലാക്കെയ്വിപ്പാൻ വേണ്ടവണ്ണം
ശുദ്ധനാംഭൂപനാജ്ഞാപിച്ചിതു ശ്രദ്ധയോടെ
എന്നതിന്നനന്തരം മുസൽമാനരുമോൎത്തു
സന്നമായ്വന്നിതിപ്പോൾ നമ്മുടെസംഘമൊക്കെ
നന്മവന്നീടാമേലിൽ നാമിങ്ങു വസിക്കുകിൽ
എന്നുരച്ചവരോരോന്നോരോന്നായൊക്കെപ്പോയാർ
അന്നുതൊട്ടാധിപത്യം ഹിന്ദുക്കൾക്കധീനമായ്
വന്നിതു. കാശിക്ഷേത്രമെന്നതങ്ങറിഞ്ഞാലും
ഏവം നാഭാജിസിദ്ധൻചൊല്ലിയോരളവിങ്കൽ
ദേവനാംദിവാകരൻ മറഞ്ഞുപോകമൂലം
സന്ധ്യയെവന്ദിക്കുവാൻ കാലമായതുംപാൎത്തു
വിന്ധ്യനെപ്പോലെ സന്ധ്യതട്ടുത്തുനിന്നുകണ്ടു
നിത്യകർമ്മങ്ങൾചെയ്യാൻ ഗമിച്ചാർകർമ്മസാക്ഷി
അത്യന്തം ക്രൂരകൃത്യംചെയ്തോരുമൂലംതന്നെ
ശ്രീരാമ നാരായണഗോവിന്ദഗോപാലക
ശ്രീരാമ സീതാപതേ ശ്രീരാമകൃഷ്ണ വിഷ്ണോ

മാധവ! ഹൃഷീകേശ കേശവ ദാമോദര
മധുസൂദന! കൃഷ്ണ! വിഷ്ണോ! തേ! നമസ്കാരം
കംസാരെ കൃഷ്ണ! രാമ രാവണാന്തകരാമ
സംസാരവിമോചന ദാമോദര നമസ്കാരം
ഉത്തരംസ്തുതിചെയ്തു [illegible] ഭക്തിയോടും
ഉത്തമകഥാശേഷം [illegible] വാഴ്ത്തി
പൈങ്കിളിപ്പൈതൽ [illegible] തൊഴുതു [illegible]മാരെ
തിങ്കൾചൂഡനൊക്കുപ്പം [illegible] പോയിനാൾ.

[illegible] മാഹാത്മ്യം

അഞ്ചാം അദ്ധ്യായം സമാപ്തം,

---

## ആറാം അദ്ധ്യായം.

ശുകകളാമലവിലാസഭാമെ
ശുകതരുണിനീ പറയുകിന്നിയും
പറപകത്തവൻ മഹാമുനിവ്യാസൻ
കുറയൊഴിക്കുവാൻ ജനിച്ചവൃത്താന്തം
പറകെന്നുകേട്ടു തെളിഞ്ഞുപൈങ്കിളി
പറഞ്ഞാളന്നേരം തൊഴുതുവ്യാസനെ
മുരാന്തകൻപണ്ടു പിറന്നുവ്യാസനായ്
പുരാണമോരോന്നെ ചമച്ചുതാപസൻ
മറയതുംനാലായ് പകുത്തകാരണം
കുറയതുതീർപ്പാൻ ജയദേവനായി
ജനിച്ചുഭൂസുരപ്രവരകാൽകരം
വനത്തിൽചോരന്മാർ മുറിച്ചവൃത്താന്തം
പറവൻപത്നിനീ ചരിത്രമാലിയായ്
പറഞ്ഞുകൊള്ളുന്നേൻ ഗുരോരനുഗ്രഹാൽ
ജയദേവൻതന്റെ ജനകൻതാപസൻ
നയവിനയവാനതീവഭക്തിമാൻ

കമലനാഭൻെറ കൃപക്കുപാത്രമാം
കമലയാമൊരു യുവതീരത്നവും
കണവനുമായിട്ടവരിരുവരും
ഫണിശയനനെ ഭജിച്ചുമേവുന്നാൾ
ദ്വിജവരൻജ്ഞാനി മഹാത്മപേ ധന്യൻ
ദ്വിജാതിധർമ്മത്തെയറിഞ്ഞ കോവിദൻ
ഗൃഹസ്ഥിതനായിട്ടിരുന്നു വിലാഗാ
മഹാപുരമവരുടയപട്ടണം
സതീപതികളുങ്ങവരിരുവരും
മതിയിൽവൈകുണ്ഠഭജനതല്പരൻ
ദ്വിജധർമ്മമൊട്ടും കുറവുകൂടാതെ
ദ്വിജൻഗൃഹസ്ഥനായ്വസിക്കുമന്നാളിൽ
സതീപതികളന്നഹന്നിശംസദാ
സ്തുതിച്ചുവൈകുണ്ഠം ഭജിച്ചിതേററവും
മുരാരിദേവനിലുറച്ചഭക്തിയാൽ
മുരാന്തകൻവന്നു വിളങ്ങിമാനസെ
തനയരില്ലാത്തു സതിക്കുസങ്കടം
കനിഞ്ഞുചൊല്ലുവാൻ വരൻെറസന്നിധൌ
തനിക്കുധൈര്യമങ്ങുദിച്ചിടാതവൾ
നിനച്ചിതീദൃശമുറച്ചുമാനസെ
അനിത്യമായിടും പ്രപഞ്ചമോഹമി
ങ്ങിനിക്കുവന്നിതെന്നുരച്ചുകൊള്ളുകിൽ
ബാനിത്യമാകയാലന്മതിതരാ
നിനച്ചുതാനുള്ളു പറകയുമില്ലാ
വരുന്നുമാനസെ സുതനിലാഗ്രഹം
മുരാരെയിന്നുള്ളു സഫലമാക്കണെ
സതീയവളിതി സദാ നിനക്കയാൽ
മതീയിലേററവും വിളങ്ങിവൈകുണ്ഠൻ
ദ്വിജവരൻതാനും സതീരമണിയും
നിജസദനത്തിലുറങ്ങുമന്നേരം

[illegible]ച്ചാൻവൈകുണ്ഠൻ
ശശിമുഖി വരം തരുന്നുണ്ടുഞാൻ
സുതനൊന്നാനിതാ തരുന്നവാങ്ങിടെ
ന്നതിമോദാൽ വിണ്ണവരുളിയശേഷം
സുതനെനിങ്ങളും സുഃഖേനരക്ഷിച്ചു
സതിപതികളെ ഭജിച്ചുവാഴുവിൻ
ഭരമിവനെയങ്ങഖിലമേല്പിച്ചു
പരംപദമന്യെയടഞ്ഞുകൊള്ളുക
ഇതിമുരരിപുവുരച്ചുകേട്ടപ്പോൾ
മതിതെളിഞ്ഞവരുന്നന്നുചിന്തിച്ചാർ
അഖിലനായകനനന്തശായിതൻ
മുഖാരവിന്ദത്തിനൊരുളുതിങ്ങിനെ
ലഭിച്ചുപുത്രനായ് സുഖിച്ചുവാഴുകെ
ന്നഭിമതമെങ്കിലതും വിധിവശം
ഇതി പലവിധം സതീപതികളും
മതിയിലോൎത്തുവസിക്കുന്ന മോദമായ്
ഉരച്ചവണ്ണമങ്ങുടിച്ചുഗൎഭവും
മുരാന്തകാംശമായ് ജനിച്ചു പുത്രനും
ജനിച്ചബാലകൻ തനിക്കുവേണ്ടതു
ജനകനാശുതാൻ വിധിക്കചെയ്യിതു
അധികതേജസാ വിളങ്ങുംബാലനു
വിധിച്ചനാമത്തെ പറഞ്ഞുകേൾപ്പിക്കാം
ജയദേവനെന്നു വിളിച്ചിതാഖ്യയും
ജയിയവൻതന്നെ സകലലോകത്തും
വയസ്സൊരഞ്ചതു കഴിഞ്ഞുകൊള്ളുമ്പോൾ
വയോധികൻപിതാവുപനയിച്ചിതു
വയസ്യരോടൊത്തു പഠിച്ചുവിദ്യകൾ
നയവിശാരദൻ നിപുണനേററവും
വിശേഷബുദ്ധികണ്ടശേഷലോകവും
അശേഷനാഥനെന്നുറച്ചുമാനസെ

നയമെഴുന്നാമറിഞ്ഞുതാതനും
നിനച്ചുവേളിക്കു തിരഞ്ഞുകന്യയെ
അതിസുഭഗയാം പതിവ്രതാമണി
സതിയവളെന്നെ പറയുമേവരും
കുലതരുണിയാമവളുടെനാമം
ഉലകംപത്മിനിയതെന്നുചൊല്ലിടും
ശുഭമുഹൂൎത്തത്തിലവർകളെവേളിയും
ശുഭംഭവിക്കുവാൻ കഴിച്ചുമേവുന്നോർ
സതിപതികളന്നന്ദിനംമാതൃ
പിതൃക്കളെപ്രീതി വരുത്തിമേവിനാർ
തനയൻതന്നുടെ ഗുണങ്ങളോൎത്താറും
കനിഞ്ഞുതാതനും തെളിഞ്ഞുമാതാവും
ഒരുദിനമവരുരച്ചുതങ്ങളും
പരേതരാകുവാനടുത്തകാലമായ്
മുരാരിതന്നുടെ പദം ഗമിച്ചിടാൻ
തരംവരും തപം മുടിച്ചുകൊള്ളുവാൻ
ഗമിച്ചുകൊള്ളുന്നു സതിപതികളെ
രമിച്ചുസ്വാശ്രമെ സുഖിച്ചുവാഴുവാൻ
പരന്റെയരുളതിനെത്തേടുവിൻ
വരംപരനോടു ലഭിച്ചുകൊള്ളുവിൻ
വിടകൊടുത്തവരകന്നുകാനനം
മടങ്ങിയവർ സുഖസമധികതടിനാർ
ജയദേവൻ ഭാൎയ്യാസമേതനായിട്ടു
നയിച്ചിതീശനെ നിനച്ചുസൎവ്വവും
പഥികരായിട്ടു മതിഥിപൂജകൾ
നിധിയനവധി ചിലവഴിച്ചിതു
ധനമശേഷവും കൊടുത്തുവൈദികൻ
മനോഹരിയാകും സതിയൊടുചൊന്നാൻ
ഗമിക്കനാമിനി തപസ്സിനാവനം
ഗമിച്ചിടാൻവഴി പരത്തിൽനേടുക

ഞെരിച്ചുജലധൃതൊഞ്ഞുപോയിട്ടു
നിടയിൽനേടിയതടഞ്ഞുകൊണ്ടിടാം
അതിന്നനാൾവഴിയരുളുകെന്നവർ
മതിയിൽവൈകുണ്ഠം നിനച്ചുവേഗത്തിൽ
നടന്നുകാനനമടവാടിതവൃതം
ഇടയിടയിലങ്ങിരുന്നു തേടിനാർ
ലഭിച്ചകായ്കനിയശിച്ചുകൊണ്ടവർ
ലഭിച്ചതണ്ണീരും കുടിച്ചുകൊണ്ടിട്ടും
ലതവിരിച്ചവർ ശയിച്ചുകൊണ്ടിട്ടും
സതിയുമന്തികെ വസിച്ചുകൊണ്ടിട്ടും
നിയമനിഷ്ഠയിലിരുന്നുകൊണ്ടിട്ടും
നയിച്ചിതിങ്ങിനെ കുറച്ചുകാലങ്ങൾ
വിധിവിഹിതമായ് വരുന്ന പ്രാരബ്ധ
വിധിയൊരുത്തനാലൊഴിച്ചുകൂടുമൊ
മറകളൊന്നാക്കി ഹൃഷീകേശൻ പണ്ടു
പിറന്നു വ്യാസനായ് പകുത്തകാരണം
വിധിവിഹിതമാം മറവിഭജിപ്പാൻ
വിധിയൊരുത്തന്നു മുദ്രിതമാകയാൽ
പിരിച്ചദോഷത്തിൻഫലം ഭുജിക്കുവാൻ
പരൻതനിക്കൊരു പുനർജ്ജന്മമുണ്ടായ്
ജനിച്ചുബ്രാഹ്മണനിവനഖിലവും
നിനച്ചമാത്രയിലുദിച്ചുകൊള്ളുവോൻ
ജയദേവനെന്നു പ്രസിദ്ധതാപസൻ
ജയിച്ചുവേദാന്തപുരോഹിതനായി
തരുണിമാർക്കെല്ലാം പതിവ്രതനിഷ്ഠ
ക്കൊരുസ്വരൂപമായുദിച്ചദീപവൽ
വിളങ്ങുംപത്മിനീ യിതിപ്രസിദ്ധയാം
കളമൊഴിയൊടും സമേതനായ് മുനി
നടന്നുരാജ്യങ്ങൾ കടന്നുചെന്നവ
രടുത്തിതു ക്രൌഞ്ചമഹാപുരവരം

നയവിനയങ്ങളഖിലമുള്ളവൻ
നിയമശാസ്ത്രജ്ഞൻ സുരേശസന്നിഭൻ
അതിഥിപൂജയിൽ കൊതിപെരുത്തവൻ
യതികളോടൊത്തു സദാവസിപ്പവൻ
അവന്നുനാമംഞാനുരച്ചുകൊണ്ടിടാം
ഭുവനംക്രൌഞ്ചനെന്നുരച്ചുകൊള്ളുവോൻ
സഭാതലംതന്നിൽ നൃപന്റെസന്നിധൌ
വിഭാവസുപോലെഗമിച്ചുതാപസൻ
നൃപനമാത്യരും സദസ്യരൊക്കയും
തപനദീധിതിവിളങ്ങുമാറിവൻ
വരുന്നുഭാമിനീസമേതനാമിവൻ
സുരേശ്വരൻതാനൊ മുരാരിദേവനൊ
മഹേശനോയിവൻ മഹാമുനീന്ദ്രനൊ
അഹൊമഹാനിവനതെന്നുനിർണ്ണയം
പലവിധംസഭ നിനച്ചിരിക്കവെ
ജ്വലിച്ചതേജസാ വിളങ്ങിയെത്തിനാൻ
മുനിയിവനെന്നങ്ങറിഞ്ഞെഴുനീററു
മനസിമോദമായ് തൊഴുതു കൈകൂപ്പി
വിധിവിഹിതമാമതിഥിസല്ക്കാരം
വിധിവദൊക്കയും കഴിച്ചിരുത്തിനാർ
നൃപവരൻതാനും കനിഞ്ഞുചോദിച്ചു
കൃപാംബുധെഭവാൻ തെളിഞ്ഞുചൊല്ലേണം
തപോനിധെഭവാനെവിടെനിന്നിഹ
തപനദീധിതെ വരുന്നുവെന്നതും
പറകയങ്ങടെ തിരുനാമമതു
മറിഞ്ഞുകൊള്ളുവാൻ കൊതിയെനിക്കേററം
തിരുവുള്ളംതെളിഞ്ഞരുളിമേവിടാൻ
തിരുവടിയിതാ തൊഴുന്നുമാമുനെ
നരാധിപൻതന്റെ വിനയഭക്തിക
ണ്ടരക്ഷണമോർത്തിട്ടുരച്ചുതാപസൻ

ദാരിതെവൃത്താന്തം തെളിഞ്ഞുഭൂവരൻ
പറഞ്ഞുതൽപുരെ വസിച്ചുകൊള്ളുവാൻ
കനിഞ്ഞാപേക്ഷിക്കും നൃപനോടമ്മുനി
യദാമതിനാൽകിട്ടുവിടെവാണിതു
സദാസമാധിയിലിരുന്നുകൊണ്ടിടും
മുദാസതിയൊടു കഥകളോതിടും
നൃപാലരാജ്ഞിയും സവിധെവാണിടും
നൃപന്നുപദേശമരുളിവാണിടും
സദാതപസ്വിനീനൃപാലപത്നിക്കു
മുദാപതിവ്രതാചരിതമാഹാത്മ്യം
പറഞ്ഞുകേൾക്കയാലുദിച്ചുസന്തോഷം
നിറഞ്ഞുമാനസെ തെളിഞ്ഞുരാജ്ഞിയും
ഇതിപ്രലദിനം ദയിക്കുമായള
വിതിമനതാരിൽ കരുതിമാമുനി
വിജനമായീടും വിപിനമദ്ധ്യത്തിൽ
നിജസമാധിക്കാം സുഖപ്രദേശത്തെ
തിരഞ്ഞുകൊണ്ടുഞാൻ തപസി വാഴുവ
നരികിലാരുമെ വരികയില്ലെന്നാൽ
സദാസമാധിയിലിരുന്നുകൊണ്ടിടാം
മുദാപരനൊടു മലിഞ്ഞുവാണിടാം
യതിവരൻമുദാ തപരിതമിങ്ങിനെ
മതിയിലോർത്തിട്ടാനൃപന്റെസന്നിധൌ
സതിയാംപത്നിയെ ന്രപദിരാജ്ഞിക്കു
പതിവ്രതാധമ്മമുരച്ചുകൊള്ളുവാൻ
നിയമിച്ചുവനേ ജയദേവസ്വാമി
നിയമയോഗ്യമാമിടത്തിലെത്തിനാൻ
അനേകവൃക്ഷങ്ങൾ നിറഞ്ഞുതിങ്ങിയും
അനേകവല്ലികൾ പടന്നുമൂടിയും
ദിവാകരപ്രഭ മറഞ്ഞുമൂടിയും
ദിവാനിശീഥിനിക്കൊരുഭേദമെന്ന്യെ

സദാന്ധകാരമായ് മൃഗരവത്തോടും
സദാസുകോകിലധ്വനി മുഴങ്ങിയും
ശിഖികൾ കൂട്ടമായേറുന്ന ശാഖികൾ
ശിഖരിതോറുമങ്ങിളകിയാടിയും
ശുകംചകോരവും ചടകകുക്കുടം
പികങ്ങൾ കാകങ്ങൾവെളുത്തകൊക്കുകൾ
മരപ്പട്ടിചില പെരുത്തമൃഗങ്ങളും
കുരങ്ങനും രണ്ടുതരത്തിലുണ്ടേറ്റം
കരടിചെന്നായും കുറുനരികളും
കിരികൾവാൾപ്പുലി നരികൾസിംഹങ്ങൾ
മഹിഷം മാനൊടു ചമരിമാനുകൾ
അഹികൾചൊല്ലിടാമസംഖ്യജാതികൾ
ഗജങ്ങൾ കൊമ്പന്മാർ പിടിയൊടുംക്രൂരി
ഭുജങ്ങൾ പാറമേൽ കുതിച്ചുചാടുന്നു
ഗുണനാതാപസൻ കടന്നിടുന്നേരം
പടാപടായെന്നു പലായനംചെയ്യും
മൃഗങ്ങളാലിടമൊഴിച്ചുതാപസൻ
മൃഗേന്ദ്രനെപ്പോലെ കടന്നുപിന്നെയും
ചമരിമാൻ കൂട്ടമിരണ്ടുവാലുകൾ
ചമരിനന്നായിട്ടുയർന്നെതിരെയായ്
മുനിക്കുമുൻഭാഗത്തിരുപുറത്തിലും
വനത്തിൽമാൻകൂട്ടം നിരന്നുനിന്നിതു
ജയദേവസ്വാമി മഹിമയോർത്തവർ
ജയംഭവിക്കുവാൻ ജഗദീശനായി
വ്യജനമായിട്ടും ചമരിവാലിനാൽ
ദ്വിജവര്യൻതന്റെ ശ്രമങ്ങൾതീർപ്പാനും
കരുതിവീശുവാൻ നിരന്നുനില്പിതെ
നുരച്ചുകൊണ്ടിട്ടും കണക്കെമേവിനാർ
ക്രമുകപുന്നാഗതമാലതാലവും
ചമരതിന്ത്രിണീപലാശമഞ്ജുളം

കദളിനാളികേരവും കടമ്പുവൃക്ഷവും
കപിത്ഥചമ്പകമശോകനിംബവും
കരുതക്രുബള മിലപ്പതൊവളും
നിറഞ്ഞുകാനനമരങ്ങൾജാതികൾ
പിരിച്ചുചൊല്ലുവാൻ തിരിച്ചുകിട്ടാത്ത
പെരുത്തകാനനമരങ്ങളൊക്കയും
മരക്കൂടിലതിൽ നടുവെയുണ്ടൊരു
പരന്ന നേർവഴി നിരന്നുകാണായി
പഥികർക്കൂട്ടമായ്വണിക്കുകൾചിലർ
കഥിച്ചിടാമവർക്കൊരു ഭയമില്ലാ
ശരങ്ങൾചാപങ്ങൾ മുസലകുന്തവും
കരത്തിൽവെട്ടുവാൾ നെടിയശൂലങ്ങൾ
പരന്നകുന്തങ്ങൾ പരുത്തവെണ്മഴു
കരത്തിലായുധം പലതുമിങ്ങിനെ
ധരിച്ചുനവധി വണിക്കുകൾപോകും
പെരുവഴിയിതെന്നറിഞ്ഞുതാപസൻ
അതിന്നകത്തൊരു മരക്കൂടിലക
ത്തതിഭയാനകമഗാധമെത്രയും
കുളത്തപാനീയം നിറച്ചുള്ള കൂപം
തളിർത്തശാഖികൾ മറച്ചതിൻകീഴെ
പടന്നുവല്ലികളടച്ചുമൂടിയു
മിടക്കിടെജലം തെളിഞ്ഞുകണ്ടിടാം
അരികിലാരുമെ വരികയില്ലിഹ
തിരിഞ്ഞുകാണുവാൻ പ്രയാസമെത്രയും
അടുത്തുചുററിലും മരക്കൂടിലേററം
കടന്നുചെല്ലുവാൻ വഴിയുമില്ലെങ്ങും
തിരഞ്ഞുതാപസൻ കടന്നിതൊക്കയും
ചരിഞ്ഞു താണുതാൻ കടന്നുനോക്കുമ്പോൾ
കിണററിനേററവുമരികിലായൊരു
കണക്കിൽനല്ലൊരു വിടപിതന്നുടെ

മുരട്ടിൽ വിസ്തൃതപ്രദേശമെത്രയും
നിരക്കെവല്ലികൾ പടൎന്നുതുങ്ങിയും
ലതാഗൃഹമിതു സുഖമിരിക്കുവാൻ
മതിയിലിങ്ങിനെയുറച്ചു താപസൻ
അവിടം ചോരന്മാർ ചിലർപലദിനം
ഉവനപാലകഭടരെപ്പേടിച്ചു
വസിച്ചുകൊൾകയാൽ കടന്നുചെല്ലുവാൻ
വസതിയാമതിന്നൊരുവഴികിട്ടി
അതുവഴിയായി ഗമിക്കയാൽമുനി
ക്കതിൽകടക്കുവാൻ ലഘുതമായ്‌വന്നു
തപസിവാഴുവാൻ സുഖമിതമെന്ന
ത്തപസ്വിയാംയതിമനസികല്പിച്ചാൻ
സുഖപ്രദേശത്തിൽ സുകൃതിതാപസൻ
സുഖാസനസ്ഥനായിരുന്നുനിഷ്ഠയിൽ
മനോജയത്തിനെക്കൊതിച്ചുതാപസൻ
തനിക്കധീനമായ്ചമച്ചുവായുവെ
ഗുദത്തെബന്ധിച്ചിട്ടപാനനെക്കേററി
മുദായതിസൂൎയ്യനിശാകരന്മാരെ
കടത്തിവായുവെയടക്കിപഞ്ചകം
പടുതമോടുതാൻജയിച്ചുപ്രാണനെ
സുഷുമ്നതന്നുടെമുരട്ടിലാധാരെ
സുഷിമയോടെ നാൽചതുരമായതിൽ
ഒളങ്ങൾതന്നിലെവശഷസാദിയെ
തെളിഞ്ഞുനോക്കിയഗ്ഗണേശനെക്കണ്ടു
കുടിലയായിട്ടന്നൊരുശക്തിതന്നെ
യടിച്ചുവായുവാലുയൎത്തിമേൽനോക്കി
തരുണനുമായി ഗജമുഖനായി
ട്ടരുണവൎണ്ണനായ്ത്രിനേത്രനുമായ്
അഭയമുദ്രയും വരമുദ്രയും
ഉഭയപാണിയിൽ ധരിച്ചവനായി

കാന്തിയേറും നെടിയ ചാപവും
ധരിച്ചുമൂർത്തിയോടനന്തരം വാങ്ങി
കടന്നിമേല്പോട്ടു ഗമിച്ചനന്തര
മിടയിലങ്ങിരുന്നിരുപ്പിടമെത്തി
ദാട്ടുന്നനാന്മുഖനിരിക്കുമാധാരം
പട്ടത്വമോടുതാൻ കടന്നിതുമേലാറി
ഉരഗപര്യങ്ക ശയനനാകുന്നോ
രരവിന്ദനാഭനിരുപ്പിടമെത്തി
വിടയുംവാങ്ങിക്കൊണ്ടവിടംവിട്ടുതാൻ
ജടാധരൻവാഴും നിലയമെത്തിനാൻ
ഉരഗഭൂഷണനടിതൊഴുതുടൻ
തരണിമണ്ഡലമവിടെയെത്തിനാൻ
അവിടെയെട്ടിതഴകോണാകും
ദിവാകരന്റെ പ്രധാനമണ്ഡലം
കടന്നുമേല്പോട്ടു ഗമിച്ചുമെല്ലവെ
ഇടയിലുണ്ടൊരു സുഷിരമാകയാൽ
വിശുദ്ധിചക്രത്തിന്നടിയിലുണ്ടൊരു
വിശാലമായിടും സുഷുമ്നരന്ധ്രത്തെ
അടച്ചുമേല്പോട്ടു വിശുദ്ധിയിലെത്തി
ട്ടടുത്തുമേലേറി സുധാകരൻതന്നെ
അണഞ്ഞുചെന്നിട്ടുസ്സുധാരസത്തിനെ
യണിഞ്ഞുകണ്ഠശ്രീകളുന്നുമേവവേ
ഗ്ഗുരുവര്യൻമേവും കുടിലുതന്നുടെ
യരികിൽചോരന്മാർ പെരിയൊരുധനം
നിശീഥിനിപോകനിമിത്തമായവർ
നിശിയിലക്കുടിലകത്തുവെച്ചുച്ചാർ
മറുദിനമവരവിടെവന്നഹോ
കുറിപ്പൊടുംമെല്ലെ ധനത്തെതേടിനാർ
പുരാ പലപ്പൊഴും കവർച്ചചെയ്യവർ
തിരോധാനംചെയ്യും പ്രദേശമാണതിൽ

മുനിവൎയ്യൻധനക്കിഴിയ്ക്കെതിരെയായി
നിറവു വിട്ടുപോലിരുന്നുകാണായി
ളുറക്കെച്ചോദിച്ചാനുരച്ചതില്ലൊന്നും
ളുറക്കമാണെന്നു നടിച്ചുനമ്മെയും
ചതിച്ചുകൊള്ളുവാൻ മിടുക്കനാമിവ
നതിക്രമിയേറാം വിദ്വത്തനാംകള്ളൻ
ഇവനെന്നാമിനിയിവിടെവിട്ടേയ്ക്കി
ലിവൻചതിച്ചിടുമതെന്നു ബോധിപ്പിൻ
വധിച്ചിടായ്കിലോ നൃപാലസന്നിധി
ക്കധിപരോടിവൻ പറഞ്ഞുതോല്പിക്കും
പതുക്കെമോഷ്ടിച്ചൊരുടുമുണ്ടുകൊണ്ടിടാൻ
കൊതിച്ചുവന്നവനറിഞ്ഞുകൊള്ളുവിൻ
ഗൃഹപ്പിഴക്കുനാമടുത്തുവന്നെത്തി
യഹോമതിക്കാരൻ മിടുക്കനോൎക്കുവിൻ
കുറച്ചുനേരംനാം വരാതിരിക്കുകി
ലുറച്ചു നമ്മിലൊട്ടുമുണ്ടുകൊണ്ടിടും
ഒരുനാഴികനേരം കടക്കാറില്ലാ
കരുതണമിവൻകടന്നുവന്നില്ലേ
ഇതിൽകടക്കുവാൻ വഴിയറിഞ്ഞവൻ
പുതിയകള്ളനല്ലറിഞ്ഞുകൊള്ളുവിൻ
കഴിവിനിയെന്തെന്നിവിടെ ചോരന്മാർ
വഴികളോരോന്നെ സ്മരിച്ചുകൊള്ളുന്നോരം
കളവിൽ മൂന്നുള്ള തലവനായവൻ
വിളിച്ചുനല്ലൊരു വഴികഥിച്ചിതു
ഇവന്റെ കാൽകരം മുറിച്ചുവീടുക
ഇവനെയിക്കൂപേ മറിച്ചുതള്ളുവിൻ
വഴിയടുത്തല്ലോ വരികയില്ലാരും
വഴിക്കരെക്കൂടം കിണറു കണ്ടീലെ
മറകൾനാലാക്കിപ്പുകത്തുകാരണം
മുറക്കദൈവത്താൽ വിധിച്ചൊരീവിധി

മുറിച്ചുകാൽകരം കഠോരവാഗ്മികർ
കൂപത്തിൽയതിയെത്തള്ളിനാർ
കുടങ്ങളൊക്കയുമെടുത്തുചോരന്മാർ
ഉറിക്കൊതിരുയാത്ര ഘനത്തഭാരമായ്
യതിവര്യൻ വള്ളിക്കുടിലുകെട്ടിനാൽ
പതിതനെങ്കിലും ജലത്തിലാണില്ലാ
ജലകുളിർച്ചയാലുണർന്നുമൂർച്ഛയും
ഫലമിതിവിധിവിഹിതമെങ്കിലും
സകലലോകേശനതായ വ്യാസന്റെ
സുകൃതദുഷ്കൃതഫലോദയജന്മം
എടുത്തുവന്നവൻ ജയദേവൻജ്ഞാനി
കടുത്തുകൂട്ടമൊ ദുരിതമെങ്കിലും
മുറിഞ്ഞമർമ്മത്തിൻ വലികൾകൊണ്ടഹൊ
ചെറുതുഖേദിച്ചാൻ യതിവര്യൻതാനും
പരാപരനീശനരുളിനാലത്ര
ഗുരുവരൻതന്റെ വിധിവശത്താലും
പെരുവഴിയൂടെ വാരംവാണിക്കുകൾ
കുളുത്തകാനനത്തരുക്കൾമൂലത്തിൽ
തളച്ചുതീർക്കുവാൻ നിരക്കെയൊക്കെയും
വരിവരിയായിട്ടിരുന്നുപാനീയം
കരത്തിലില്ലഹൊ ജലമെങ്ങാനുണ്ടൊ
ലഭിക്കുമൊവനെ യിവിടെത്തേടിയാർ
കഴുതയുഷ്ട്രങ്ങൾ തഴഞ്ഞകാളകൾ
മുഴുത്തദാഹത്താൽ നടക്കരുതാഞ്ഞു
പിപാസയാലവർ വലഞ്ഞിടുംനേര
ത്തഹംപതിപോലെയൊരുഭടൻചൊന്നാൻ
വനത്തിലെങ്ങാനും ജലംലഭിച്ചിടും
നിനപ്പിൻവീരരെ ഘടങ്ങളേന്തുവിൻ
മിടുക്കനാമിവൻ പറഞ്ഞതുപോലെ
കുടങ്ങളൊക്കയുമെടുത്തു വീരന്മാർ

എടുത്തുപാശവും തരത്തിലാരാഞ്ഞു
ഘടത്തിലംഭസ്സു നിറച്ചുകൊള്ളുവാൻ
കരത്തിലായുധം ധരിച്ചശൂരന്മാർ
മരക്കുടിലൂടെ നടന്നുതേടിനാർ
വിധിവശത്തിനാൽ ഭടർകടന്നുപോയ്
സുധീവര്യൻകിടന്നിടുംസ്ഥലത്തെത്തി
യതിവര്യൻവീണുകിടക്കുംകൂപമ
ങ്ങതിഭയാനകം കഠോരനിസ്വനം
അവിടെയാരാലും കടന്നുചെല്ലുവാ
നെവിടെയെങ്കിലുമൊരുവഴികിട്ടാ
ജയദേവസ്വാമി ജയനിനദത്താൽ
ദയാപരനീശൻ കരുണയാലഹൊ
ഭയാതുരരായി നടന്നിടുംഭടർ
ജയശബ്ദംകേട്ടതെവിടെയെന്നോർത്താർ
മഹാശ്ചര്യശബ്ദമെന്നറിഞ്ഞുകൊണ്ടവർ
മനസി ചിന്തിച്ചു ഭ്രമിച്ചുനോക്കിനാർ
കുടിവൃതിങ്ങിടും വനത്തിലാർത്തനാ
യിടയിലിങ്ങിനെ ശ്രവിച്ചനാദത്തെ
അറിഞ്ഞുപോകനാമിതി നിരൂപിച്ചു
കുറച്ചുദൂരംപോയ്ക്കുടിലുകണ്ടെത്തി
അടുത്തുചെന്നപ്പോൾ കുടിലൂടെ കിണ
റടുത്തു കണ്ടെത്തി ലതാഗൃഹംപോലെ
പടർന്നവള്ളികളകററിനോക്കിനാ
രുടനതിൽ നരവടിവു കാണായി
പടർന്നവള്ളികളിടയിലൊട്ടേടം
തുടർന്നുകാണായി തെളിഞ്ഞപാനീയം
ശിവശിവതവ കരുണകൊണ്ടഹൊ
ഭവാനിവന്നിഹ ഉദിച്ചതുപോലെ
തെളിഞ്ഞൊരംഭസ്സും ഘടത്തിലാക്കിടാം
വെളിയിൽനാംകണ്ട നരനെക്കേററിടാം

ജ്വലിമഹാഗ്നിപ്രൌഢപ്രകാശത്താൽ
അതിവിവശരായതിയെക്കേററിനാർ
മിടുക്കരാമവരെടുത്തു പാനീയം
ഘടത്തിലൊക്കെയും നിറച്ചനന്തരം
യതീയിവനൊന്നങ്ങറിയാതുകൊണ്ടവർ
മതിയിൽഭക്തിയോടുറച്ചിതിങ്ങിനെ
വിഭൂതിരുദ്രാക്ഷവിമലമൂർത്തിയെ
പ്രഭുവിന്റെമുമ്പിലെടുത്തുചെല്ലുവാൻ
കൊതിപെരുത്തവരഖിലരുംചേന്നു
യതീവരനൊടും കുടങ്ങളുമേന്തി
യതി ചുമലിലും കുടം കരത്തിലും
മുതിന്നവീരന്മാർ കരത്തിൽവാളൊടും
ഉരുപുറത്തിലും കരത്തിലായുധം
ധരിച്ചു വീരന്മാർ നടന്നിതുക്കൂടെ
മരക്കുടിവുകളിടക്കിടെ നൃണാം
നിരന്നവല്ലികൾ നിരത്തിമെല്ലവേ
ഗമിച്ചുകാനനം കടന്നുപോയവ
രമാനുഷൻ യതിവരനൊടുംക്കൂടി
വിഭവശാലിയായ്‌വിളങ്ങിടുന്നൊരു
പ്രഭുവിന്റെമുമ്പിൽ യതിയെ യാക്കിനാർ
ജലങ്ങൾവേണ്ടതു കുടിച്ചഖിലരും
വലച്ചിൽതീർത്തിതു ഖരാദികൾക്കൊക്കെ
വണിക്കുഃവയ്യനം യതിതന്നെത്തൊഴു
തണിഞ്ഞുചോരകൾ കഴുകിത്തണ്ണീരാൽ
തളച്ചുതീരുവാൻ കുളിർത്തപന്നീർതാൻ ·
തളിച്ചുദാഹവും വിശപ്പുമൊക്കയും
നശിക്കുമാറടനനേകപക്വങ്ങ
ളശിപ്പതിന്നായിക്കൊടുത്തുപൂജിച്ചു
ശശിയെവെന്നിടും മുഖസരോജവും
ശശീചൂഡനൊടുസദൃശച്ചൂഡയും

കഴുത്തിൽരുദ്രാക്ഷമണിഞ്ഞുശോഭിച്ചും
കിഴവനായിട്ടും യതിവരൻതന്റെ
അവയവങ്ങളാം കരങ്ങൾകാൽകളും
നവമതായ്മുറി ഭവിച്ചതിങ്ങിനെ
വരുവതിന്നാരാൽ ഭവിച്ചുബന്ധമെ
ന്നരുളുമോഭവാനിനിക്കറിയുവാൻ
തൊഴുതുകൂപ്പിയൊട്ടടുത്തുചെന്നി
ന്നഴുതുചോദിച്ചാൻ വണിഗ്വരസ്യനും
ദിവാകരൻതന്നെജയിച്ചകാന്തിയാൽ
ഭുവനമൊക്കയും പുതിതമാക്കിട്ടും
തപോനിധേഭവല്കരുണവന്നിടാൻ
തപിച്ചുമേവിട്ടുമടിയനിലൊന്നു
ദയവുതോന്നിയിന്നരുളുകവേണം
ദയാനിധെതവ തൊഴുന്നകാലടി
കരങ്ങൾകാൽകളും മുറിഞ്ഞകാരണ
മുരയ്ക്കാമോ വിഭോ അറിഞ്ഞുകൊള്ളട്ടെ
സമസ്തദൈവതമതായൊരങ്ങടെ
സ്വമനസങ്ങളാം കരപദങ്ങളെ
മുറിച്ചദുഷ്ടനെ ശ്രവിച്ചുകൊള്ളട്ടെ
മുറിപ്പതായവൻ ശിരസ്സുതാനിപ്പോൾ
ഇതിപ്രലാപവാൻ വണിക്കുതന്നൊടാ
യതിവരൻകനിഞ്ഞരുളിയിങ്ങിനെ
വിധിവശമല്ലാതൊരുവിധത്തിലും
വിധിയിതുവരില്ലറിഞ്ഞുകൊള്ളടോ
വനത്തിലിങ്ങിരുന്നതപസിവാണുഞാൻ
വനേചിലർവന്നു വിധിവശാൽചെയ്താർ
ശരീരിതാൻതനിക്കിഹമുറിവിനാൽ
ശരീരവേദനസഹജമാകയാൽ
സഹിച്ചുകൂപത്തിൽ കിടക്കുമീയുഗെ
ലഘുതരംഭടരെടുത്തുകേററിനാർ

നിധിയതുപോലെ ഭവാനെയും കണ്ടേൻ
വിധിവശമെന്തൊന്നാവു ഭവിക്കട്ടെ
സമസ്തലോകവുമടക്കി രക്ഷിപ്പോൻ
സുമംഗളം തവ വരുത്തിക്കൊള്ളട്ടെ
ഇതിയതിവൎയ്യനരുളിമേവവെ
മതിതെളിവൊടും വണിക്കവൎയ്യനും
ഭഗവന്തങ്ങളിവിഷയ ബന്ധികൾ
ജഗദഖിലവും നടന്നുകൊള്ളുവോർ
വണിക്കുതന്നുടെ കുലത്തിലുല്പന്നൻ
പണത്തിലാശയാൽ നടന്നുലോകങ്ങൾ
പലതും വ്യാപാരം നടത്തിയില്ലവും
കുലവും പാലിപ്പാൻ കൊതിയോടുംകൂടി
ധനധാന്യഗൃഹമതിങ്കലെപ്പോഴും
നിനവുകൊണ്ടഹൊ മതിമയങ്ങിയും
കടത്തിക്കാലത്തെക്കഴിച്ചുമേവുന്നോ
ക്കടഞ്ഞിടും ഗതിയതോൎത്തുഖേദിച്ചു
പരിതപിച്ചിട്ടടിയന്റെമുമ്പി
ലിരുളകററുവാൻ തപനനെപ്പോലെ
മമനികടത്തിലുദിച്ചു ഭാസ്കര
സമപ്രഭനാകും മതിയിൽ ദൎശനം
ഭഗവൽ താവകം ലഭിച്ചു കാരണം
ജഗൽ ഗുരൊ മമ തെളിഞ്ഞുമാനസം
ഭുവനപാലക സതാംവരമുനെ
ഭവാംബുധിതന്നിൽ മുഴകുമാൎത്തനിൽ
കരുണവേണമെന്നഴതിടുംനേര
ത്തരുളിനാൻ മുനി കനിഞ്ഞുമെല്ലവെ
വണിക്കവൎയ്യനെ വിളിച്ചു താപസൻ
ഫണിശയനനാം മുകുന്ദനാം യതി
നിനയ്ക്കൂടൊ ഭവാൻ സ്വകൃതിനിൎണ്ണയം
നിനക്കു ചൊല്ലിടാം ധരിച്ചുകൊൾകനീ

കമലനാഭനെ കഴിഞ്ഞ ജന്മത്തിൽ
നമിച്ചു പൂജിച്ചു കഴിച്ചു ജന്മവും
സുകൃതമായതിൽ ഫലോദയത്തിനാൽ
സുകൃതിയാം നീയ്യും ധനേശനെപ്പോലെ
ഭുവിയിലിന്നുനീ പിറന്നു വൈശ്യനായ്
ഭുവനപാലക സമാനനായിന്നു.
ഗൃഹസ്ഥധമ്മത്തെപ്പിഴവുകൂടാതെ
യഹന്നിശമീശസ്മരണയുംചെയ്തു
വിധിച്ചഭോഗങ്ങളശിച്ചുമോദിച്ചു
ബുധജനത്തൊടും സഹവസിക്കനീ
അതിഥിസല്ക്കാരം വിധിക്കചെയ്താലും
യതികൾ സേവയും വിടാതെ ചെയ്യെടൊ.
അനിത്യമായിടും ധനാദി സവ്വവും
അനത്ഥമൂലമായറിഞ്ഞുകൊണ്ടുനീ
അസത്യദോഷങ്ങളകററിവ്യാപാരം
അസജ്ജനസേവയൊഴിച്ചുചെയ്യെടൊ
ലഭിച്ചലാഭത്താലവനിദേവരെ
ലഭിച്ചതിൻവണ്ണം കൊടുത്തുപൂജിച്ചും
പശുകുലത്തെയും ദ്വിജജനത്തെയു
മശിച്ചിടുംവണ്ണം കൊടുത്തുപൂജിച്ചും
അവക്ക സങ്കട മുദിച്ചിടാതെനീ
യവനം ചെയ്തേററം സുകൃതമാജ്ജിക്ക.
ഭഗവൽകീത്തന ശ്രവണം പൂജയും
നിഗമകല്പനാ വഴിക്കു ചെയ്യെടൊ
നിഷിദ്ധകമ്മങ്ങളൊഴിക്കദൂരത്തു
കഴിക്ക പ്രാരബ്ധം ഭുജിച്ചു കാലവും
നയിച്ചു വാഴ്കനീ നിനക്കു സംസാരം
ജയിക്കുവാൻ വഴിയതുളളീശ്വരൻ
ഇതിമുനിവയ്യൻ പറഞ്ഞുകേൾക്കയാൽ
മതിതെളിഞ്ഞിതു വണിക്കുവയ്യനും

ദിവാകരൻതാനം യതിക്കു മേൽഭാഗെ
ശ്രുവിച്ചിതൊക്കയും കുറച്ചു നില്ക്കയാൽ
കുറച്ചു താമസം ഭവിക്കയാൽ രവി
മറഞ്ഞുകൊള്ളുവാൻ മുത്യന്ന വേഗത്തിൽ
നടന്നിടുംനേരം വണിക്കുവര്യന്റെ
ഭടരും വന്നൊത്തു ചരക്കുകളേററി
യതിവരൻതന്നെ വണങ്ങിയാവണി
ക്കതീവഭക്തിയോടുരച്ചിതിങ്ങിനെ
ഭഗവൻ ഞങ്ങളിവിപിനത്തൂടെപോയ്
ജഗൽപ്രഭുവരൻ വസിക്കും പട്ടണെ
പുടവകൾമററും ചരക്കിതൊക്കവെ
കടകൾവ്യാപാരം നടത്തുവാനായി
ഗമിപ്പതിന്നിപ്പോൾ സമയമായിതു
നമിച്ചുചൊല്ലുന്നേൻ കരുണവാരിധെ
ഭവാനെ യട്ടിക്കിന്നെടുത്തു കൊണ്ടുപോയ്
ഭുവനപാലകൻ സവിധെയാക്കിടാം
ഭുവനപാലകനറിഞ്ഞിടുംകാര്യ്യ
മവനേററംശൂരൻ നരരെദണ്ഡിക്കും
യതികളെയതീ കുതുകമോടവൻ
മതിതെളിവോടും ഭജിച്ചുകൊള്ളുവോൻ
സഹസ്രഭോജനം സദാകൊടുപ്പാൻ
മഹേന്ദ്രസന്നിഭൻ സുരദ്രുമോപമൻ
ഉരച്ചിതിക്രപ്പിത്തൊഴുതുനിന്നിടും
നരേന്ദ്രതുല്യനാം വണിക്കിനെനോക്കി
ചെറുപുഞ്ചിരി കലൻതാപസൻ
മറപകത്തവനസമ്മതയേകിനാൻ
ഉടൻവണിക്കിന്റെ യമാത്യരന്തോള
മെടുത്തു ചാഞ്ചാടി മുഴക്കി വാദ്യവും
ഝടാ ഝടാശബ്ദം മുഴക്കി ലോകങ്ങൾ
നടുങ്ങുമാറവർ പെരുമ്പറകൊട്ടി

യതിവരൻതന്നെ സുഖേനമേവിച്ചി
ട്ടതിമോദാൽ ഭടർ ധരാധരമ്പോലെ
പ്രയാണമായവർ തുടന്നിടുന്നേര
ത്തുയന്ത ജ്യോതിസ്സും രവിപ്രഭപോലെ
മൃഗങ്ങൾ പക്ഷികളുരഗവൃന്ദവും
നഗാരിഭേരികൾ പടഹമാദിയാം
രവങ്ങൾ പോലെവെ പരക്കെ ശബ്ദത്താൽ
നവീനമായൊരു ഭജനചെയ്തിതു
അടുത്തു നിന്നിടും തരുക്കളന്നേരം
മിടുക്ക കാട്ടിനാർ മൃഗങ്ങളെക്കാളും
നവങ്ങളായിടും കുസുമസഞ്ചയം
നവോഢമാരാകും ലതകളുമൊത്തു
വിടവിശാഖിയാം കരങ്ങളിലേന്തി
കുടതഴകളാം പലാശവുമായി
യതിവര്യൻ പോകും വഴിക്കു മേൽഭാഗെ
യുതിന്നു പുഷ്പത്താൽ കൊടുത്തു പൂജകൾ
ചരാചരങ്ങളും യതീന്ദ്രനെപ്പുരി
ചരിച്ചയാത്രയങ്ങയച്ചുമേവിനാർ
അഖിലലോകത്തു മകംപുറത്തിലും
നിഖിലമായിടും ചരാചരത്തിലും
നിറഞ്ഞുമേവിടും പരൻപുമാനിവൻ
മറപകുത്തവൻ മുകുന്ദനല്ലയൊ
പുരാണമൊക്കയും വിരിച്ചുരച്ചവൻ
പുരാതനൻമുനി കുറയൊഴിക്കുവാൻ
പിറന്നുതാപസൻ വനത്തിൽനിഷ്ഠയിൽ
മറന്നുവാഴുമ്പോൾ മുറിച്ചകാൽകരം
വിധിമതംമറ പിരിച്ചകാരണം
വിധിയിതുവന്നതറിഞ്ഞുലോകങ്ങൾ
നടന്നുകൊള്ളുവാൻ പരന്തടെയൊരു
നടനമാണെന്നുതറിവിനേവരും

വനവിടപികൾ മൃഗങ്ങൾപക്ഷികൾ
വിനയമോടിവർ ഭജിച്ചുവെന്നതിൽ
അതിശയമൊട്ടും പറവതിന്നില്ലാ
യതിയിവനോക്കാപരനിവനല്ലെ
യതിയുടെ മുമ്പെ പെരുമ്പറകൊട്ടി
ട്ടതിഭയാനകം ഭടരുടെ കൂട്ടം
കരത്തിലായുധം ധരിച്ചു ക്രൂരന്മാർ
നിരന്നു പശ്ചിമദിശിക്കുനോക്കീട്ടു
ജയദേവസ്വാമി വരവുകണ്ടിട്ടു
ഭയാതുരനായി രവിയതുനേരം
ജലധിയിൽപോയിക്കുതിച്ചുചാടവെ
കലാനിധി വന്നു തെളിഞ്ഞുശോഭിച്ചു
കടന്നുചെന്നവരടഞ്ഞു പട്ടണം
ഭടയതുമായിട്ടു വണിക്കുവര്യനും
നടന്നവരന്നനക്കുടക്കവെ
നടന്നവൃത്താന്തം കുറച്ചുകേൾപ്പിക്കാം
നൃപാലപത്നിക്കു സതീധർമ്മമൊക്കെ
കൃപാലുവാം യതിപ്രിയമുരച്ചതിൽ
കെട്ടമതിയുള്ളാക്കുടിലയാംരാജ്ഞി
ക്കുടൻതടിചാടി സതിമരിക്കുമെ
ന്നിതിപ്രതിജ്ഞയെ പരീക്ഷചെയ്യുവാൻ
മുതിന്നു കൈതവം കഥിച്ചകാരണം
ഭവിച്ചൊരുവിപത്തറിവാൻനാരിക
ളിവിടെരാജ്ഞിതൻ കുടിലതയോക്കാ
ജയദേവസ്വാമിയതികുലവര്യൻ
ഭയാനകെവനെ മൃഗങ്ങൾഭക്ഷിച്ചു
മരിച്ചിതെന്നൊരുഭടൻപറഞ്ഞുഞാ
നരച്ചുകൊള്ളുന്നേൻ ശ്രവിച്ചൊരീരിതം
മുഖത്തുവാട്ടമൊട്ടുഭിച്ചതൊണ്ടയാൽ
മുഖകുഹരത്തി നടപ്പുപോലെയും

ചെറുതുകണ്ണീരു മൊഴുക്കിരാഘത്തെയും
പൊറുക്കവാൻതനിക്കൊരുകഴിവില്ലെ
ന്നൊരുപരവശം നടിച്ചുകൊണ്ടവ
ളുരച്ചുകേൾക്കവെവിറച്ചുപത്മിനി
മുറിച്ചവന്മരം പതിച്ചതുപോലെ
മറിഞ്ഞുഭൂമിയിലടിച്ചുഃകണ്ണൊതെ
കഠോരനിസ്വനം ശ്രവിച്ചുനാരികൾ
മഠങ്ങളിൽനിന്നുവരുന്നിതൊക്കവെ
അടുത്തുചെന്നവരെടുത്തുസാന്ത്വന
മടുത്തവാൎത്തകളെടുത്തുചൊല്ലിയും
വിധവകൾവന്നീവിധിവശമോക്കാ
വിധിസകലക്കും സഹജമാണെല്ലോ
യതിപ്രിയെഖേദമൊഴിച്ചുവാഴ്കനീ
മതിഃബോധംനിനക്കധികമുണ്ടല്ലൊ
മതിതെളിയുവാനരച്ചുഃകേട്ടുപ്പോൾ
സതീയൊരുമൊഴിയുരച്ചിതിട്ടുരം.
പതിയൊടുകൂടെ സതീദഹിക്കേണം
സതീധൎമ്മമിതെന്നറിഞ്ഞുതേഃവിൻ
വിധിയിതിന്നൊരു കുറവുവന്നിടാ
തതുസതീധൎമ്മമതെന്നുബോധിപ്പിൻ
പതിമൃഗാൽവനെഹതനെന്നുവന്നാ
ലിതിന്നൊരുവിധിയിവിടെയോതുവൻ
ചിതയൊന്നുതീൎത്തുപതിദഹിപ്പതായ്
മതിയാലോൎത്തിട്ടു കുതിച്ചുചാടണം
സതീയെന്നാലവൾകുറവുചെയ്തിടാ
മതിയിലോൎക്കവിൻ വധുജനങ്ങളെ
മുനിപ്രിയാഗിരം ശ്രവിച്ചുഭൃത്യരും
മുനിവൎയ്യൻഗതി ശ്രവിച്ചുകേണവർ
ചിതാചമപ്പതിന്നൊരുങ്ങിയാർചില
രതുനൃപതിയോടഖിലവൃത്താന്തം

ളന്നത്തിനാരതു ശ്രവിച്ചുഭൂപതി
യുണർവുകെട്ടൊന്നു മറിഞ്ഞുഭൂതലെ
ഗുരുവര്യൻയതീമരിച്ചിതോശിവ
പെരിയസങ്കടമിതുഭവിച്ചിതോ
ഉരച്ചതായവൻ വരട്ടെയെന്നുമ്പിൽ
ഉരച്ചതാരൊടായ് ശ്രവിച്ചതാരവൻ
അമാത്യമുഖ്യരെയുമന്തരൊക്കയും
വിമർശനംചെയ്യിൻ യതിയെത്തേടുവിൻ
അനുജ്ഞനൽകിത്താൻയതിപ്രിയതന്നോ
ടനുജ്ഞവാങ്ങിനാനുരച്ചുകൊള്ളുവാൻ
ഭവത് മാതാവെയുമന്തമീദൃശം
ഭവതിയോടാരാണുരച്ചുകേട്ടതു
പറഞ്ഞതാരുവാനുരച്ചതാരവൻ
പറഞ്ഞുകേൾക്കട്ടെ ഭവതിയോടവൻ
സതിയുടെപാദം വണങ്ങികേൾക്കുംഭൂ
പതിയോടുമുനിപ്രിയയുരച്ചിതു
നരാധിപാരാജ്ഞിപറഞ്ഞുകേട്ടഞാൻ
കരുതിനേനപ്പോളുടൻതടിചാടി
ദഹിച്ചുകൊൾവനെന്നുറച്ചൊരീയുടൽ
ദഹിച്ചുകൊള്ളുമാറനുജ്ഞയേകുക
നൃപതികുമ്പിട്ടുതൊഴുതുകേണുതാൻ
സപദിസാദ്ധ്വിയോടുണർത്തിനാനേവം
വരനെത്തേടുവാൻ ഭടരെയയച്ചേൻ
വരവുകാത്തുഞാനിരുന്നുകൊള്ളുന്നു
മൃതനെന്നുവന്നാൽ ഭടരുടലെടു
ത്തതിവേഗാലിങ്ങു മടങ്ങിവന്നിടും
യഥാർത്ഥമാണെന്നുവരുന്നതാണെങ്കിൽ
യഥാവിധിചിതാ ചമച്ചുതന്നിടാം
അവരെയീക്ഷിച്ചു ഭവതികാക്കേണം
ഭവാനിമാതാവെ കനിഞ്ഞുകേൾക്കണം

മമഗുരുവയ്ദ്യൻ മരിച്ചതില്ലയെ
ന്നമാത്യർചൊല്ലുവാനനുഗ്രഹിക്കായ്വ്വ
വരംതരികയെന്നവനിപാലകൻ
പെരികെയാചിച്ചാനടിമലർക്കുപ്പി
നൃപതിമേവിടും ദശയിൽ പത്മനി
നൃപനിരുവക്കമതിശയംഃകൾക്ക
സതീകുലമണീയതിപ്രിയക്കൊരു
മതിമയക്കമൊവിധിവശം താനൊ
കഠോരരാജ്ഞിതൻ പുരിതകർമ്മമൊ
കഠോരകർമ്മത്തിൻ ഫലമിതാശ്ചര്യ്യം
സതിക്കും ഭൂപനു മശരീരിയൊന്നു
മതിതെളിയുമാറരക്കെ കേൾക്കായി
ഉണർന്നുനോക്കിനാൾ തളൎന്ന പത്മനി
ഉണർത്തി ഭൂപനും ശ്രവിച്ച വൃത്താന്തം
സതീയാകുമിവൾ വരുന്ന കിഞ്ചന
ചതിയാലൊംപറ്റു ഭവിച്ചുവെങ്കിലും
മരിച്ചതില്ലഹ ഭടരൊടൊത്തുതാൻ
വരുന്നുകാണ്മെടൊ പതിവ്രതാഫലം
തടുത്തുരക്ഷിച്ചെന്നറിവിനേവരും
പടുതമിന്നിയും ചിലതു കണ്ടിടാം
ഇതിഘപനികൊട്ടിരുവരും നിദ്ര
പുതിയതാം ചില രവങ്ങൾ കേൾക്കായി
പുരവരമതിൻ പുറത്തുഭാഗത്തായ്
ഗുരുവരനൊടും ഭടരും പാന്ഥരും
വണിക്കവയ്ദ്യനു മമാത്യ സംഘവും
പണിപറയുവാൻ പെരികെ വിസ്മയം.
ഉദധിചൂഴ്ന്നിടു മവനിനായകൻ
ഉദയഭാസ്കരൻ കണക്കെ ശോഭിച്ചു
യതിവരുന്നൊരു വഴുവു കണ്ടളു
വതീവവേഗത്തിലമാത്യരുമായി

സതീയതിപ്രിയക്കരികെ തോഴിമാ
രതിവസുന്ധരീമണികൾ ചേൎന്നുള്ള
രഥം പുരോഭുവി നടത്തിനാലംഗ
രഥികളോടൊത്തു മുനീന്ദ്രസന്നിധൌ
അടുത്തുചെന്നവരിറങ്ങിയോരടി
ക്കടുത്തുകൈക്രൂപ്പുന്നവരെയായതി
മുരട്ടുകൈകളങ്ങുയൎത്തിമസ്തകെ
തെരുതെരെ തൊട്ടത്തെടുത്തിടുംനേരം
കരങ്ങൾ കാൽകളും മുറിഞ്ഞൊ കാന്തനെ
ക്കുരംഗലോചനക്കെതിരെകാണായി
കരഞ്ഞുംകൊണ്ടവൾ കടാക്ഷവീക്ഷണാൽ
മുരണ്ട കാൽകരം മുളച്ചു കാണായി
ജനങ്ങളൊക്കയും ഭ്രമിച്ചുനോക്കിനാർ
മുനിപ്രിയയുടെ മഹിമയത്ഭുതം
ശിവാശിവാ പെരുതിവളുടെ വ്രതം
ഭുവനനായികായിവൾതന്നെദൃഢം
നൃപനും പാന്ഥരും വണിക്കുവൎയ്യനും
നൃപാലമന്ദിരം നിറഞ്ഞഖിലരും
സതിയുടെ വ്രതമഹിമകാണ്കയാ
ലതിപ്രസന്നരായിതിപ്രശംസിച്ചാർ
പതിവ്രതത്തിനാലിവൾക്കു നേൎനില്പാൻ
സതികളില്ലാരു മുലകമൂന്നിലും
പതിവ്രതയുടെ പദാന്തികെവീണി
ട്ടുതിമോദാൽ ജനം വണങ്ങിനില്ക്കുമ്പോൾ
കുലടനാരികൾ ബധിരകളായി
പലവിധചിത്തപരവശരായി
നയനമൊട്ടേറെയെരിച്ചിൽകൊണ്ടേറം
നയനധാരകളൊഴുക്കിനില്ക്കുമ്പോൾ
കളവുചൊല്ലിയക്കുമതിരാജ്ഞിയെ
ഗളംമുറിക്കുവാൻ വിധിച്ചു ഭൂപാലൻ

സതീയതിപ്രിയാ തട്ടത്തുചൊല്ലിയും
യതിവരന്താനും അരുതരുതെന്നാർ
നൃപതികല്പിച്ചാവിധിയതുപോലെ
കൃപാഹീനം ഭടർ ഗളത്തെ ഛേദിച്ചു
ദുരിതകമ്മത്തിൻ ഫലോദയത്തിനാൽ
ചരിതമിങ്ങിനെ ഭവിച്ചു രാജ്ഞിക്കു
യതിവരൻതന്നെത്തൊഴുതുഭൂപതി
കൊതികളൊക്കയുമകററി ത്യാഗിയായ്
സദാ സഹവസിച്ചുപാദേശംവാങ്ങി
മുദാ സമാധിസ്ഥനതായിമേവിനാൻ
അമാത്യരിൽ രാജ്യഭരണമേല്പിച്ചു
അമാനുഷൻ യതിവരനെക്കൈക്കൂപ്പി
യതിവരൻ താനും സതിയുമായവ
രതിഥിസല്ക്കാരം നടത്തി വാഴുവാൻ
കൊതിയുണ്ണത്തിട്ടും നൃപനപേക്ഷക്കായ്
സതീയനവദിച്ചിരുന്നരുളിനാൾ.
വണിക്കുവയ്യനും ഭടക്കുമേവക്കും
മണിഗണംനൃപൻ കൊടുത്തുസാദരം
യതിയൊടുവരം ലഭിച്ചുതുഷ്ടനായ്
മതിതെളിവോടും വണിക്കുവയ്യനും
ഒടുങ്ങിടാതോരു ധനേശനെപ്പോലെ
ഭടരോടുംചേന്നു ഗൃഹന്തിയാത്ര
സതിയിൽമാഹാത്മ്യം പെരികെയത്ഭുതം
മതികൾസിദ്ധികളിതിന്നടുത്തിടാ
തരുണിമാരിതു ശ്രവിച്ചുമോദിച്ചു
ചരിതശോഭകളുടഞ്ഞുകൊള്ളട്ടെ
ഉരഗപയ്യങ്കശയനഃഗാവിന്ദ
നരകനാശന മുരാന്തകവിഷ്ണോ
ഗരുഡവാഹനാ പരമപൂരുഷ
സരോരുഹനാഭസകളനിഷ്കള

പരാപരവിഭൊ പുരാതനനററെ
കരിമുകിൽവണ്ണാ കമലകാമുക
പയഃപയോധിയിൽ ശയനംചെയ്തിടും
ദയാപരാവിഭൊ ചതുർഭുജാവിഷ്ണൊ
അഖിലലോകവും ചരാചരങ്ങളും
നിഖിലഭൂതവും അടങ്ങുതാനായി
ട്ടടങ്ങഖിലവും അടക്കിത്താനൊരു
വടുവായിമേവിജഗരെ സവ്വവും
അടക്കിയാലിലമുകളിൽലീലയാ
കിടന്നുമായയാലുറങ്ങുമാദ്യന്ത
വിഹീനശാശ്വത പുരാണപൂരുഷ
മഹേശ്വരഹരെ മുകുന്ദചിന്മയ
സദാപാദതളിൽ തുണയരുളെന്നു
മുദാഗ്രഹൻവന്നു പിറന്നുസിദ്ധനും
പറഞ്ഞതിൻവണ്ണം പറഞ്ഞേൻഞാനിനി
പറഞ്ഞിടാംശേഷം കഥകൾനാളെയും
കളമൊഴിയാകും കിളിമകളേവം
തെളിഞ്ഞു കീത്തിച്ചങ്ങടങ്ങിമേവിനാൾ

ജെയസ്വാമി ചരിത്രം പത്മാവതി പാതിവ്രത്യമാഹാത്മ്യം.

ആറാം അദ്ധ്യായം സമാപ്തം.

---

# ഏഴാം അദ്ധ്യായം.

---

പഞ്ചവൎണ്ണങ്ങളുള്ള ശാരികെ ചാരുശീലെ
ചഞ്ചലവിലോചനെ ചാരുഭാഷിണിബാലെ
മുന്നംനാഭാജിസിദ്ധൻ പണ്ഡരിപുരിയിങ്ക
ലുന്നതഭക്തന്മാരാമുദ്ധവസിദ്ധരാദി
ഭക്തന്മാൎക്കായിച്ചൊന്നതോരോന്നെ ചരിത്രങ്ങൾ
ഭുക്തിമുക്തിദമേററമുത്തമമെന്നാകിലും

നാരദമഹാമുനിതന്നുടെയവതാരം
കാരണസഹിതമായുരച്ചു കേട്ടീടുവാൻ
മോഹമിങ്ങകതാരിലാകയാലതു തീർപ്പാൻ
ബാഹുലേയനാംസിദ്ധൻ ചൊന്നതുപോലെനീയും
ചൊല്ലുചൊല്ലെന്നുകേട്ടു തെളിഞ്ഞുകിളിമകൾ
ചൊല്ലിനാൾ വീണാധരൻ തന്നുടെചരിത്രത്തെ
പങ്കജനാഭൻവിഷ്ണു സങ്കടവിനാശനൻ
പങ്കജമകൾകാന്തൻ പങ്കജവിലോചനൻ
പാരിടംപാലിക്കുവാൻ പലതുംലീലചെയ്യും
കാരണപൂമാൻതൻെറ കളികളല്ലാതൊന്നും
ചൊല്ലുവാനില്ല മററൊന്നാകയാലതുമൂലം
ചൊല്ലുന്നേൻപണ്ഡരീശൻ പാലിക്കസദാകാലം
ഒരുനാൾ സുധർമ്മയിൽ നാരദമഹാമുനി
പുരുഹൂതനെക്കാണ്മാനെഴുന്നെള്ളിയനേരം
വസിഷ്ഠൻ പരാശരൻ ദുർവ്വാസാവിവരോടും
വസിക്കും വിശ്വാമിത്രനാദിയാം മുനിമാരും
മേഘവാഹനൻതാനു മോരോന്നെവിവാദിച്ചു
മേഘവാരികൾപോലെ ന്യായങ്ങൾ വിസ്തരിച്ചു
വസിഷ്ഠൻ ചൊല്ലുന്നേരം നാരദൻസഭയെത്തി
പ്രസിദ്ധൻ മുനിതന്നെയിരുത്തി പുരുഹൂതൻ
ജ്ഞാനിയായ്സൂര്യവംശഗുരുവായ്മേവിടുന്ന
മുനിയോടേവംചൊന്നാനുത്തമൻപുരുഹൂതൻ
ഭൂലോകെധനഭാഗ്യസമ്പന്നരായിമേവും
ഭൂലോകപാലകന്മാരാദിയാംമാനുഷന്മാർ
ഗൃഹസ്ഥാശ്രമസ്ഥരായ്ധനവാന്മാരുമായി
ഗൃഹത്താമാതിഥ്യത്താൽ ദിവ്യന്മാർ സേവചെയ്യും
ദ്വിജാവിപ്രാദികളേയും രക്ഷിച്ചുദിനമ്പ്രതി
ഉഹരാനന്ദം പുണ്യനദിയിൽ സ്നാനംചെയ്യും
മഹിമയേറും ദേവാലയങ്ങളതിൽചെന്നു
മുഹൂർച്ചനംചെയ്യും കീർത്തിച്ചും ഭക്തിയോടെ

മൂന്നൃണങ്ങളുംതീൎത്തു വസിക്കും ഗൃഹസ്ഥനാം
ധനവാൻതന്നെശ്ലാഘ്യനില്ലസംശയമേതും
ധനവാൻതന്നെയോഗ്യൻ ധനവാൻതന്നെശ്ലാഘ്യൻ
ധനവാൻതന്നെമാന്യൻ ധനവാൻവിശ്രുതനാം
ധനവാൻയാഗാദിയാം പുണ്യകൎമ്മങ്ങളൊക്കെ
ധനത്താൽചെയ്കമൂലം സ്വർഗതിലഭിക്കുന്നു
നിൎദ്ധനൻതനിക്കൊന്നും ചെയ്യുവാനില്ലശക്തി
ബുദ്ധിമാനെന്നാകിലും സാധിപ്പാൻവഴിയില്ലാ
ധനവാൻതന്നെലോകം ശ്ലാഘിക്കുകൊണ്ടീടുന്നു
ധനഹീനനുകീൎത്തി വരുമാറില്ലലോകെ
ഇത്തരംവരാരാതി ചൊന്നൊരുനേരത്തിങ്ക
ലുത്തരംവസിഷ്ഠനും പറഞ്ഞുതുടങ്ങിനാൻ
ധനമെന്നതുതുച്ഛം സ്ഥിരമില്ലതിനേതും
ധനമെന്നതുപാൎക്കിലാപത്തിൻമൂലംതന്നെ
ധനത്താൽശാപകോപകാരണങ്ങളുമുണ്ടാം
ധനത്താൽശത്രുപീഡാ ചോരന്മാർപീഡയുണ്ടാം
ധനവാൻതനിക്കേററമഹങ്കാരവുമുണ്ടാം
ധനവാൻതന്നെരോഷം വെടിഞ്ഞീടുകയില്ലാ
ധനവാൻതനിക്കഹംഭാവമേറുകമൂലം
ധനവാൻതന്നെജ്ഞാനം വെടിഞ്ഞീടുന്നുനൂനം
ആപത്തിൻമൂലമാകും ധനത്തിലാശയററ
താപസർതമ്മെപ്പോലെ മേവുന്നനിൎദ്ധനനും
സുഖദുഃഖങ്ങളോൎക്കിൽ നിൎദ്ധനൻസുഖിതന്നെ
ദുഃഖങ്ങളുംധനവാനെ വെടിഞ്ഞീടുകയില്ലാ
ആകയാൽദുഃഖപ്രദമാണെന്നുധനാശയെ
പാകശാസനാനീക്കിക്കൊള്ളേണംബുധജനം
ഇത്തരംവസിഷ്ഠോക്തി കേട്ടോരുനേരത്തിങ്ക
ലുത്തരംനാരദനും വദിച്ചുതുടങ്ങിനാൻ
ഭൂലോകവാസികളാം മാനുഷജനത്തിനു
പാലനം വഴിപോലെ ഗൃഹസ്ഥാശ്രമധൎമ്മം

ചെയ്യുവാൻ ധനഹീനനായിടിലസാദ്ധ്യമാം
ചെയ്യുന്നു ധനികന്മാർ യാഗാദിശ്രേഷ്ഠകൎമ്മം
ധനവാനാതിത്ഥ്യവുമന്നദാനവും ചെയ്യും
ധനഹീനനാൽ ദാനം ചെയ്യുവാൻ സാധിക്കുമോ
ഗൃഹസ്ഥൻ ധനവാനായ്ഭവിച്ചീടുകവേണം
ഗൃഹത്തിലിരുന്നവൻ ചെയ്യേണം ദാനധൎമ്മം
ധനവാൻ തനിക്കേററം ജനത്തെ പാലിച്ചീടാം
ധനഹീനനു പാൎത്താലൊന്നിനും കഴിവരാ
സുകൃതകൎമ്മമെല്ലാം ധനവാനാൎജ്ജിച്ചീടാം
ദുഷ്കൃതം നിൎദ്ധനനു താനെവന്നണഞ്ഞീടും
ധനവാൻ തന്റെ ഗേഹെ പലരും വന്നുചേരും
കനിവാലാശിസ്സവൎന്നകിടും മുനിമാരും
പാൎത്തലം തന്നിലെങ്ങും കീൎത്തിക്കും ധനവാനെ
കീൎത്തിയാലാൎത്തന്മാരും ചീൎത്ത സങ്കടത്തോടും
ചെന്നുചേരുന്നു ദാതാവാകിയ ധനവാന്റെ
സന്നിധിക്കെന്നാലവൎക്കു ദണ്ഡമില്ലാ
അന്നദാനവും വസ്ത്രദാനവും ബഹുവിധ
മുന്നത ധനവാനാൽ ചെയ്യുവാൻ കഴിവരും
നിൎദ്ധനൻതന്റെഗേഹത്താരാനും വഴിതപ്പി
ട്ടൎദ്ധരാത്രിയിൽപോലും വന്നുചേൎന്നുവന്നാൽ
രാത്രിയിൽ ക്ഷുത്തുതീൎപ്പാൻ വല്ലതും കൊടുക്കുവാ
നൈരാശ്യം കഷ്ടമെന്നു വന്നീടും നിസ്സംശയം.
പട്ടിണി കിടക്കുവാൻ വൃത്തിയുള്ളിടംകൂടി
പെട്ടെന്നു നൽകീടുവാനവനു കഴിവരാ
സാധുവായ് സുകൃതിയായ് ദാതാവായ് നീതിമാനായ്
ബോധിയായുള്ളവനും നിൎദ്ധനനെങ്കിൽ കഷ്ടം
ഏററവും ദയാശീലനെങ്കിലും നിൎദ്ധനനു
പരമൊ സാധുരക്ഷ ചെയ്യുവാനുള്ളമോഹം
ഒന്നിനും കഴിവരാഞ്ഞതായവൻ വലഞ്ഞേററം
ഖിന്നനായ്ത്തീരുമല്ലാതെന്തൊരു കഴിവുള്ളു

സാധുപാലനംചെയ്യാൻ സാധിക്കും ധനവാനാൽ
ബാധിക്കയില്ലാ ദാനം ചെയ്യുവാൻ ഖിന്നഭാവം
വിപ്രന്മാർ പുത്രുക്കളു മതിഥിജനങ്ങളും
ഇപ്രപഞ്ചെത്തിൽ വാഴും സാധുക്കൾ ദരിദ്രന്മാർ
ഇവരെപ്പാലിക്കുവാൻ ധനവാൻതന്നെ ലോകെ
യവനീപതിയായുമീശൻ താൻ കല്പിക്കുന്നു
ആശ്രമം ചതുൎവ്വിധമുള്ളതിൽ മുഖ്യമാകു
മാശ്രമം സന്ന്യാസമാണെങ്കിലുമതുകൂടി
രക്ഷിച്ചു പാലിക്കുവാൻ ഗൃഹസ്ഥൻതന്നെവേണം
രക്ഷിച്ചുകൊണ്ടിടേണം ഗൃഹസ്ഥൻ മററമൂന്നും
ആകയാൽ ഗൃഹസ്ഥിതൻ ധനവാനല്ലെന്നാകി
ലാകുലം ലോകത്തിന്നു വരുവാനല്ലൊബന്ധം
ആകയാൽ ഗൃഹസ്ഥിതൻ ധനവാനാകവേണം
വ്യാകുലം കൂടാതവൻ പലിച്ചു വൎത്തിക്കേണം
ധനവാൻ തന്റെ കൃത്യംകൊണ്ടേററം ധനിയായി
ധനത്താൽ വേണ്ടവിധം ദാനധൎമ്മങ്ങൾ ചെയ്യും
ഗൃഹത്തിലിരുന്നവനൎജ്ജനബുദ്ധികയോടും
മഹത്താം പുണ്യകൎമ്മചിന്തനയോടുംകൂടി
സ്വാശ്രമധൎമ്മാലംകൃത്തായ് സത്യവാദിയുമായി
ട്ടാശയംതന്നിലേററം മോക്ഷചിന്തനയോടും
നയിപ്പാൻ ധനാൎജ്ജനബുദ്ധിയും കൂടവേണം
ജയിപ്പാൻ ധനംകൂടാതാക്കുമേ സാധിച്ചീടാ
നാരദനേവംചൊന്നനേരത്തു മുനീന്ദ്രന്മാർ
സാരജ്ഞൻമുനിയോടു കോപിച്ചു തുടങ്ങിനാർ
താപസശ്രേഷ്ഠനായി വിധിനന്ദനനായി
താപത്തെയകന്നേററം വിശ്രുതമുനിയായി
മഹതിതന്നിലേററം മാഹാത്മ്യമുള്ള നിന്റെ
മഹത്വംകണ്ടു മോതന്നീലെ മഹതിയും
ലോകങ്ങളെല്ലാംചുററി ഗാനങ്ങൾ ചെയ്തുകൊൾവാൻ
ലോകപാലകർ നിനക്കനുജ്ഞതന്നിട്ടില്ലേ

ജ്ഞാനത്തെനിഷേധിച്ചു ധനത്തെ സമ്പാദിക്കും
ജ്ഞാനത്തെക്കുറിച്ചെല്ലൊ വാദിച്ചിതിത്ര്ഃനേരം
അതിനാലിന്നു നിസ്സും മാനുഷനായിത്തന്നെ
മതിയിൽ വിരക്തിയിധനത്തിൽ വരുവോളം
ധനവാനായിട്ടേററം ബുദ്ധിഹീനനുമായി
കനിവില്ലാതെയുള്ള ദുഷ്ടബുദ്ധിയുമായി
ഭൂലോകെവസിക്കെന്നു ശപിച്ചകാരണത്താൽ
ത്രൈലോക്യവിശ്രുതനാം നാരദ മഹാമുനി
പണ്ഡരീപുരിക്കേററ മുട്ടത്തായൊരുപുര
മുണ്ടതിൽ നാമംചൊല്ലാം ഹേമനപുരമെല്ലൊ
അപ്പുരം തന്നിഃലേററംവിഖ്യാതൻ വിഷ്ണുഭക്തൻ
സല്പുമാൻ ദ്വിജശ്രേഷ്ഠൻ രത്നവത്കൻധനി
യററമില്ലാതെയുള്ള ദ്രവ്യങ്ങളാർജ്ജിച്ചേററം
കുററമററുള്ള പല പുണ്യകമ്മങ്ങൾ ചെയ്തു
ചിത്തത്തിൽ ശ്രദ്ധയോടെ ഗൃഹസ്ഥകൃത്യത്തോടു
മുത്തമൻ വാഴുംകാലം തനിക്കുപുത്രനായി
ജനിച്ചുമുനിയന്നു ബ്രാഹ്മണകുമാരനായ
തനിക്കു ജ്ഞാനമേശ്രുമില്ലാതമൂകനായി
വിധിയുതാതൻ ജാതകമ്മവുംചെയ്തശേഷം
വിധിച്ചു പുരന്ദരദാസനെന്നുള്ള നാമം
വളന്നിബാലൻ തനിക്കുപവിത്രവുംനൽകീ
വളന്നുഃമോഹംകൊണ്ടു വിദ്യകളഭ്യസിച്ചു
വേദവേദാംഗമൊക്കെയാചാര്യൻ പോക്കൽനിന്നു
വേദിയൻശ്രമിച്ചാലും ഫലമില്ലെന്നുവന്നു
കുളിയും നിത്യകമ്മമൊന്നു മേബാലനില്ലാ
കളിയുമില്ലാധന വാത്സല്യം ചെറുതല്ലാ
ദാനധമ്മവുമില്ലാ പുണ്യകമ്മവുമില്ലാ
മാനവുമില്ലതെല്ലും ധനത്തിലാശയേററം
നാണവുമില്ലതെല്ലും തോന്നിപോലൊരു വിപ്രൻ
കാണുന്നോരേററം ഹസിച്ചിടിലും നാണമില്ലാ ॥

നല്ലൊചാരവുംവേണ്ടാനല്ല വസ്ത്രവുംവേണ്ടാ
ഇല്ലത്തിൽ ഭിക്ഷക്കാരാൻ വന്നാകിലിഷ്ടമില്ലാ
ബുദ്ധിഹീനൻ താനിവനെന്നാരുംകണ്ടാൽ ചൊല്ലും
ബുദ്ധിയിലിവനോളം രത്നത്തിലൊരുത്തനും
നോക്കിയാൽ വിലയിട്ടിട്ടെടുപ്പാനുള്ളബുദ്ധി
യോക്കുമ്പോൾ വ്യാപാരത്തിൽ മിടുക്കനെന്നാകിലും
സൽബുദ്ധി വിവേകവുമില്ലാതെ കണ്ടുതാതൻ
സൽബോധഹീനനെന്നതറിഞ്ഞു ഖേദത്തോടും
വാഴുന്നകാലത്തിങ്കൽ താതനും ജനനിയും
പാഴെന്നുനിരൂപിച്ച ജീവിതം വെടിഞ്ഞിതു
ബ്രാഹ്മണർവന്നു ചൊല്ലിക്കേൾപ്പിച്ച മ...താക്കെ
ബ്രാഹ്മണാചാരംപോലെ ചെയ്തിതുശേഷക്രിയാ
വ്യാപാരമതിലേററം സാമത്ഥ്യമുള്ള വിപ്രൻ
വ്യാപാരിയൊരുത്തനുമിവനോടെതിരില്ലാ
പിതൃരാജ്ജിതംപാത്താൽ സാരമില്ലെന്നു ചൊല്ലും
പുത്രതായ് ധനമേററമാർജ്ജിച്ചാൽ പുരന്ദരൻ
ധനവാനെന്നാകിലും ഗ്രാമത്തിലൊരുത്തനും
കനിവില്ലാത്തമൂലം സ്നേഹിപ്പാനില്ലാതായി
നല്ലബുദ്ധിയുമില്ലാ ദാനധമ്മവുമില്ലാ
നല്ലവരോടുചേച്ച ലേശവുമിവനില്ലാ
ഇല്ലത്തിൽധനമേററ മുണ്ടെന്നുവന്നിടിലും
ദുർല്ലഭമിവന്നൊരു പെണ്ണിനെലഭിക്കുവാൻ
അക്കാലംപുരന്ദരൻ തനിക്കുവേളിചെയ്യാ
നാംക്കാമ്പിൽചിലരോത്തു ചിന്തിച്ചാർബന്ധുവഗ്ഗം
കന്യകാതന്നെക്കൊടുത്തിടുവാനൊരുത്തനു
ധന്യരാം വിപ്രവയ്യക്കുറപ്പു വരുന്നീലാ
ക്രൂരനാംപുരന്ദരൻ തനിക്കു വേളിചെയ്യാൻ
ധീരതാവരാഞ്ഞൊരു പെണ്ണിനെ കൊടുത്തീലാ
ഖിന്നനായ് പുരന്ദരബ്രാഹ്മണൻ വാഴുംകാലം
ന്നുന്നൊരു വിധിമതം ചൊല്ലുവൻ കേട്ടുകൊൾവിൻ

ഏററവും ദരിദ്രനായുള്ളോരു സാധു വിപ്രൻ
കൊററിനു കഴിവില്ല പട്ടിണിതന്നെ നിത്യം
ഭിക്ഷകളേററുവന്നാൽ വല്ലതും ലഭിച്ചീടും
ഭക്ഷണം കഴിക്കുവാൻ മക്കളുണ്ടനവധി
കന്ന്യകതന്നെയൊന്നു കൊടുപ്പാൻ കാലമായി
മന്നിടംതന്നിലാരും വേൾക്കുവാനില്ല പാൎത്താൽ
കുലവും നല്ലതല്ലാധനവുമില്ലതെല്ലം
പലതും ചിന്തിച്ചാരും ചോദിപ്പാനില്ലാതായി
ഇല്ലത്തെ കണ്ടെന്നാകിൽ വല്ലാതെഭയപ്പെടും
പുല്ലല്ലെമേഞ്ഞതെന്നു ചൊല്ലുവാൻപണിപാരം.
നക്ഷത്രജാലമെങ്ങും കിടന്നാലെണ്ണംകാണാം
ഭക്ഷണം ഭിക്ഷയേററുകഴിച്ചു വാണാരവർ
അക്കാലമൊരുദിനം പഥികനായദ്വിജൻ
ഉൾക്കാമ്പുതെളിവുള്ള വൃദ്ധബ്രാഹ്മണനേകൻ
രാത്രിയിലത്താഴവും കഴിഞ്ഞിട്ടൊരേടത്തു
നേത്രങ്ങൾ മൂടിയല്പമുറങ്ങാനിടംതേടി
മെല്ലവേവന്നുചേൎന്നു ദരിദ്രൻതന്റെ ഗൃഹെ
സല്ലാപത്തോടുപൂജിച്ചിരുത്തി ലക്ഷ്മീഭായി
സുന്ദരീസതീരത്നം ദരിദ്രൻതന്റെപുത്രി
തന്നാംഗീമണിസാക്ഷാൽ ലക്ഷ്മിയാണെന്നുതോന്നും
സല്ക്കാരംകണ്ടു വിപ്രനൾക്കാമ്പിൽ നിരൂപിച്ചു
തല്ക്കാലമുറപ്പിച്ചു കാൎയ്യത്തെ ചൊല്ലീടുവൻ
ബ്രാഹ്മണർ രണ്ടുപേരും രാത്രിയാലൊരോവാൎത്താ
കാമിതങ്ങളെപ്പററിയുരച്ചുകിടക്കുംപോൾ
അന്നേരം സതിയാകും കന്ന്യകതന്റെയോഗാൽ
വന്നൊരു ദ്വിജൻചൊന്നാൻ പെണ്ണിന്റെവേളീകാൎയ്യം
വേമനപുരത്തിങ്കലുണ്ടൊരു വിപ്രബാലൻ
കേമനങ്ങവൻമഹാധനികനേകപുത്രൻ
താതമാതാക്കളില്ലാ ഉററവരാരുമില്ലാ
താൻതരും ധനമിങ്ങുപെണ്ണിനെ കൊടുത്താകിൽ

തനിക്കു നല്പ്രയോഗം നിരൂപിച്ചൊൻ വരൻകേൾക്ക
ധനികൾ കുലമല്ലൊ പെണ്ണിനെ കൊടുക്കേണ്ടാ
ഇത്തരംചൊല്ലിവിപ്രൻ ജാതകംകെട്ടഴിച്ചു
സത്വരം ലക്ഷ്മീഭായിതന്നുടെ ജാതകവും
വിപ്രന്മാർ രണ്ടുപേരും ജാതകം ചേൎത്തുനോക്കി
ക്ഷിപ്രംപോയ്ക്കല്ലിക്കാൎയ്യമുറപ്പാൻ തീൎച്ചയാക്കി
കാലത്തു കുളിച്ചവർ ഭസ്മവുംചന്ദനവും
മേലൊക്കെപ്പൂശി നിത്യകൎമ്മങ്ങളെല്ലാം ചെയ്തു.
പട്ടുകൾ തെറ്റുടുത്തിട്ടുത്തരീയവുംകെട്ടി
പട്ടുകൊണ്ടുള്ളവിശ്റിയോരോന്നു കയ്യിലേന്തി
വടികൾ കുടകളും പാദരക്ഷയുമായി
വടിവിൽ കമണ്ഡലുകയ്യതിൽ ധരിച്ചിട്ടു്
സോമനം തോൎത്തുമുണ്ടും ഭാണ്ഡമായ്കെട്ടിവിപ്രർ
വേമനപുരംനോക്കി കേമമായ്നടകൊണ്ടാർ
പത്രക്കൾ കൂട്ടംവിട്ടു വരുന്നുമേയ്ക്കുതിന്നായ്
പത്രക്കൾക്കെതിരിട്ടു കടന്നു ഗ്രാമവീഥി
വേമനപുരംപ്രാപിച്ചൊത്തവർ നിരൂപിച്ചു
നാമിഹപുരന്ദരദാസന്റെ ഗേഹേചെന്നാൽ
നമ്മുടെ ലക്ഷ്മീഭായിയായിടും കന്യതന്നെ
യന്മഹീസുരന്നായി കൊടുപ്പാൻ തീൎച്ചയായാൽ
ഇല്ലത്തെ കേടുതീൎപ്പാൻ നല്ലൊരുസംഖ്യവേണം
ഇല്ലതിന്നിഷ്ടമെങ്കിൽ തീൎന്നാനംചെയ്യവേണ്ടാ
കന്യകാതാതൻവിപ്രൻ ചൊൽവതുപോലെത്തന്നെ
ധന്യനാംവിപ്രൻചൊല്ലീട്ടായിരം വരാഹത്തെ
കൊടുപ്പിച്ചതുവാങ്ങീട്ടില്ലവും കേടുതീൎത്തു
കൊടുപ്പാൻ കന്യകയെ വിധിച്ചമുഹൂൎത്തവും
നല്ലൊരു മുഹൂൎത്തത്തിൽവേളിയും വിധിപോലെ
എല്ലാരുംഭൂസുരന്മാർ തോഷേണനടത്തിനാർ
ഭക്ഷണംദക്ഷിണയും വിധിവൽപുരന്ദരൻ
കുക്ഷികൾ നിറവോളം ഭക്ഷിച്ചവിപ്രന്മാരും

കൊടുത്താനെന്നാകിലും ദക്ഷിണകൊണ്ടുതൃപ്തി
യടുത്തപോലെയായിട്ടില്ലെന്നു സന്താപിച്ചാർ
ധനധാന്യങ്ങൾദാനം കൊടുത്തു ദ്വിജന്മാരെ
ധനദൻപോലുമോത്താൽ തൃപ്തരാക്കുവാൻപണി
ഭക്ഷണംകൊണ്ടുമാത്രം തൃപ്തരാകുന്നതല്ലാ
തിക്ഷിതിതലത്താരും തൃപ്തരാക്കുകയില്ലാ
ഭോജനംകൊടുത്തേററം ജഠരംനിറഞ്ഞീടിൽ
ഭാജനം മററൊന്നില്ലാത്തതിനാൽ തൃപ്തരാക്കാം
മററൊന്നും കൊടുത്തിട്ടു തൃപ്തിയെവരുത്തുവാൻ
പററുകില്ലെന്നതോത്തു കൊടുത്താൻ പുരന്ദരൻ
മററാരേടത്തുംപെണ്ണു കിട്ടാത്തമൂലമന്നു
മററൊന്നുംചിന്തിയ്ക്കാതെ ധനത്തെകൊടുത്താൻപോൽ
ഒട്ടാകെദ്രവ്യമൊട്ടു ചിലവായ്വന്നു മൂലം
ഒട്ടുമേസുഖമില്ലാതായ്വാണാൻ പുരന്ദരൻ
കന്ന്യകാലക്ഷ്മിഭായീസുന്ദരീ സതീരണം
തന്വംഗിമണി കണ്ടാലിന്ദിരയെന്നു തോന്നും.
വേളിയുംകഴിഞ്ഞവെള്ളാളിമാർ തങ്ങളോടും
മേളിച്ചുകളിയാടി വസിച്ചാൾ വരഗേഹെ.
കാലത്താൽശഠനാകും കണവൻ തന്നെയോത്തു
വിലക്കാർവേണിയാളും ദുഃഖിച്ചുവന്നുകൊണ്ടാൾ
സദ്വൃത്തിയൊന്നുമില്ലാ നിത്യകമ്മവുമില്ലാ
സദ്വൃത്തരായുള്ളോരാത്ത്നിന്ദ ചെയ്യില്ലാ
ദാനധമ്മവുമില്ലാ സുകൃതകമ്മമില്ലാ
ദാനവാചരമല്ലാതില്ലൊരു ഗുണംതെല്ലും
ദ്രവ്യംതാനേററം വഴിച്ചിട്ടുവാനുള്ളകാര്യം
ക്രവ്യഭോജികൾപോലെ കമ്മങ്ങളനുഷ്ഠിക്കും
ഇല്ലത്തിൽധനമേററമുണ്ടെന്നു വന്നീടിലും
ഇല്ലവൾക്കൊരുസുഖം ദുർവൃത്തനാകമൂലം
കമ്മദോഷങ്ങളോത്തു ഖേദിച്ചുവരനോടും
നിമ്മലാസ്തീരത്നം വസിച്ചാൾവരഗേഹെ

അക്കാലം ദൈവയോഗാൽ ഗർഭിണിയായിവന്നു
ഉൾക്കാമ്പുതെളിവുള്ളോരു സതിയാം ലക്ഷ്മിഭായി
പെററിതുപുത്രിതന്നെ നല്ലൊരുശുഭലഗ്നെ
കററവാർ കുഴലിയും മന്ത്രത്തിൻമാഹാത്മ്യത്താൽ
അററമില്ലാതദ്രവ്യം ഗൃഹത്തിലുണ്ടന്നാലും
കൊററിനപോലുംകൂടി ലഭിപ്പതതികഷ്ടം
അത്ഥവാൻപുരന്ദരദാസനാം തന്റെവര
നത്ഥത്തെയാഞ്ജിക്കുവാനേററവും മോഹമുള്ളോൻ
അത്ഥികൾക്കരക്കാശും ദാനംചെയ്യാത്തശീലൻ
വത്തകന്മാരിലേററം മുഖ്യനായ്നിന്നുകൊണ്ടാൻ
രത്നങ്ങൾകാണുന്നാകിൽ മൂല്യങ്ങൾനിശ്ചയിപ്പാൻ
രത്നവ്യാപാരിയാരുമവനുശരിയല്ലൊ
ഇഷ്ടത്തിൽ വിലവിന്നു വല്ലതുംകൊടുത്തീടും
ഇല്ലെന്നുചൊല്ലിക്കേട്ടാൽ വല്ലാതെകോപിച്ചീടും
ഭത്താവുകൊടുത്തതു കൊണ്ടവൾ ചിലവൊക്കെ
എത്രയുംചുരുക്കമായ്ക്കഴിച്ചു നടത്തിനാൾ
വല്ലാതെകഷ്ടപ്പെട്ടു വളത്തിമകളേയും
വല്ലായ്മചൊല്ലാതൊക്കെ നടത്തീസതിരത്നം
പുത്രിക്കുനാമധേയം രുഗ്മിണിഭായിയെന്നു
ചിത്തത്തിൽനിരൂപിച്ചു കല്പിച്ചാൾലക്ഷ്മീഭായി
സതിതൻമന്ത്രത്തിന്റെ മാഹാത്മ്യമല്ലുതന്റെ
പതിക്കുംധനപുഷ്ടി വരുവാനിടയാക്കി
വളത്തുപുത്രിതന്നെ നാലഞ്ചുവയസ്സായി
തളന്നുമാനസവും ലക്ഷ്മിഭായിക്കുശോകാൽ
വരന്റെദുർഗ്ഗുണങ്ങൾ കാൺകയാലവളേററം
കരഞ്ഞുംകൊണ്ടുതന്നെ കഴിക്കുംകാലത്തിങ്കൽ
തനിക്കുബാല്യകാലെ താപസനായവിപ്രൻ
മുനിതാൻകനിവോടും കൊടുത്താൻമന്ത്രമൊന്നു
രാധാകൃഷ്ണന്റെനാമമാഹാത്മ്യം മന്ത്രംശ്രേഷ്ഠം
ബോധിപ്പിച്ചനുഗ്രഹം കൊടുത്തുപോയീടിനാൻ

അന്നുതൊട്ടവൾമന്ത്രം ശ്രദ്ധയോടുച്ചരിച്ചു
ചൊന്നതുപോലെത്തന്നെ കഴിക്കുംദിനങ്ങളെ
ലക്ഷ്മീഭായിയുംനിത്യ മിമ്മന്ത്രമുച്ചരിച്ചെ
ഭക്ഷ്യങ്ങൾഭുജിച്ചീടുമെന്നൊരു മുറവെച്ചാൾ
നിത്യവുമിമ്മന്ത്രന്നെ ശ്രദ്ധയാദ്ധ്യാനത്തോടും
നിത്യനാംകൃഷ്ണൻതന്നെ ധ്യാനിച്ചുവാഴുംകാലം
സത്യജ്ഞാനാനന്ദാത്മാ നാദ്വയനേകൻ
നിത്യനാംപരൻപുമാൻ സച്ചിദാനന്ദരൂപൻ
അഖിലാത്മകൻഭക്ത ഹൃദയാംബുജവാസൻ
നിഖിലചരാചരത്തിങ്കലും പരിപൂർണ്ണൻ
അകമെസേവിപ്പോൎക്കു വരദൻവാസുദേവൻ
സകലൻ പ്രസന്നനായ് ഭവിച്ചാനെന്നെവേണ്ടു
അക്കാലംപുരന്ദരദാസന്റെ ഗുണമൊട്ടു
മോൎക്കാതെവന്നീടിലും സാധുപൂജയുംചെയ്താൾ
കോപിയാംവിപ്രൻതന്റെ ഗൃഹത്തിൽ സാധുജനം
പാപിയെന്നറിയാതെ പലരുംവന്നുചേരും
ധനവാനെന്നതാൎക്കു മറിയാമതുമൂലം
കനിവില്ലെന്നുതൊട്ടു മോൎക്കാതെതന്നെവരും
കൊടുക്കില്ലരക്കാശുമെന്നതന്നറിവോളം
കെടുതിയുള്ളോർവന്നു യാചിക്കുമസംഖ്യംപേർ
സതിതാനറിയാതെവല്ലതും കൊടുത്തെന്നാൽ
പതിയാലതുകണ്ടാൽ വല്ലാതെശിക്ഷചെയ്യും
ഘാതകൻതന്നെയോൎത്തു പേടിച്ചുലക്ഷ്മീഭായി
പാതകമകറ്റുവാൻ വല്ലതുംദാനംചെയ്യും
തല്ലോരുമൊരുദിനം പങ്കജനാഭൻവിഷ്ണു
വൃൾക്കാന്വിൽനിരൂപിച്ചു ബ്രാഹ്മണനെന്നപോലെ
ജന്മംവഹിച്ചുടനെ നരച്ചുംകുരച്ചേറ്റം
കരങ്ങൾകാലുമേറ്റം വിറച്ചുമുഖംകോടി
കണ്ണുകൾപീളകെട്ടിപ്പല്ലുകളൊക്കെപ്പോയി
ദണ്ഡൊന്നുകയ്യിലേന്തി ഖണ്ഡലങ്ങളുംതൂക്കി

കീറിയപട്ടുത്തുണ്ടു പീറസ്സമുട്ടത്തൊട്ടു
പീറിയതാലവൃന്തം കക്ഷത്തിലൊരുഭാണ്ഡം
നെററിയിൽ വിഭൂതിയും കഴുത്തിലുണ്ടക്ഷമാല
തെററിയാൽ കാലുമുട്ടി മറിഞ്ഞുവീഴുംപോലെ
നല്ലൊരുജലപാത്രം കയ്യിലുണ്ടതുംപൊട്ടി
തെല്ലൊരുഭാഗംകോടിച്ചുളുങ്ങിപ്പലേടവും
വടിയുമൂന്നിയൂന്നിക്കാലുകൾമാററിവെച്ചി
ട്ടിടയിലോരോന്നാടിമുട്ടിന്മേൽകയ്യുമൂന്നി
നടന്നുമെല്ലെമെല്ലെ വേമനപുരമെത്തി
കടന്നുപുരന്ദര ദാസന്റെഗൃഹംതേടി
വാതുക്കൽചെന്നുനിന്നു നോക്കിനാൻദ്വിജവൃദ്ധ
നേതുമേബോധിച്ചീലാ ദ്വിജനാംപുരന്ദരൻ
തന്നുടെമുമ്പിൽചെന്നു തൊഴുതുദ്വിജവൃദ്ധൻ
തന്നുടെയവസ്ഥകളൊന്നൊന്നെയുണർത്തിച്ചാൻ
സൽക്കുലജാതൻധനി വിശ്രുതൻമഹാപ്രഭ
വുംക്കാമ്യതെളിവുള്ള വിപ്രൻതാൻദാനശീലൻ
സുഭഗൻക്ഷേമമേററം കാമിതദാതാശ്രീമാൻ
സൌഭാഗ്യവതിയായ സതിയോടൊത്തുവാഴ്വോൻ
നാമവുംപുരന്ദര ദാസനമതിധീമാൻ
വേമനപുരംചൊല്ലാം വത്തകശ്രേഷ്ഠനത്രെ
പാത്തലത്തിങ്കലിത്ര ധനികരാരുമില്ലാ
കീത്തിയുംപാത്തലത്തിലാക്കമേയിത്രയില്ല
ശാസ്ത്രജ്ഞൻവേദവേത്താവുത്തമദ്വിജശ്രേഷ്ഠൻ
ശ്രോത്രിയൻധനേശനാമെന്നാരുംസമ്മതിക്കും
കണ്ടാകിൽനാണിച്ചീടുമല്ലകാപുരംകൂടി
കൊണ്ടാടുംവേമനമാം പുരമെന്നറിഞ്ഞാലും
ധനദൻപുരന്ദരൻതന്നെക്കാണാത്തമൂലം
ധനവാനെന്നതോത്തു ഞെളിഞ്ഞങ്ങിരിക്കുന്നു
ഏകദാകണ്ടെന്നാകിലാകട്ടെ വ്യഥവെടിഞ്ഞിട്ടു
ശോകമോടടങ്ങാതോടിയൊളിച്ചേമതിയാവൂ

ഗൃഹത്തിലുള്ളരത്നം കണ്ടിടിൽരത്നാകരം
മഹത്വമില്ലിനിക്കെന്നുറച്ചുമങ്ങിടേണം
വൎത്തകശ്രേഷ്ഠൻതന്നെ ചെന്നുകാണ്കൊന്നുഭവാൻ
വൎത്തമാനങ്ങൾചൊന്നാൽ സാധിക്കുംസൎവ്വാഭീഷ്ടം
ചിത്തവേദനതീൎക്കാൻ പാത്രമാംപുരന്ദര
നാൎത്തികൾതീൎക്കുംസുരലോകത്തെന്നതുപോലെ
ഇത്തരംലോകംപുകഴ്ത്തിടുന്ന പ്രഭോതവ
വൎത്തമാനങ്ങളൊക്കെ വാൎത്തയറികയാൽ
വൎത്തകർചൊല്ലിക്കേട്ടു കേരളംവിട്ടുഞാനും
വൎത്തമാനങ്ങൾചൊൽവാൻ വന്നിതുമഹാപ്രഭൊ
ജ്ഞാനികൾകുലത്തിങ്കൽ ജനിച്ചൊൻദീക്ഷിതർഞാൻ
ഞാനിപ്പോൾവൃദ്ധനേററം വൈദികംതന്നെവേല
ഏകപുത്രനെയുള്ളു എനിക്കെന്നറിഞ്ഞാലും
ശോകമിങ്ങതുമൂലമിനിക്കു ദ്വിജശ്രേഷ്ഠാ
പുത്രനൊപ്രായമായി വേളിയുംകഴിക്കേണം
ഗോത്രമല്ലായ്കിൽമുടിഞ്ഞിടുമെന്നോൎത്തുഖേദം
ഞാൻമരിച്ചീടുംമുമ്പെ പുത്രനുവേളിവേണം
ഞാൻമരിച്ചെന്നാവന്നാൽ വേളിയുമുണ്ടായിടാ
കാശൊന്നുംകയ്യിലില്ലാ യാചിച്ചുതന്നെവേണം
മോശംവന്നിതുഞാനൊ സമ്പാദിച്ചതുമില്ലാ
യാചിക്കുന്നതുകഷ്ടമെന്നോൎത്തുഞാനുമിന്നു
യാചിക്കാതിരുന്നാകിൽ വംശവുംനശിച്ചീടും
നല്ലൊരുപ്രഭുതന്നെക്കണ്ടിട്ടുയാചിച്ചെന്നാൽ
കല്യാണത്തിന്നുവേണ്ടതായവൻ ദാനംചെയ്യും
പരക്കെയിരക്കുവാൻ കഴികില്ലിനിക്കെന്നു
തരക്കേടോൎത്തുഞാനും വസിപ്പോരളവിങ്കൽ
കേട്ടിതുപ്രഭോതവ മാഹാത്മ്യംവൎത്തകന്മാർ
പാട്ടുകൾപാടിക്കേട്ടു വന്നിതുഞാനുമിപ്പോൾ
ആയിരംവരാഹമെനിക്കുവേണ്ടതുള്ളു
ആയതുഭവാനേകിൽ മറെറാരുമോഹമില്ലാ

ഈവിധംവൃദ്ധൻചൊല്ലിക്കഴിഞ്ഞോരളവേവം
കോവിദൻപുരന്ദര ദാസനാംശ്രുതിധരൻ
സാധുവാംദ്വിജോത്തമാ ഞാൻപ്രഭുവല്ലകേൾക്ക
ബോധിപ്പിച്ചയച്ചവനാരഹോകഷ്ടംകഷ്ടം
തനിക്കുവേളികാൎയ്യം നടത്താനുള്ളധനം
ധനികന്മാരെയെങ്ങാനുണ്ടെന്നു നോക്കിക്കൊൾകാ
ഇവിടെഇതുന്നൊട്ടും താമസംവരുത്തേണ്ടാ
കവിടിപോലുമൊന്നുമിവിടെ ലഭിപ്പീലാ
ഞാനോൎക്കമഹാസാധു ദരിദ്രൻഭിക്ഷുതന്നെ
ഞാനിപ്പോൾ ഭിക്ഷക്കൊന്നും പോകാറില്ലെന്നുമാത്രം
യാചിച്ചാലൊരുത്തരും തരുമാറില്ലാസ്ഥയാൽ
യാചിക്കാതിരിക്കുന്നു ഞാനിപ്പോളറിഞ്ഞാലും
വല്ലതുംലഭിച്ചീടിൽ ഞാനിപ്പോൾ ഭിക്ഷയേല്ക്കും
ഇല്ലെന്നുചൊല്ലുന്നവരല്ലാതെ കാണ്മാനില്ലാ
അതിനാൽവിദ്വാൻഭവാൻ പോയ്ക്കൊൾക നേരമായി
എതിരെചൊല്ലായൊന്നും കാലത്തെക്കളയേണ്ടാ
ഇത്തരംപുരന്ദരൻ ചൊല്ലിയങ്ങെഴുനീല്പാൻ
ചിത്തത്തിലോൎത്തനേരം വൃദ്ധനുംതന്റെ കക്ഷെ
വെച്ചോരുഭാണ്ഡമെടുത്തഴിച്ചു കാഴ്ചവെച്ചു
വാച്ചോരു കുതൂഹലാൽ വാങ്ങിനാൻപുരന്ദരൻ
അവിലുംമലർനല്ല വെല്ലവും നാളികേരം
അവിടെ മുമ്പിൽകണ്ടുകിട്ടിയ നേരത്തിങ്കൽ
അരക്കാശൊരുത്തനും കൊടുത്തു വാങ്ങിത്തിന്നാ
ത്തരക്കൻപിശുക്കനാമവനും സുഖമായി
എടുത്തുഭക്ഷിച്ചപ്പോൾ ദ്വിജനും സന്തോഷിച്ചു
പടുത്തിയിവനെഞാൻ ധനവുംലഭിച്ചിടും
എന്നോൎത്തുദ്വിജവൃദ്ധൻ മേവീടുന്നേരത്തിങ്ക
ലൊന്നൊന്നെ തിന്നുനോക്കി സ്വാദുണ്ടെന്നുറച്ചവൻ
ഭദ്രമായ് പെട്ടിതന്നിലടച്ചുപൂട്ടിവെച്ചു
വിത്വരമോടിപ്പോവാൻ ഭാവിച്ചനേരംവൃദ്ധൻ

തരികാപ്രഭോധനം തരികാതരികെന്നു
അരികെ മുൻതടുത്തചെല്ലുന്ന ദ്വിജനോടു
ധനികനല്ലഞാനും തരികയില്ലയെന്നു
കനിഞ്ഞു ചൊന്നതൊക്കെക്കേട്ടീലെ ദ്വിജവൃദ്ധാ
തടുത്തുതടുത്തെന്നോടടുത്തു മുടക്കേണ്ടാ
വടക്കൻപോലെഭവാൻ തടുത്തു കളിക്കേണ്ട
വെളിക്കപോകുന്നേരം വൈകിയിങ്ങിനിക്കൊട്ടു
കളിച്ചുകൂടെത്തന്നെ നടന്നുതടുക്കേണ്ടാ
വിട്ടീടുവഴിയെന്നു കോപിച്ചുപുരന്ദര
നട്ടഹാസങ്ങൾ ചെയ്തുട്ടിടിവെട്ടുന്ന വണ്ണം
ചൊന്നതത്രയുംകേട്ടും തരിക ധനമെന്നു
പിന്നേയും മുൻതടുത്തു ചെല്ലുന്ന ദ്വിജനോടു
തടുത്തുതടുത്തെന്നെപ്പോകാതെ മുടക്കേണ്ടാ
അടുത്തു വന്നാലടികൊണ്ടീടും ദൂരെനില്ക്കാ
അരക്കാശിന്റെകയ്യിൽ കൊടുക്കാൻ പ്രഭുവല്ലെ
നിരപ്പാളിക്കചൊല്ലിക്കൊടുത്തേനിത്രനേരം
ഇല്ലെന്നുചൊന്നാൽപ്പിന്നെ പോയ്ക്കൂടെ വല്ലേടത്തും
വല്ലാതെ ശംങ്കക്കായി വരുവാനെന്തുബന്ധം
ഇത്തരം പുരന്ദരൻ കോപിച്ചുചൊല്ലുന്നേരം
മുൾത്താപത്തോടുവൃദ്ധൻ കൂടവെ ചെന്നുമെല്ലെ
നില്ലുനില്ലെടോ ഞാനും ചൊല്ലുവാൻ പ്രഭോ കേൾക്ക
വല്ലാതെകോപിക്കേണ്ടാ വല്ലതുംതന്നീടു നീ
ഞാനോക്കാവൃദ്ധനല്ലേ യാചിപ്പാൻ വന്നതല്ലെ
താനോന്തു ദയതോന്നി വല്ലതുംതന്നീടെടോ
വടിയും കുത്തിത്താണും തൊഴുതുംതൊഴുതേററം
കെടുതിചൊല്ലുംവൃദ്ധൻ തന്നോടു പുരന്ദരൻ
ഇല്ലെന്നുമുന്നേതന്നെ ചൊല്ലിലെ ഞാനതോക്കാ
തല്ലൊന്നുതന്നീടുംഞാൻ മിണ്ടാതെ ദൂരെനില്ക്കാ
അരക്കാശെന്നുകൂടി ഞാൻതരാൻ യോഗ്യനല്ലെ
നിരപ്പാളിക്കമുമ്പിൽ ചൊല്ലി ഞാൻ കേൾപ്പിച്ചില്ലേ

കടയ്ക്കുപോകുന്നേരം തന്നെ ദുശ്ശകുനം
കടയ്ക്കു വത്തകന്മാർ വരുമാറില്ലാതാക്കി
കെട്ടുന്നനേരംപോക്കി മന്നോദ്ദാന്തവൃദ്ധൻ
കെട്ടുന്നകേരളം വിട്ടിങ്ങുവന്നൊരു മൂഢൻ
ഇന്നത്തെ ലാഭമൊക്കെപ്പോക്കിയിരപ്പാളി
വന്നകപ്പെട്ട മുഷ്കൻ വിട്ടുപോകുന്നതില്ല
ഈവണ്ണം പുരന്ദരൻ ചൊല്ലിക്കേട്ടൊരുനേരം
കാർവർണ്ണൻതാനാം വൃദ്ധൻ ക്ഷമയോടേവംചൊന്നാൻ
കേൾക്കടോ ധനംനീയ്യും തരികില്ലെന്നുവന്നാൽ
നോക്കുവാൻതന്ന ഭക്ഷ്യം തിരികെത്തരികനീ
തിന്നതു പോക പോക ഞാൻ നഷ്ടം സഹിച്ചീടാം
തിന്നതുപോക ബാക്കിയുള്ളതു തരിക നീ
ഇനിക്കു വല്ലേടത്തും ചെന്നങ്ങു കാഴ്ചവെക്കാൻ
തനിക്കുതന്നെക്കൂടെ തിന്നല്ലോപോകെ ബാക്കി
മായാവിപ്രന്റെ ന്യായം കേട്ടൊരുപുരന്ദരൻ
ന്യായമാണിതുകൊള്ളാം കേൾക്കുമുറയാണോ
തിന്നുവാനുള്ളവസ്തു തന്മുമ്പിൽകൊണ്ടുവെച്ചാൽ
തിന്നുവാനല്ലെന്നോപ്പാൻ മൂഢതയാണുവൃദ്ധാ
തിന്നുവാനല്ലെന്നാകിലെന്തിനുകൊണ്ടുവന്നു
തിന്നുവാനല്ലെന്നൽകി ഞാനതുമടക്കുമോ
ഭക്ഷിപ്പാനൊരുത്തരു നൽകിയവസ്തുതന്നെ
ഇക്ഷിതീതലത്താരും തിരികെച്ചോദിപ്പീലാ
തരികാഇല്ലാഞാനും ദുർമ്മാർഗം തുടങ്ങേണ്ടാ
വരികാവേണ്ടാക്കൂടെ ചാരത്തിങ്ങണയേണ്ടാ
ഇത്തരംപുരന്ദരദാസന്റെവാക്കുകേട്ടു
ചിത്തത്തിൽഖേദത്തോടു വൃദ്ധനുംപിടിപെട്ടു
ഉടുത്തവസ്ത്രത്തിന്മേൽ പിടിച്ചുദ്വിജവൃദ്ധൻ
കടുത്തകോപത്തോടുമഴിച്ചങ്ങിഴുത്തപ്പോൾ
കോപിച്ചുപുരന്ദരദാസനും വൃദ്ധൻതന്നെ
പാപിയുംതച്ചുതള്ളി വീഴ്ത്തിട്ടുനടകൊണ്ടാൻ

ദ്വിജനരംവീണുകാലിന്മുട്ടുകൾപൊട്ടിക്കേണു
ഭുജങ്ങളൂന്നിമെല്ലെയെഴുനീററിരുന്നേററം
രോദനംചെയ്യുന്നേരമാത്തരോദനംകേട്ടു
വേദിപ്പാനോടിവന്നാൾ നികടെലക്ഷ്മീഭായി.
വേദിയൻതന്നെക്കണ്ടു ചേദിച്ചുസതീരത്നം
ചോദിച്ചാൾദ്വിജവൃദ്ധൻ തന്നോടുവൃത്താന്തങ്ങൾ
വൃദ്ധനരംലക്ഷ്മീഭായി തന്നോടുതച്ചരിത്രം
നിർദ്ദനൻവന്നകാര്യമാദിയറിയിച്ചാൻ
പുത്രന്റെവിവാഹത്തിന്നില്ലത്തിൽധനമില്ലാ
ഞ്ഞെത്രയുംദരിദ്രൻഞാൻ ധനികൻമാരെക്കണ്ടു
യാചിച്ചുദ്രവ്യംവാങ്ങിക്കൊള്ളുവാനത്രവന്നു
യാചിച്ചേൻവരൻമുമ്പിൽ കാഴ്ചയുംവെച്ചുമോദാൽ
ലോകവിശ്രുതനാകും പ്രഭുവാംനിന്റെകാന്തൻ
ആകവെകാഴ്ചവാങ്ങി ഭക്ഷിച്ചുപാപിദുഷ്ടൻ
അശിച്ചശിഷ്ടമൊട്ടു പെട്ടിയിൽവെച്ചുപൂട്ടി
പിത്രുക്കന്മാൎക്കാത്രം തരികില്ലെന്നുചൊന്നാൻ
കാഴ്ചവെച്ചോരുഭക്ഷ്യം തിരികെത്തരികെന്നു
താഴ്മയായ്പലവട്ടം ചോദിച്ചുപിമ്പേപോയേൻ
ആയതുംതരാഞ്ഞവനടിച്ചുവീഴ്ത്തിയോടി
പ്പോയിതുനിന്റെവരൻ കഷ്ടംഞാനെന്തുചെയ്‌വൂ
പണവുംതരാഞ്ഞവൻ കാഴ്ചയുംവാങ്ങിവെച്ചാൻ
തുണയായിനിക്കാരുമില്ലയ്യോ ശിവശിവാ
ഉത്തമിയായസതീരത്നമേനിന്റെവര
നത്തമനെന്നതോർത്തേൻ കഷ്ടമീവിധംവന്നു
അത്തലോടിത്ഥംചൊല്ലും ഭൂസുരൻതന്നിലേററാ
ചിത്തത്തിൽദയതോന്നിട്ടന്നേരംലക്ഷ്മീഭായി
അടുത്തുചെന്നുനിന്നു ദ്വിജനെക്കുപ്പിത്തൊഴു
തടിക്കാൽവണങ്ങിട്ടു ചോദിച്ചാൾഭക്തിയോടെ
കല്യാണംനടത്തുവാൻ ദ്രവ്യംഞാൻതന്നിടുവൻ
വല്ലാതെശോകംവേണ്ടാ ചൊല്ലുകാപരമാർത്ഥം

വൃദ്ധന്റെശാപകോപം പേടിച്ചലക്ഷ്മിഭായി
വൃദ്ധനുസന്തോഷിപ്പാനോൎക്കാതെചൊന്നാളേവം
വല്ലതുംദാനംചെയ്തും സന്തുഷ്ടനാക്കിടേണ
മില്ലത്തിലില്ലെന്നാലും കൂടാതെകഴിവില്ലാ
എന്നോൎത്തുദ്വിജനോടു കല്യാണംനടത്തുവാൻ
തന്നിടാംദ്രവ്യമെന്നു കേട്ടപ്പോൾതെളിഞ്ഞേററം
സാധുവാംനാരിചൊന്ന വാൎത്തകൾകേട്ടുവൃദ്ധൻ
ബോധിപ്പാനവളോടു ചൊല്ലിനാൻതന്റെകാൎയ്യം
ആയിരംവരാഹൻതാൻ ചോദിച്ചേൻപ്രഭുവോടു
നായികെയതുതന്നാൽ കല്യാണംനടത്തിടാം
എന്നതുകേട്ടനേരം സതിയുംഭയത്തോടും
ഇന്നതിന്നെന്തുമാൎഗ്ഗമെന്നവൾചിന്തചെയ്താൾ
പണംതാൻകൊടുക്കെന്നാൽ കാശൊന്നുംകയ്യിലില്ലാ
ന്ണഞാൻപറകില്ലാ വഴിയെന്തിതിന്നയ്യാ
മായാമനുഷനാകും രാധാകൃഷ്ണനെയോൎത്തു
ന്യായമായൊരുമാൎഗ്ഗം കാണാഞ്ഞുഖേദംപൂണ്ടാൾ
സത്യവിഗ്രഹൻകൃഷ്ണൻ സത്യത്തെരക്ഷചെയ്വാൻ
ചിത്തത്തിൽവിളങ്ങിനനേരത്തുകാട്ടിമാൎഗ്ഗം
കേട്ടുകൊണ്ടാലുംജഗദീശ്വരൻതന്റെമായാ
കാട്ടിടുംലീലയോൎത്താലാരാലുമറിയാമൊ
ഭൂഷണമേതെങ്കിലുമഴിച്ചുകൊടുത്താകിൽ
ദോഷനാംതന്റെവരൻ ഗ്രഹിച്ചാൽശണ്ഠക്കൂട്ടും
സത്യവുംരക്ഷിക്കേണം വരനുംഗ്രഹിക്കരു
തത്യന്തംതുഷ്ടനായി ദ്വിജനുംഗമിക്കേണം
എന്നുചിന്തിച്ചുസതീ ഖേദിച്ചനേരത്തിങ്ക
ലൊന്നുമാനസെതോന്നി തൽക്കാലമൊരുമാൎഗ്ഗം
എന്നുടെനാസാമണിയിന്നുഞാൻകൊടുത്താകി
ലിന്നുമൽഭൎത്താവതു വേഗത്തിൽഗ്രഹിച്ചിടാ
ഈവൎണ്ണംനിരൂപിച്ചു കഴിച്ചുനാസാമണി
കാൎവ്വൎണ്ണൻതന്നെചിത്തെ ചിന്തിച്ചുദാനംചെയ്താൾ

ആയിരത്തഞ്ഞൂറാണു ചൊല്ലിടാം വിലകേൾക്ക
ആയിരംവരാഹനെയങ്ങയ്ക്കു ചിലവുള്ള
വർത്തകന്മാർക്കുപോലും കൊടുത്താലതുകിട്ടും
കർത്തവ്യമെന്തൊന്നതു ചെയ്താലും പോകഭവാൻ
വൃദ്ധനും നാസാമണി വാങ്ങിത്താൻ മോദത്തോടും
സാദ്ധ്വിയെനോക്കിട്ടാശിർവ്വദിച്ചു നടകൊണ്ടാൻ
സുന്ദരിലക്ഷ്മിഭായി ദ്വിജനെ യാത്രയാക്കി
നന്ദസൂനുവാം കൃഷ്ണൻ തന്നെയും ധ്യാനംചെയ്തു
ഇല്ലത്തിൽ വന്നുവേഗം രുഗ്മിണിഭായിതന്നെ
ഇല്ലത്തു കാവലാക്കി കുളിപ്പാൻ യാത്രചെയ്താൾ
വിപ്രനാം വിഷ്ണുപോയി വർത്തകനെന്നപോലെ
ക്ഷിപ്രംതാൻ പലരത്നമററമില്ലാതവണ്ണം
പെട്ടിയിൽ നിറച്ചുററം ഭൂഷണജാലത്തോടും
ചെട്ടിയാം വർത്തകനായ് ഗമിച്ചാൻ നഗരത്തിൽ
രത്നങ്ങൾക്കെല്ലാംരത്നമായിട്ടും വിഷ്ണുരത്നം
രത്നവ്യാപാരികൾക്കും രത്നമാം നവരത്നം
കാട്ടിനാൻ കടതോറും കേറിനാൻ ചെട്ടിമാരെ
വാട്ടിനാൻ നോട്ടംനോക്കി മാററിനാൻ രത്നങ്ങളെ
കേറിനാൻ പുരന്ദരദാസൻെറ കടയിലും
ക്രൂരനോടെ രത്നംതേടിക്കാട്ടിനാൻ കൊടുപ്പാനായ്
ഉരച്ചും രത്നമോരോന്നോരോരോജാതികാട്ടി
ചിരിച്ചും പലരത്നം കാട്ടിടുംനേരത്തിങ്കൽ
കാട്ടിനാൻ നാസാമണിക്കൂട്ടങ്ങൾ കാട്ടുന്നേരം
കാട്ടിനാൻ ലക്ഷ്മിഭായി നൽകിയ നാസാമണി
കാണായനേരമററം ശങ്കിച്ചു പുരന്ദരൻ
കാണായതിതുതൻേറതെന്നുള്ള ശങ്കയോടും
താനെന്തു വിലയിട്ടു ചോദിച്ചാൻ മണിതന്നെ
കാണിവിലനീയെന്നുരച്ചാൻ വർത്തകനാം
ആയിരം വരാഹൻഞാൻ തരുവൻ തരികെന്നു
മായാവർത്തകനോടു ചോദിച്ചാൻ പുരന്ദരൻ

കോപിച്ച വത്തകനും തരികാപണമെന്നു
പാപിയെ നോക്കിച്ചൊല്ലിക്കൊട്ടുതാൻ നാസാമണി
അന്നേരം പുരന്ദരദാസനും ചിന്തചെയ്താ
നെന്നുടെ ഭാൎയ്യതന്റേതാണെങ്കിലെന്തുചെയ്യാം
ആയതിങ്ങിവൻ തനിക്കെങ്ങിനെ കിട്ടിയെന്നു
ന്യായമായറിയാതെയെങ്ങിനെയിരിക്കും ഞാൻ
കളവാൎത്തുന്നെലഭിച്ചെന്നങ്ങു വന്നീടിലും
കള്ളനാണിവനെന്നു ചൊല്ലുകിൽ ബോധിച്ചീടാ
ഇന്നിതു വാങ്ങാതെഞാനിവനെ വിട്ടയച്ചാൽ
വന്നോരുവരാഹൻതാനഞ്ഞൂറു ലാഭംപോകും
നമ്മുടേതെന്നുവന്നാലായിരം നഷ്ടമായി
അമ്മഹിദേവൻവന്ന ശകുനമല്ലെ കഷ്ടം.
ഇത്തരം ചിന്തചെയ്തിട്ടായിരം വരാഹൻതാൻ
ചിത്തത്തിലുറപ്പാക്കി കൊടുത്താനരവാശി
ഇല്ലത്തിൽ ചെന്നുബാക്കി തരുവാനെന്നുചൊന്നാ
നില്ലത്തിൽ വരികില്ലാ തന്നീടുരത്നമെന്നാൽ
വേദിച്ചു ദ്രവ്യമൊക്കെ കൊടുത്തു പുരന്ദരൻ
ഖേദിപ്പാൻപുറപ്പെട്ടാനില്ലത്തിൽ ശങ്കയോടെ
കടന്നു ചെന്നനേരം കുളിപ്പാൻ ലക്ഷ്മീഭായി
നടന്നാളെന്നുബോധിച്ചിരുന്നു പുരന്ദരൻ
മകളെ വിളിച്ചുടനയച്ചാൻ വിളിപ്പാനാ
യകമേ ചിന്തയോടു പാൎത്തങ്ങു നില്ക്കുന്നേരം
കുളിച്ചു ലക്ഷ്മീഭായി വരുമ്പോൾ നാസാമണി
വിളിച്ചു നോക്കിയപ്പോൾ കണ്ടീല നാസികയിൽ
വിറച്ചു പുരന്ദരദാസനും ഖേദത്തോടെ
ഉറക്കെച്ചോദിച്ചിതു നാസികാമണി കാൎയ്യം
ചൊല്ലെടൊ നാസാമണിയെവിടെ ചൊല്ലുചൊല്ലു
നില്ലെടൊ നാസാമണി തന്നിട്ടങ്ങുള്ളിൽപോകാ
ക്രുദ്ധനാം പുരന്ദരദാസന്റെ വാക്കുകേട്ടു
പുഷ്ടിതന്നിലൊന്നു നടുങ്ങി നിന്നാളവൾ

ഭത്താവെന്നാഥ മമ സത്യവാത്തയെച്ചൊല്ലാം
ഓത്തെന്നിൽകൃപതോന്നി പൊറുത്തുകൊണ്ടിടേണം
കാലത്തുവന്നവൃദ്ധദ്വിജന്റെ ഖേദംകണ്ടി
ട്ടാലസ്യംതീൎന്നീടുവാനാശ്വാസ വാത്തചൊല്ലി
വൃദ്ധനിൽ ദയതോന്നിട്ടിന്നുഞാൻ ദയചെയ്തേൻ
ക്രുദ്ധത്വം വെടിഞ്ഞെന്നെ രക്ഷിച്ചുകൊൾകവേണം
ഭർതൃവഞ്ചനയല്ല ഞാൻചെയ്തതറിയേണം.
അത്രവന്നൊരുദ്വിജനെത്രയും സാധുവല്ലൊ
കോപിച്ചീടരുതെന്നിൽ കോപിച്ചീടരുതെന്നു
പാപിയോടേററം തൊഴുതായവളുണത്തിനാൾ
ആത്തനാം പുരന്ദരൻ നേത്രങ്ങൾ ചുവപ്പിച്ചു
ക്ഷേത്രപാലനെപ്പോലെ രൂക്ഷനാം പുരന്ദരൻ
ഘാതകനവൻചെന്നു പിടിച്ചുതലമുടി
പാതകൻചുററിപ്പിടിച്ചടിച്ചാൻ തരുണിയെ
നിർദ്ദയനവനോടുബ്രാഹ്മണർ ഭയത്തിനാൽ
ഹൃദ്യമായുള്ളകാൎയ്യമെങ്കിലും ചൊൽവീലാരും
രോദനംകേട്ടുവന്നു വേദിയർദമ്പതിമാർ
ആദരവോടുകമ്പിട്ടുരച്ചുതോരാസ്ഥയാൽ
സാധുവാംനാരിതന്നെ ക്രോധിയാംദുഷ്ടനിവൻ
ബോധിക്കാതേവം ചെയ്യതെത്രയും കഷ്ടംതന്നെ
ദുഷ്ടന്റെ ചിത്തവൃത്തിയോക്കാതെ സാധ്വീസതീ
മുഷ്ടിയാലടിപെട്ടുഴന്നു കഷ്ടം കഷ്ടം
ഇവനെപ്പോലെയുള്ള ധനവാൻമാരാം വിപ്രർ
ഭുവനെകോടിക്കണക്കുണ്ടേററം ദാനശീലർ
നിത്യവുമോരോ വേളികഴിപ്പാനുള്ളദ്രവ്യം
കൃത്യമായെക്കൊടുക്കവാനിവന്നു ദണ്ഡമില്ല.
ധമ്മപത്നിയാമിവൾ വേളിക്കായല്ലൊ നൽകീ
കമ്മബന്ധങ്ങളനിത്യ ചെയ്യുതുകഷ്ടമല്ലൊ
ആയതുതിരിച്ചിങ്ങു വാങ്ങുവാൻതരമുണ്ടൊ
പ്പോയതുവനിതുകേട്ടു തിരിച്ചുകൊടുക്കാമൊ

അന്ന്യായമിതുകഷ്ടം കഷ്ടമാണെന്നുചൊല്ലി
കന്ന്യയെനോക്കിപ്പാരം ക്ലേശിച്ചാർദ്വിജരൊക്കെ
തല്ലുകൾകൊണ്ടുരക്തം ചിരട്ടുദേഹമൊക്കെ
പല്ലുകൾകറങ്ങോരോന്നങ്ങിളകി രക്തംതുപ്പി
ദേഹമേററവുംമണ്ണു പുരണ്ടുചേലകീറി
ദാഹവുംപൊറുക്കാതെ വല്ലാതെവശംകെട്ടു
കരഞ്ഞുകരങ്ങൾവം ചൊല്ലിനാൾ ദുഷ്ടനോടു
കരങ്ങൾവിട്ടാൽ ഞാനിങ്ങെടുത്തുതന്നീടുവൻ
വിട്ടയക്കേണമെന്നെയെടുത്തു തരുവാനായ്
വീടകത്തിന്നുഞാനും തേടിയങ്ങെടുത്തീടാം
സതിയാംലക്ഷ്മീഭായി ചൊൽവതുകേട്ടുദ്വിജൻ
മതിയിൽബോധമുള്ളോർ പലരുംചൊല്ലമൂഢം
ദുഷ്ടനാംപുരന്ദരൻ വിട്ടേച്ചുസതിതന്നെ
ക്ലിഷ്ടയാമവൾകൃഷ്ണമന്ത്രത്തെദ്ധ്യാനംചെയ്തു
തല്ലുകൾകൊണ്ടു പൊറുക്കാഞ്ഞവൾ ചൊന്നകള്ളം
കൊല്ലുമെന്നുള്ള ഭയരക്ഷക്കായ്ചൊന്നവാർത്ത
രക്ഷിച്ചുകാത്തീടെന്നു നിനച്ചുഭയത്തോടും
പക്ഷിവാഹനൻതന്നെ സ്തുതിച്ചാളവളേററം.
ആദ്യനായവേദ്യനായ്നിത്യനായ്നിർമ്മലനായ്
വേദ്യനാജ്ഞാനരൂപനായോരു ഹരെ ഹരെ
വേദാന്തസാരാർത്ഥമായ്വിളങ്ങും ഭഗവാനെ
വേദാദ്യംവരുത്തുവാൻ തൊഴുന്നേൻ ഹരെ ഹരെ
അഖിലജഗൽസൃഷ്ടി സ്ഥിതിയും ലയങ്ങളും
നിഖിലംചെയ്തുകൊൾവാൻ വേധാവാദികളായും
സമസ്തചരാചരമൊക്കയും സൃഷ്ടിചെയ്തും.
സമസ്തഭൂതങ്ങളിൽ ചേതനവസ്തുവായും
എങ്ങുംനീ പരിപൂർണ്ണനായിട്ടുവിളങ്ങുന്ന
മങ്ങാതജ്യോതിർമ്മയനാകുന്ന ഭഗവാനെ
ഒന്നിലുംസംയുക്തനാമെന്നുള്ളാ ബന്ധമില്ലാ
തെന്നുംനീയൊക്കെതാനായ്വിളങ്ങും ഹരെ ഹരെ

തന്മഹാമായകൊണ്ടിക്കാണുന്ന പ്രപഞ്ചത്തെ
നിൎമ്മലമൂൎത്തെഭവാൻ കല്പിച്ചുവിളയാടി
കാലചക്രത്തിൻ പെട്ടുതിരിയും ജന്തുപോലെ
കാലരൂപനാംഭവാൻ ഭ്രമിപ്പിച്ചഖിലവും
നിഷ്ക്രിയനായ നിന്റെകളികൾ ഭഗവാനെ
ദുഷ്കൃതിയായ ഞാനിന്നെങ്ങിനെയറിയേണ്ടു
ആൎത്തയായടി പെട്ടിട്ടുഴലുമെന്നെഭവാൻ
കാത്തരുളുകഹരെ മറെറാരു തുണയില്ലെ
നിയ്യല്ലാതൊരു ബന്ധുവാരുള്ളു ഹരെ ഹരെ
പൊയ്യൊന്നുതല്ലകൊണ്ടു ചൊല്ലിനേൻ ഭഗവാനെ
അയ്യയ്യൊനിൎദ്ദയനാമെന്നുടെ രമണന്റെ
കയ്യിലെങ്ങിനെനാസാമണി ഞാൻകൊടുക്കേണ്ടു
നിയ്യല്ലാതൊരുഗതിയാരുചൊൽ ദയാപര
അയ്യയ്യൊകാരുണ്യകൊൾക കരുണവാരിരാശെ
ഇത്തരംവിലാപിച്ചു ഖേദിച്ചുലക്ഷ്മിഭായി
ചിത്തത്തിലുറപ്പിച്ചു ഭഗവസ്വരൂപത്തെ
നാനാരത്നങ്ങൾകൊണ്ടു നിൎമ്മിതമെന്നപോലെ
ഭാനുബിംബങ്ങൾചേൎന്നുള്ള പ്രഭയോടും
ദിക്കെട്ടുംവിലസുന്ന ദീപ്തിയാംകിരീടത്തിൽ
പൊക്കത്തിലഗ്രത്തിങ്കൽ പീലിയുംചേൎന്നുഭംഗ്യാ
ചെന്താർമാനിനികാന്തൻ തന്നുടെ മുഖാംബുജെ
ചന്തത്തിൽവിളങ്ങുന്ന നെററിയുംപുരികവും
നാസികാഭയും നല്ല സാരസദളംതോല്ക്കും
ഭാസുരനേത്രങ്ങളും വീക്ഷണാകടാക്ഷവും
കൎണ്ണകുണ്ഡലങ്ങളും ഗണ്ഡശോഭയും കാൺകിൽ
കണ്ണിനാനന്ദമേകും പുഞ്ചിരിയധരവും
ദന്തപംക്തിയും മൃദുഹാസവും കണ്ഠദേശെ
ചന്തമായ് വിലസുന്ന കൌസ്തുഭരത്നാഭയും
നീലവൎണ്ണവും ഹാരശോഭിതമണിമാൎവ്വും
നീലക്കാർവേണിവാഴും ശ്രീവത്സപ്രദേശവും

നീണ്ടുള്ള കരങ്ങളിൽ ശംഖചക്രാദിയൊക്കെ
പൂണ്ടുള്ള കൈത്തലത്തിൽ ശംഖാദിരേഖകളും
ഭക്തന്മാൎക്കഭീഷ്ടത്തെ കൊടുക്കും കരംനാലും
മുക്തന്മാർ കാണാവുന്ന വലയാംഗദങ്ങളും
അംഗുലീയങ്ങൾകൊണ്ടു ശോഭിച്ചോരംഗുലികൾ
ഭംഗിയും രത്നവൎണ്ണമായുള്ള കൈത്തലവും
ലോകങ്ങൾ പതിന്നാലും ജന്തുക്കളഖിലവും
പാകശാസനനാദിയായുള്ള ദേവന്മാരും
ആദിത്യചന്ദ്രന്മാരും നക്ഷത്രജാലങ്ങളും
ആദിയായുള്ളോരണ്ഡപിണ്ഡാദിസകലവും
അടക്കിവെച്ചിട്ടുള്ള ജഠരാദയുംനാഭി
കടിയും ജഘനവും ചാരുപീതാംബരവും
പത്മജാവാസമാകും നാഭിപങ്കജന്തന്നിൽ
പത്മഭൂവിന്റെ വാസമന്ദിരസങ്കേതവും
ഊരുകാണ്ഡവും ചാരുജംഘയും ജാനുക്കളും
വാരിജാസനനാദിയായുള്ള ദേവന്മാരും
തേടീടും പാദപത്മവടിയും വിരൽകളും
തേടീടും ഭക്തന്മാൎക്ക മുക്തിദംമഹാസാരം
വേദാന്തസാരാൎത്ഥമായിവിളങ്ങും പാദാംബുജ
മാദ്യന്തവിഹീനമായുള്ളോരു ചാരുരൂപം
പാദാദികേശംധ്യാനം ചെയ്തിട്ടു ലക്ഷ്മീഭായി
ഖേദാന്തംവരുത്തുവാൻ സ്തുതിച്ചാൾ പലവിധം
അന്നേരം നാരായണനനന്തയോഗനിദ്രാ
വന്ദ്യനാം പരമാത്മാവാദ്യന്തഹീനൻ നാഥൻ
ഭക്തന്മാരുടെ ചിത്തപങ്കജപ്രഭാകരൻ
ഭുക്തമുക്തിദൻ ദയാംബുധിനാരായണൻ
ആൎത്തപാലനപരനാൎത്തികൾ തീൎത്തുകൊൾവാ
നോൎത്തുതാൻ രമാദേവി തന്നോടങ്ങേവംചൊന്നാൻ
ഓൎക്കെടോ തവാദിയാംശമായിടും സതികളിൽ
കേൾക്കെടോവേമനാമാംപുരത്തിൽ ലക്ഷ്മീഭായി

തന്നുടെ വരൻ ശഠൻ ശിക്ഷകൾ സഹിയാഞ്ഞു
ധന്ന്യയാമവളെന്നെ വിളിച്ചുഖേദിക്കുന്നു
പോകനാമങ്ങുചെന്നു നിന്നുടെ നാസാമണി
ശോകമങ്ങകററുവാനവൾക്കുകൊടുക്കേണം
പന്നഗശായിചൊന്നവാറന്നു രമാദേവി
വന്നവൾ തപ്പുന്നോരു ഭാജനമതിലിട്ടാൾ
മായാമാനുഷനായ കൃഷ്ണനെ ചിന്തയോടും
പോയോരോപാത്രംതോറം തപ്പിനാൾലക്ഷ്മിഭായി
ചൊന്നവാറവൾതപ്പിയെടുത്തു നാസാമണി
ഖിന്നത വിട്ടുദുഷ്ടൻ തനിക്കുനൽകീടിനാൾ
കണ്ടൊരു നേരത്തിങ്കൽ ദുഷ്ടനായ് വിസ്മയിച്ചാർ
തണ്ടാർമാനിനീകാന്തൻ വൈഭവം ചിത്രംചിത്രം.
ആത്തരക്ഷകൻ ദയാവാരിധിയല്ലെ വിഷ്ണു
ഓത്തുകൊള്ളുവിൻപരൻ കാരുണ്യക്കടലല്ലെ
സതിയാമിവൾക്കേവം രമതാൻ കൊടുത്തില്ലെ
മതിയിൽനാരിമാരും ബോധിപ്പിൻ സതീത്വം
വരനാം പുരന്ദരദാസനും വാങ്ങിനോക്കി
അരനാഴികനേരം സംഭ്രമിച്ചങ്ങുനിന്നാൻ
തന്നുടെ നാസാമണിക്കല്പവും ഭേദമില്ലാ
ഒന്നുപോലാകൃതിയും തൂക്കവുംശരിതന്നെ
രത്നത്തെനോക്കിയപ്പോളായതിൻ ഫലംചെയ് വാൻ
യത്നങ്ങൾ പലചെയ്തും സാധിയാഞ്ഞവനേററം
വിലയുള്ളതാംരത്നം ഗൃഹത്തിലുള്ളതൊന്നും
നിലയിലില്ലിതിനോടു സദൃശമൊന്നുമില്ലാ
തന്നുടെദ്രവ്യമൊക്കെ നൽകിലുമിതുകിട്ടാ
മന്നിടംതന്നിലെങ്ങും കാണാത്ത ദിവ്യരത്നം
കണ്ടവൻ സന്തോഷിച്ചു വിളിച്ചു ഭാര്യതന്നെ
കണ്ടിക്കാർവേണിയാളെ കോപിച്ചീടരുതെന്നിൽ
ഉണ്ടായ പരമാർത്ഥം ചൊല്ലുകെന്നതുകേട്ടു
തണ്ടാർമാനിനിസമയാകിയ ലക്ഷ്മിഭായി

തന്നുടെ മന്ത്രത്തിൻെറ മാഹാത്മ്യമഖിലവും
തന്നാപംഗീമണിചൊല്ലിക്കേട്ടവൻ വിസ്മയിച്ചാൻ
അന്നേരം പുരന്ദരദാസനും ചിന്തചെയ്താൻ
ധന്ന്യയാംസതിതൻെറ മാഹാത്മ്യവിശേഷമെന്ത
ദമ്പതിമാതമോത്താർ ചാരിത്രമഹിമയൊ
ത്തമ്പരന്നോത്തുനിന്നാർ നാരികൾമരംപോലെ
ഈശ്വരപ്രസാദത്തിൻമഹിമയോത്തിട്ടററം
വിശ്വാസംപുരന്ദരൻ തനിക്കും ജനിക്കയാൽ
തന്നുടെ പ്രയത്നത്താലുണ്ടായ ധനമൊന്നും
ഇന്നിവൾക്കരക്ഷണംകൊണ്ടിങ്ങു ലഭിച്ചോരു
മണിക്കുസാമ്യമല്ലെന്നാകയാലിനിമേലിൽ
വണിക്കിൻദ്രവ്യമോഹംകൊണ്ടൊന്നും ഫലംവരാ
ഈശ്വരപ്രസാദംതാൻ വലുതെന്നുറച്ചവൻ
ശാശ്വതനാകുമീശസേവയിൽ രതനായാൻ
ഭാൎയ്യയാമിവൾതന്നെ ദേവിയെന്നുറച്ചവൻ
കാൎയ്യങ്ങളവൾചൊല്ലുന്നതുപോലനുഷ്ഠിപ്പാൻ
ധനമുണ്ടുള്ളതെല്ലാം വരുത്തി ദ്വിജന്മാരെ
ഘനത്തകുതൂഹലമോടവൻ ദാനംചെയ്താൻ
നല്ലൊരു തുംബുരുവും കയ്യേന്തി പുരന്ദരൻ
ഉല്ലാസത്തോടു ബാലരുഗ്മിണിഭായിയോടും
സതിയാംലക്ഷ്മിഭായി തന്നോടും ചേൎന്നു ജഗ
ല്പതിയാംവിഷ്ണുതൻെറ കീൎത്തനങ്ങളുംപാടി
നടന്നു ക്ഷേത്രങ്ങളും ചുററിയും ഭിക്ഷയേററും
കടന്നു നദിതോറും കുളിച്ചും പൂജചെയ്തും
മാനസംനാരായണൻ തങ്കലങ്ങുറപ്പിച്ചു
കാനനം ഗിരികളും കടന്നിട്ടോരോദേശം
ചുററിടുംപുരന്ദരദാസൻെറ പിമ്പേകൂടി
ഒററയായൊരുവൃദ്ധബ്രാഹ്മണൻ പ്രഭു വിദ്വാൻ
സല്പുമാൻ സദ്വിവേകി നിശ്ചലഭക്തൻ ശ്രീമാൻ
കല്പകതരുപോലെ കാമിതദാതാവേററം

വഴിയിൽവെച്ചതന്നെ കണ്ടെത്തിപുരന്ദരൻ
വഴിയെപുത്രിയോടും ഭാമിനിസമേതനായ്
പോകുന്ന ഭിക്ഷുവോടു ചോദിച്ചാൻ ദ്വിജപ്രഭു
രാകേന്ദുനിഭാനനൻ വൈകുണ്ഠൻ മായാവിപ്രൻ
എങ്ങുപോകുന്നവിടുന്നഭിക്ഷോതേ പുത്രിയല്ലെ
തങ്ങൾപോകുന്നോരിടത്തൊക്കവേ കൂട്ടിനിയ്യും
ഇങ്ങിനെനടന്നീടിലങ്ങിവൾക്കൊരുഗതി
എങ്ങിനെലഭിക്കുന്നു ചിന്തിച്ചുചൊല്ലീടുനീ
ദമ്പതിമാരാംനിങ്ങൾ സഞ്ചരിപ്പതുകൊള്ളാം
അമ്പതു വയസ്സോളം തനിക്കുമതിച്ചിടാം
തരക്കേടതിനില്ല നല്ലതുതന്നെചെല്ലാം
വരനായ്കന്യകയെ കൊടുത്തുകൊൾകഭവാൻ
അല്ലായ്കിലതുമൂലം തനിക്കുഫലമില്ലാ
വല്ലാതെദുരിതം നീയാർജ്ജിച്ചീടുകവേണം
അത്തലോടദ്വിജൻചൊല്ലിക്കേട്ടപ്പോൾ പുരന്ദരൻ
നത്യന്തംഖേദത്തോടു വൃത്താന്തംചൊല്ലീടിനാൻ
ഒട്ടനാൾമുന്നതാനിങ്ങില്ലത്തിലുള്ളതൊക്കെ
പെട്ടെന്നുദാനംചെയ്തേനോർത്തീലദ്വിജശ്രേഷ്ഠാ
ഇതുപോലായിരംഞാൻ കന്യകാദാനം ചെയ്യാൻ
മതിയായുള്ളധനമോരോന്നാൾ ദാനംചെയ്തേൻ
എന്നിഹ കഴിവൊന്നു ചിന്തിച്ചാൽ കാണുന്നില്ല
ചിന്തിച്ചീലിതുക്കൂടി ഹന്ത ഞാൻ ദാനംചെയ്തേൻ
കന്യയെകൊടുത്തിട്ടിന്നൃണമോചനംചെയ്യാൻ
ധന്യനാംപ്രഭോ കേൾക്ക ഇല്ലിനിക്കൊരു മാർഗ്ഗം
അത്തലൊടിത്ഥംചൊല്ലും ഭിക്ഷുവെനോക്കിവിപ്രൻ
ഉത്തമാ ഭിക്ഷോനിയ്യും ഖേദിച്ചീടരുതൊട്ടും
കന്യകാദാനംചെയ്യാൻ സംഗതിയുണ്ടാക്കീടാം
ഒന്നിനുംഖേദംവേണ്ടാ തന്നിടുംവഴിദൈവം
ഉണ്ടാക്കാമിതിന്നൊരുമാർഗ്ഗം ഞാൻ കണ്ടുകൊള്ളാം
കണ്ടിടാമെന്നുംചൊല്ലി പിരിഞ്ഞുപോയീടിനാൻ

പണ്ഡിതൻപുരന്ദരദാസനാം ഭാൎയ്യയോടും
പണ്ഡരിപുരിയെത്തി ചന്ദ്രഭാഗയിൽചെന്നു
കുളിച്ചുപുത്രിയോടും സതിയാംഭാൎയ്യയോടും
കുളിച്ചുഗാനത്തോടും പണ്ഡരീശന്റെ മുമ്പിൽ
ചെന്നവർഭക്തിയോടും ഗാനനൃത്തങ്ങൾചെയ്തു
ഖിന്നതപോക്കിടുവാൻ സ്തുതിച്ചാർ പലതരം
അവിടെ വാസുദേവൻതന്നെയും ധ്യാനംചെയ്തി
ട്ടവിടെത്തന്നെവാണാനൊട്ടുനാൾ പുരന്ദരൻ
മായാബ്രാഹ്മണനായി വന്നൊരുവിഷ്ണുതാനും
മായമായ്ത്തന്നെപോയി കിഷ്കിന്ധാപുരംനോക്കി
അഗ്രത്തിൽചെന്നുകേറി മുഖ്യനാംദ്വിജൻതന്റെ
സൽഗൃഹമൊന്നുകണ്ടു പ്രൌഢവാംമായാവിപ്രൻ
അവിടെച്ചെന്നുകേറി ദ്വിജവൎയ്യനെക്കണ്ടി
ട്ടവിടെയുള്ളകാൎയ്യം ലഭിപ്പാൻതക്കംനോക്കി
വൃദ്ധന്മാർ രണ്ടുപേരുമോരോന്നെ നാട്ടുകാൎയ്യം
ബദ്ധസമ്മോദത്തോടും ചൊല്ലിയങ്ങിരിക്കുമ്പോൾ
ഏകപുത്രനാംബാലൻ തേജസ്വിമഹാവിദ്വാൻ
ആകവെ പാൎത്താൽ പതിനെട്ടവൻപ്രായംചൊല്ലാം
കാൎയ്യബോധവുമേററമുണ്ടെന്നു തീൎമ്മാനിക്കാം
ആൎയ്യനാംപുത്രൻവന്നാൽ താതന്റെ തിരുമുമ്പിൽ
കോമളൻകാമദേവൻപോലവെ വന്നുനിന്നു
കേമമായ്ക്കാൎയ്യമെല്ലാം താതനെ ബോധിപ്പിച്ചു
ഗൃഹത്തിൽപ്രവേശിക്കുംനേരത്തു മായാവിപ്രൻ
ഗൃഹസ്ഥൻതന്നോടേവം ചോദിച്ചാൻ പുത്രകാൎയ്യം
മകനു വേളിയായിട്ടില്ലയൊ പ്രഭോ എന്നു
മകമെ കളവോൎത്തുചോദിക്കും വിപ്രനോടു
ആതുരഭാവത്തോടും ചൊല്ലിനാൻപലേടത്തും
ജാതകംചേരുന്നില്ല ഏതുമിങ്ങൊരേടത്തും
കന്യകാകൊള്ളാമെങ്കിൽ കുലവുംശുദ്ധമില്ലാ
ഒന്നാകുന്ന ദോഷമായിക്കാണുന്നു കഷ്ടകാലം

എന്നാൽഞാനൊന്നു ചൊല്ലാം കേൾക്കണം പ്രഭോ ഇന്നു
കന്യകാജാതകംഞാനൊന്നിങ്ങു കാണിച്ചീടാം
വേമനപുരത്തിങ്കലെന്നുടെ സഹജന്റെ
ഓമനക്കന്യകതാനൊന്നുണ്ടു തരുവൻഞാൻ
ജാതകംകൊണ്ടുനന്നായിങ്ങുനാം പരീക്ഷിക്കാം
ജ്യോതിഷരാരുംവേണ്ടാ ഞാൻതന്നെ നോക്കീടുവൻ
ഇത്ഥം ചൊന്നളവിങ്കലെത്തിനാൻ മഹാ വാദ്ധ്യാർ
ഉത്തമൻതന്നെനോക്കി ചൊല്ലിനാൻ മഹാപ്രഭൂ
ജാതകമൊന്നു വന്നിട്ടുണ്ടതും നോക്കീടേണം
പുത്രന്റെ ജാതകവുമെടുത്തു നോക്കീടേണം
ഇത്തരമുരചെയ്തിട്ടെല്ലാരു മൊത്തുചേന്നു
ജാതകംരണ്ടുമേററം നോക്കിച്ചാർഭൂസുരന്മാർ
മായാവിപ്രനാംവിഷ്ണു ജാതകം ചേത്തുനോക്കി
മായാവേലകൾചെയ്തു വിപ്രരെ ബോധിപ്പിച്ചു
രുഗ്മിണിഭായിതന്റെ പടവുംനോക്കിവിപ്രൻ
രുഗ്മിണിയെന്നപോലെ വടിവുണ്ടെന്നുകണ്ടു
ധനത്തിൻകാൎയ്യമോരോന്നുരച്ചു കണക്കാക്കി
തനിക്കുവരാഹൻതാൻ വേണമഞ്ഞൊരുലക്ഷം
കന്യകയ്ക്കൊരുലക്ഷം മതിക്കുംവിഭൂഷണം
ധന്യനാംപ്രഭോഭവാൻ കൊടുക്കിലതേപോരും
ഇത്തരംദ്വിജന്മാരും തമ്മിലങ്ങൊത്തുചേൎന്നു
ചിത്തത്തിലുറപ്പാക്കിട്ടുരച്ചാൻ പുത്രതാതൻ
ജനനീതാനുമേററം തോഴിച്ചുപടംനോക്കി
കനിവോടനുമതിയേകിനാൾ സഭയിങ്കൽ
സത്വരമന്നുതന്നെ ദ്രവ്യവുംകൊടുത്തത്ര
ഉത്തമദ്വിജരൊത്തു നിശ്ചയതാംബൂലവും
കഴിച്ചുമായവിപ്രൻ വിധിച്ചുമുഹൂൎത്തത്തിൽ
കഴിപ്പാൻവേളികാൎയ്യം മുറച്ചുനടകൊണ്ടാൻ
വന്നിതുപുരന്ദരദാസനെക്കണ്ടു കൊൾവാൻ
വന്നോരുപ്രഭുതന്നെക്കണ്ടോരു ലക്ഷ്മീഭായി

വന്ദിച്ചുനിന്നീടുമ്പോൾ ചൊല്ലിനാൻ മഹാപ്രഭു
വന്ദനീയനാംവിപ്രൻ മകൾതൻവേളികാൎയ്യം
ചെന്നുഞാൻ കിഷ്കിന്ധയിലുറപ്പുചെയ്തു സംഖ്യ
ചൊന്നതുപോലെത്തന്നെ കൊടുത്തുതീൎച്ചയാക്കി
കല്യാണമെട്ടാംനാളിലാണെല്ലൊ മുഹൂൎത്തവും
എല്ലാരുമൊത്തുനാമിങ്ങിവിടെത്തന്നെയാവാം
പണ്ഡരീപുരിയിങ്കൽ മഠങ്ങളനവധി
ഉണ്ടതിൽരണ്ടുമഠം മുൻകൂട്ടിവാങ്ങികൊൾക
കിഷ്കിന്ധാപുരെനിന്നു വരുന്നദ്വിജൎക്കൊത്തു
ഭോഷ്കല്ലാവസിക്കുവാനാവട്ടെയൊരു മഠം
ഒന്നിൽനാം വസിച്ചിടാം ക്ഷേത്രവുംനദിയുമു
ണ്ടന്ന്യമാംമഠമൊരേടത്തും സൌകൎയ്യമത്രയില്ലാ
ധന്ന്യരാംവിപ്രസംഘം വൈദികരാണസൎവ്വം
മന്നിടത്തെങ്ങുംപുകഴ് പണ്ഡരീപുരം ശ്ലാഘ്യം
പാത്രങ്ങൾസാമാനങ്ങളൊക്കെയും വാങ്ങിവെക്ക
ശ്രോത്രിയന്മാരെക്കൂട്ടി വേണ്ടതുചെയ്തുകൊൾക
താംബൂലംകുമുകവുംകേരവും വേണ്ടുംവണ്ണം
താൻബഹുവിധംപഴക്കുലകളുംവേണം
വിറകുവെട്ടിനന്നായുണക്കി കരുതേണം
കറികൾഭോജ്യങ്ങളും പുകചുററാതെവണ്ണം
വെപ്പിന്നുനെടുമ്പുര പന്തലുംചമയ്ക്കേണം
വെപ്പുകാർകേമൻമാരെ മുൻകൂട്ടികണ്ടുകൊൾക
കൊട്ടാരംജോടിക്കേണം പല്ലക്കുംകരുതേണം
കൊട്ടുകാർതകിൽക്കാരും പാട്ടുകാർകുഴൽക്കാരും
പുടവയെല്ലാം തനിപ്പട്ടായിട്ടിരിക്കട്ടെ
വിട്ടതിനീളമൊട്ടും കുറച്ചുവാങ്ങീടേണ്ടാ
ധനത്തിൽചിലവോൎത്തു ചുരുക്കീടരുതൊന്നും
ഘനത്തപ്രഭുവാണു സംബന്ധിയറിഞ്ഞാലും
തനിക്കുചിലവുള്ളതെടുത്തു വേണ്ടതൊക്കെ
ധനത്തിൽകുറക്കേണ്ടാ വാങ്ങിക്കൊൾധനമെന്നാൽ

കൊടുത്താൻകുടമൊന്നു വിപ്രനംനടകൊണ്ടു
അടുത്തദിനംഞാനും ഭൂഷണത്തോടുവരും
എന്നരുൾചെയ്തുപോയി വിഷ്ണുവാംമായാവിപ്രൻ
ചൊന്നതുപോലെത്തന്നെ ധന്യനാംപുരന്ദരൻ
കല്യാണത്തിന്നുവേണ്ടും കോപ്പുകളൊക്കെക്കൂട്ടി
ധന്യരാംവിപ്രന്മാരെക്കൂട്ടിത്താനാലോചിച്ചു
ചൊന്നവാരെല്ലാവരും കിഷ്കിന്ധാപുരെനിന്നും
വന്നിതുമുഹൂർത്തവുമടുക്കും നേരത്തിങ്കൽ
അടുത്തദിനംഞാനും ഭൂഷണത്തോടുംവരാ
കെട്ടതിവേണ്ടായെന്നു ചൊന്നൊരുമായാവിപ്രൻ
ഭൂഷണജാലത്തോടും രുഗ്മിണിഭായിമുമ്പിൽ
ദോഷജ്ഞൻദ്വിജരോടും വന്നങ്ങുവാണമോദാൽ
ചൊന്നതുപോലെത്തന്നെ വന്നിതുദ്വിജരൊക്കെ
ച്ചേർന്നവർപണ്ഡരിയിൽ നിശ്ചിതമഠംതന്നിൽ
എല്ലാരുമൊത്തുചേർന്നു ശുഭമാംമുഹൂർത്തത്തിൽ
കല്യാണംനടത്തിനാൻ വൈകുണ്ഠൻകേട്ടുകെൾവിൻ
വിപ്രന്മാരെല്ലാവരും പിരിഞ്ഞുപോകുംന്നേരം
ക്ഷിപ്രംതാനവൈകുണ്ഠനും മറഞ്ഞുപോയീടിനാൻ
ഭക്തന്മാക്കായിവിഷ്ണു ഭഗവാൻനാരായണൻ
ഭുക്തിമുക്തിദനാർത്ത രക്ഷകൻദയാപരൻ
രാധാകൃഷ്ണൻെറമന്ത്ര മാഹാത്മ്യംലക്ഷ്മിഭായി
ബോധിച്ചുസേവിച്ചോരു നിമിത്തമിത്രമാത്രം
കാരുണ്യകടലായ ഗോവിന്ദൻതിരുവടി
ചാരുസുന്ദരൻസുരദാരുവെന്നതുപോലെ
ഭൂരികാരുണ്യമുള്ള കാമദൻദേവദേവൻ
ക്ഷീരവാരിധിതന്നിൽ പള്ളികൊള്ളുന്നനാഥൻ
ലക്ഷ്മീവല്ലഭൻസച്ചു മാധവൻകൈടഭാരി
പക്ഷിവാഹനൻദുഷ്ട നിഗ്രഹൻനാരായണൻ
പങ്കജനാഭൻഭക്ത ഹൃദയാംബുജവാസൻ
കുങ്കുമാങ്കിതപങ്ക കൌസ്തുഭമണിമാർവ്വൻ

ഷാണ്ഡാംത്രേസമൃദ്ധ പുണ്ഡരീകാദിത്രപൻ
പണ്ഡിതജനപൂജ്യ നാനാവാദ്യമെഴുന്നോൻ
പന്നഗതല്പശായിയാകിയ പരംപുമാൻ
അന്നന്നുഭക്തന്മാർക്കായവതാരങ്ങൾ ചെയ്യോൻ
പുണ്ഡരീകാക്ഷൻദേവൻ ഭക്തനാനാം ചിത്തപത്മ
ഷണ്ഡാംത്രേപോലെയെങ്ങും വിളങ്ങുംപരമാത്മാ
ലോകപാലനപരൻ ലോകപാലനംചെയ്യാൻ
ലോകേശനപേക്ഷക്കായാമരന്മാർക്കുവേണ്ടി!
ലീലാമാനുഷൻമായാ പുരുഷനഖിലാത്മാ
നീലക്കാർമേഘവർണ്ണ നവതാരങ്ങൾചെയ്തു
പാരിടത്തിങ്കലുള്ളോരധർമ്മം പോക്കിധർമ്മം
നേരോടെപരിപാലിച്ചാർത്തികൾ തീർത്തുനിത്യം
കാത്തിടുംഭക്തപ്രിയൻ തന്നുടെതിരുനാമ
വാർത്തമോദേനചൊല്ലി വാഴ്ത്തിടുംഭക്തന്മാർക്ക്
ഭുക്തിമുക്തിദനാത്തരക്ഷകൻദയാപരൻ
ശക്തനാംശക്തിയുക്തൻ ഭഗവാൻനാരായണൻ
ഗോപാലൻഗോപബാലൻ ഗോപികാമനോഹരൻ
പാവനാശനൻപരി ഘായുധാനുജൻ ദേവൻ
സംസാരവിമോചനൻ സുരവരകളേശ്വരൻ
കംസാരിഗോവർദ്ധനോദ്ധാരണം ചെയ്തദേവൻ
പൂതമാനസനായ പുണ്ഡരീകനൊക്കൊണ്ടോൻ
ചേതസ്സിൽകനിവോടും പണ്ഡരിപുരിയിങ്കൽ
പാതകമകററുന്ന ചേതോമോഹനരൂപൻ
ചാതകത്തിന്നുകണ്ട മേഘമെന്നതുപോലെ
പണ്ഡരീതന്നിൽവാഴും വാസുദേവനുംകൃഷ്ണൻ
പണ്ഡിതഹൃദിസ്ഥിതൻ പുണ്ഡരീകാക്ഷൻദേവൻ
തന്നുടെചരിത്രങ്ങളൊരോന്നെ ചൊല്ലീടുകി
ലൊന്നിലൊന്നതിശയ മായത്രെകാണാകുന്നു
നാഭാജിസിദ്ധനേവം പറഞ്ഞുകേട്ടിട്ടേററം
ശോഭിച്ചുമാനസവും തെളിഞ്ഞുശിഷ്യർക്കെല്ലാം

ചുരുക്കിസാരമൊട്ടു പറഞ്ഞേനിന്നുഞാനും
പരക്കെച്ചൊല്ലീടുവാൻ ബുധന്മാൎക്കേയാവൂ
വല്ലായ്മകൊണ്ടുവല്ല പിഴവുവന്നെന്നാലും
നല്ലറിവുള്ളോരതു പൊറുത്തുകൊണ്ടിടേണം
ശാശ്വതൻ പരാപരനീശ്വരൻ മമഗുരു
വിശ്വൈകവന്ദ്യൻ വിഭുതന്നരുൾകൊണ്ടു ഞാനും
ചൊല്ലിനേൻഭക്തിമാൎഗ്ഗമായിടും കഥാശേഷം
ചൊല്ലുവാൻനാളെയെന്നങ്ങടങ്ങി കിളിപ്പൈതൽ

ലോകവന്ദ്യനായ നാരദമഹൎഷിയുടെ അവതാരം പുരന്ദരദാസ ചരിത്രം

ഏഴാംഅദ്ധ്യായം സമാപ്തം.

# ശുദ്ധപത്രം.

| ഭാഗം. | വരി. | അശുദ്ധം. | ശുദ്ധം. |
|---|---|---|---|
| 1 | 1 | ശ്രീവാസ്യ | ശ്രീവസ്യ |
| 2 | 22 | വാദ്ധക്യാ | വാദ്ധക്യ |
| 3 | 3 | ദണ്ഡിലാവന്യ | ദണ്ഡിലാവന |
| 3 | 3 | ചൊല്ലുന്നു | ചൊല്ലുന്ന |
| 8 | 20 | നല്ലതല്ല്യൊ | നല്ലതല്ല്യാ |
| 18 | 20 | ചൊല്ലുവിൻ | ചൊല്ലുവിൻ |
| 24 | 27 | കാരണനാക | കാരണനാകും |
| 25 | 2 | ശ്രുമത്തി | ശ്രുമതാ |
| 25 | 6 | ഉൽകൃഷ്ടം | ഉൽകൃഷ്ടം |
| 28 | 13 | മാംസങ്ങ | മംസങ്ങ |
| 28 | 25 | ളഞ്ഞു | ഴഞ്ഞു |
| 29 | 28 | കല്പിച്ചാൽ | കല്പിച്ചാർ |
| 33 | 19 | വസിപ്പാൻ | വസിപ്പിൻ |
| 35 | 20 | സംഗതിയൊത്ത | സംഗതിയൊത്ത |
| 45 | 1 | ജനിച്ച | ജനിച്ചാ |
| 45 | 9 | കൊല്ലാൻ | കൊൽവാൻ |
| 46 | 30 | ഗമിച്ച | ഗമിച്ചു |
| 47 | 5 | സല്ലപി | സല്ലാപി |
| 48 | 30 | വാസികൾക്ക | വാസികൾക്കും |
| 49 | 19 | ചൊല്ലാ | ചൊല്ലാൽ |
| 53 | 4 | മസൽമാൻ | മുസൽമാൻ |
| 53 | 20 | പാറംചെയ്താ | പാറംചെയ്താൻ |
| 54 | 8 | കളികൾം | കളീകൾം |
| 55 | 23 | ചെയ്യന്നൊന്നൊ | ചെയ്യുന്നിന്നൊ |
| 59 | 2 | തേറവമണ്ടും | തോറവമണ്ടും |
| 65 | 6 | കനിവേ | കനിവോ |
| 68 | 6 | സഹ | സാഹ |
| 69 | 19 | ചെല്ലുന്നേര | ചെല്ലുന്നേരം |
| 84 | 17 | മിതിയി | മതിയി |
| 94 | 24 | സദ്യോ | സദ്യോ |
| 95 | 1 | മാസധാതി | മാസധി |
| 99 | 1 | മഹ | മിഹ |
| 99 | 7 | പുരുഷവരി | പുരുഷവര |
| 100 | 4 | ദൈത്യ | ദൈത്യ |
| 103 | 2 | കണ്ടീലപിമാത്ര | കണ്ടീലാറമിത്ര |

| | | | |
|---|---|---|---|
| 103 | 4 | മാമുനി | മാമുനെ |
| 105 | 5 | മാരാന്തരിട്ടന്നു | മാരാൽവരുന |
| 106 | 1 | മലെല | മഖില |
| 106 | 19 | ലക്ഷ്മിറെറാ | ലക്ഷ്മിറെറ |
| 112 | 8 | കളിച്ചു | കളിച്ചു |
| 113 | 30 | ഉറച്ചു | ഉരച്ചു |
| 119 | 6 | പ്രിയം | പ്രിയ |
| 122 | 13 | നിശി | നിശ |
| 123 | 14 | നീശി | നിശ |
| 126 | 17 | നിയമിപ്പിൻ | നിയമിപ്പാൻ |
| 126 | 26 | ദിശിക | ദിശക |
| 129 | 8 | വരുന്നു | ഇവന്നു |
| 129 | 18 | ഉണത്തിപ്പാൻ | ഉണത്തിച്ചാൻ |
| 132 | 5 | പതിയത് | പതിയിൽ |
| 132 | 14 | നിശിയിൽ | നിശയിൽ |
| 134 | 21 | വെച്ചിടിൽ | വെച്ചിടിൽ |
| 136 | 13 | കണ്ടീടിൽ | കണ്ടിടിൽ |
| 137 | 8 | ദവാനല | ദവാനല |
| 139 | 13 | അഖിലാഖം | അഖിലവും |
| 140 | 28 | സ്വരഗുരു | സ്വരഗ്രു |
| 141 | 2 | രോജസാ | തേജസാ |
| 143 | 19 | കൊണ്ടീടിൽ | കൊണ്ടിടിൽ |
| 145 | 8 | പോകവാൻ | പോകുവാൻ |
| 145 | 30 | ലോകുവാൻ | ലോകുവിൻ |
| 156 | 7 | സാധികം | സംധികം |
| 156 | 14 | ഖേടത്തോടും | ഖേദത്തോടും |
| 163 | 16 | ന്നറിഞ്ഞീടും | അറിഞ്ഞീടും |
| 173 | 14 | പൊടിച്ചവ | പൊടിച്ചോനെ |
| 176 | 16 | ഗുരുവെ | ഗുരവെ |
| 179 | 10 | തല്പരൻ | തല്പരർ |
| 180 | 8 | മന്ദ്യ | മന്ദെ |
| 181 | 8 | മേവുന്നോൻ | മേവുന്നാം |
| 181 | 18 | വാഴവാൻ | വാഴവിൻ |
| 185 | 30 | മഞ്ജുളം | വഞ്ജുളം |
| 186 | 7 | ൽ | ൻ |
| 188 | 26 | നിശിയിൽ | നിശയിൽ |
| 190 | 26 | ത്താഹം | ത്താപം |
| 191 | 8 | നിസ്ഥനം | നിസ്വനം |
| 191 | 23 | പടന്ന | പടന്ന |

| | | | |
|---|---|---|---|
| | 10 | പൃതിത | പൃറിത |
| | 20 | ന്താ | റാ |
| | 27 | റാൻ | റാൽ |
| 4 | 20 | മതിയിൽ | യതിയിൻ |
| 195 | 3 | ന്തിൻ | തിൻ |
| 196 | 18 | റാരരെ | ശാരെ |
| 196 | 21 | പ്പാൻ | പ്പവൻ |
| 197 | 13 | വിടവിശാലി | വിടാ ിശാല |
| 198 | 8 | ഷിശിക്ക | ഷിശക്ക |
| 198 | 14 | ഢടയന്ത | ഢടന്ത |
| 198 | 18 | ഹ്വര | ഷ്വര |
| 198 | 23 | റാൻ | റിൻ |
| 198 | 29 | [illegible] | ഥിൽ |
| 199 | 11 | [illegible] | മാ |
| 199 | 24 | മതിയാ | മതിയി |
| 201 | 29 | വല്പു | വരപു |
| 202 | 8 | തൊഴുത്തെ | തൊട്ടങ്ങെ |
| 202 | 26 | ചിത്ത | ചിന്താ |
| 202 | 28 | ധാരക | നീരുക |
| 203 | 23 | യിൽ | യിൻ |
| 203 | 24 | മതി | യതി |
| 204 | 13 | പാദതളിൽ | പദതളിർ |
| 205 | 28 | ആറ | ആവി |
| 206 | 22 | മെവുന്നനിട്ട്ന്ന | മോവുന്നനിദ്ധ്ന്ന |
| 206 | 23 | നിർദ്ദനൻ | നിദ്ധനൻ |
| 208 | 14 | പലിച്ചു | പാലിച്ചു |
| 208 | 17 | നുജ്ജന | നാജ്ജന |
| 208 | 17 | ബുദ്ധിക | ബുദ്ധി |
| 208 | 19 | സ്വാശ്രമ | സ്വാശ്രമ |
| 209 | 10 | തിൽ | തിൻ |
| 209 | 11 | അപ്പുരം | അപ്പുരം |
| 209 | 13 | യററ | അററ |
| 209 | 24 | ശ്രുമി | ശ്രുവി |
| 219 | 15 | ചൊല്ലും | ചൊല്ലാം |
| 210 | 16 | ൽ | ൻ |
| 210 | 28 | ഞെത്താരു | ഞത്താരും |
| 211 | 3 | ടം | ടം |
| 212 | 10 | പട്ട | പട്ട |
| 212 | 10 | വിശ്രി | വിശ്രി |
| 212 | 27 | വേളിയം | വേളിയും |

